# കലാകൗമുദി 876

ജൂൺ 28, 1992
വില: 4 രൂപ





മുഖചിത്രം: കളർട്രാൻസ്പെരൻസി: ശ്രീ. രവിശങ്കർ
ശ്രീ. എം.എൻ. വിജയൻ
കളർ ഫോട്ടോ: ശ്രീ. സുകുമാർ അണ്ടലൂർ.

## നശിക്കുന്ന കാവുകൾ

കലാകൗമുദി 874–ാം ലക്കത്തിലെ ശ്രീ.ശശിധരൻ മങ്കത്തിൻെറ 'കാവുകൾ, നമ്മുടെ ശ്വാസകോശങ്ങൾ' എന്ന ഫീച്ചർ അവസരോചിതമായിരുന്നു. കേരളത്തിൻെറ ഹരിതാഭ നിലനിർത്തിയിരുന്ന കാവുകളെ സംരക്ഷിക്കേണ്ട സമയം അതിക്രമിച്ചിരിക്കുകയാണ്. 1987–ൽ കോഴിക്കോട് നിന്നും ഏതാണ്ട് 8 കിലോമീററർ അകലെയുള്ള ചേലാവൂരിലെ കാവ് സന്ദർശിക്കാനിടയായി. 'കേരള നാച്വറൽ ഹിസ്റ്ററി സൊസൈററി, കോഴിക്കോട് ചാപ്ററർ' സംഘടിപ്പിച്ച പക്ഷി നിരീക്ഷണ പ്രകൃതി സഹവാസ ക്യാമ്പിൽ പങ്കെടുക്കവേയാണ് ക്യാമ്പംഗങ്ങൾ ഒരു ദിവസം ചേലാവൂർ കോട്ടയിലെ കാവിലെത്തിയത്. കോഴിക്കോട് പട്ടണത്തോടു ചേർന്നു കിടക്കുന്ന ആ ചെറുവനപ്രദേശം ഞങ്ങളെ അത്ഭുതപരതന്ത്രരാക്കി. അത്യപൂർവ്വമായ വൃക്ഷതരുലതാദികളാൽ സമൃദ്ധമായിരുന്ന ആ കാവിലെ ചെറുതടാകക്കരയിലെ ജീവവൈചിത്ര്യം ഞങ്ങളെ വിസ്മയിപ്പിച്ചു. അന്ന് ആ ചെറിയ കഷണം വനത്തിൽ ഏതാണ്ട് 150 ഓളം ഇനത്തിൽപ്പെട്ട പക്ഷികളെ കണ്ടെത്തുവാൻ കഴിഞ്ഞു. കേരളത്തിൽ അത്യപൂർവ്വമായതും കടുത്ത വംശനാശ ഭീഷണി നേരിടുന്നതുമായ 'പാണ്ടൻ വേഴാമ്പലിനെ' അന്ന് ചേലാവൂരിൽ കാണുവാൻ കഴിഞ്ഞു. പിന്നീട് ലേഖകൻ കേരളത്തിലെ വനാന്തരങ്ങളിൽ നടത്തിയ പക്ഷിഗവേഷണ യാത്രകളിലൊന്നും ഈ പക്ഷിയെ കണ്ടെത്തുവാൻ കഴിഞ്ഞില്ല.

ഈ കാവിൻെറ ഉഷ്മളത വീണ്ടും ആസ്വദിക്കുവാൻ, പാണ്ടൻ വേഴാമ്പലിൻെറ ഗാംഭീര്യം തുളുമ്പുന്ന ചരിഞ്ഞ നോട്ടം കാണുവാൻ 1992 ജനുവരിയിൽ ചേലാവൂരിലേക്ക് ലേഖകനും കുടുംബവുമായി വീണ്ടുമൊരു യാത്ര നടത്തി. അഞ്ചു വർഷങ്ങൾ വളരെയധികം മാററങ്ങളാണ് ചേലാവൂരിന് വരുത്തിയിരുന്നത്. വൻവൃക്ഷങ്ങളിൽ പലതും മുറിച്ചുമാററപ്പെട്ടിരുന്നു. കാവിൻെറ നിബിഡത നഷ്ടമായിരുന്നു. നൂററിയമ്പതോളം ഇനത്തിൽപ്പെട്ട പക്ഷികളെ കണ്ടിരുന്ന കാവിൽ വിരലിലെണ്ണാവുന്ന ഇനം പക്ഷികളെ മാത്രമാണ് കാണുവാൻ കഴിഞ്ഞത്. 'പാണ്ടൻ വേഴാമ്പൽ' വെറുമൊരു ഓർമ്മയായി അവശേഷിക്കുകയും ചെയ്തു. കാവും, കുളവും, കാട്ടാറും നിലനിർത്തുവാൻ സന്നദ്ധ സംഘടനകളും, പ്രകൃതി സ്നേഹികളും, ജനങ്ങളും ഒത്തുചേർന്ന് പ്രവർത്തിക്കേണ്ടിയിരിക്കുന്നു.

**സി.സുശാന്ത്**
പ്രകൃതി
പേരൂർക്കട പി.ഒ.
തിരുവനന്തപുരം.

## സത്യം കയ്പു നിറഞ്ഞതാണ്

കലാകൗമുദിയുടെ അവസാനത്തെ പുറം സിനിമാ നിരൂപണത്തിന് ഉപയോഗിക്കുന്നതിൽ അത്ര മതിപ്പൊന്നുമില്ല. എങ്കിലും വിലയിരുത്തൽ വളരെ ശരിയാവുന്നുണ്ട്, 'സർഗ'ത്തെപ്പററി കുറച്ചു പൊക്കി എഴുതിയ




തൊഴിച്ചാൽ. പക്ഷെ ഫാൻസിൻെറ പ്രതികരണം കണ്ടപ്പോൾ ചിരിതോന്നി. സൂര്യമാനസവും കമലദളവും അഹവും ഒക്കെ സൂപ്പർ കലാസൃഷ്ടികളാണെന്നെഴുതാൻ വേറെ എത്രയോ പ്രസിദ്ധീകരണങ്ങൾ മലയാളത്തിലുണ്ട്. ആരാധകരോട് ഒരു വാക്ക്, 'സത്യം പലപ്പോഴും കയ്പു നിറഞ്ഞതാണ്! കലാകൗമുദിയുടെ നിലവാരം നിരൂപണത്തിനും ഉണ്ടാവണമല്ലോ. മലയാളസിനിമതന്നെ അതിൻെറ ഉന്നത നിലവാരത്തിൽനിന്ന് താഴേക്ക് മുതലക്കൂപ്പു നടത്തിയിരിക്കുകയാണ് 92–ൽ. സാങ്കേതിക നിലവാരം ഒഴിച്ചാൽ.

**കെ.ശ്രീകുമാർ**
ഇൻഫർമാററിക്സ് സെൻറർ
കാസർഗോഡ്

## അർത്ഥം ഗ്രഹിക്കാതെ

'അഹം' എന്ന ചിത്രത്തെ വിമർശിച്ചിരിക്കുന്നത് കണ്ടു. പ്രസ്തുത ചിത്രത്തിനെതിരെ വാളോങ്ങുന്ന ലേഖകൻ (പേരു വെളിപ്പെടുത്താത്തത് എന്തുകൊണ്ട്?) തൻെറ വികാരം മുഴുവനും പ്രകടിപ്പിക്കുന്നത് കാണുമ്പോൾ സഹതാപമാണ് തോന്നുന്നത്. സൂപ്പർതാരത്തെ വിമർശിച്ചുകൊണ്ട് തുടങ്ങുന്ന വിമർശനം ഒടുവിൽ സംവിധായകനേയും തിരക്കഥാകൃത്തിനേയും വെറുതെ വിടുന്നില്ല. 'ധനനഷ്ടവും മാനഹാനിയും' സംഭവിച്ച ലേഖകന് പ്രസ്തുത ചിത്രത്തിലെ ഒരു സീൻപോലും മനസ്സിൽ തങ്ങുന്നില്ലത്രെ! ആത്മീയതയുടെയും, ഏതോ അദൃശ്യശക്തിയുടെയും പരിവേഷം ഉൾക്കൊള്ളുന്ന അത്തരമൊരു ദൃശ്യത്തിൻെറ അർത്ഥമെങ്കിലും ഗ്രഹിക്കാൻ 'നമ്മുടെ' ചലച്ചിത്രലേഖകൻ ശ്രമിച്ചെങ്കിൽ...

**സുനോജ് ബി.എസ്.**
പട്ടത്താനം.

## വസ്തുനിഷ്ഠമായ നിരൂപണം

ഓരോ വാരികയും ചലച്ചിത്ര നിരൂപണത്തിന് പേജുകൾ തന്നെ ചെലവഴിക്കുമ്പോൾ വസ്തുനിഷ്ഠമായി, ഉത്കൃഷ്ടമായി സിനിമാനിരൂപണം നടത്തുന്നത് കലാകൗമുദി മാത്രമാണ്. അഭിനയം എന്നുപറഞ്ഞാൽ ലോക ക്ളാസ്സിക്കുകളിൽ തളിരിടുന്നതാണെന്നതിൽ എതിരഭിപ്രായമില്ല. വെറുതെ കോലാഹലമുണ്ടാക്കുന്നതിൽ അർത്ഥമില്ല. അത് അനാവശ്യം മാത്രമാണ്. ചലച്ചിത്ര ലേഖകന് അഭിനന്ദനം. കലാകൗമുദിക്കും.

**സുഭാഷ് പി.**
പൂക്കാട്ടിരി ഹൗസ്
ചന്തക്കുന്ന്
നിലമ്പൂർ

## ചങ്ങമ്പുഴ പുരസ്കാരം ഗ്രന്ഥങ്ങൾ ക്ഷണിക്കുന്നു.

മലയാള കവിതയ്ക്കുള്ള 1992–ലെ ചങ്ങമ്പുഴ പുരസ്കാരത്തിന് ഗ്രന്ഥങ്ങൾ ക്ഷണിച്ചുകൊള്ളുന്നു. 1987, 1988, 1989, 1990, 1991 എന്നീ വർഷങ്ങളിൽ ഒന്നാം പതിപ്പായി പ്രസിദ്ധീകരിച്ചിട്ടുള്ള മൗലിക കവിതാഗ്രന്ഥങ്ങളാണ് സമർപ്പിക്കേണ്ടത്. വിവർത്തനങ്ങൾ സ്വീകാര്യമല്ല. പുസ്തകങ്ങളുടെ മൂന്നു കോപ്പികൾ ''സെക്രട്ടറി, ചങ്ങമ്പുഴ അവാർഡ് ട്രസ്ററ്, മമത, ആസാദ് റോഡ്, കൊച്ചി–17'' എന്ന വിലാസത്തിൽ 1992 ജൂലായ് 15–നു മുമ്പ് കിട്ടത്തക്കവണ്ണം അയയ്ക്കുവാൻ ഗ്രന്ഥകാരന്മാരോടും പ്രസാധകന്മാരോടും അഭ്യർത്ഥിക്കുന്നു.

**സെക്രട്ടറി.**

## മനക്കണ്ണു വരയ്ക്കുന്ന ചിത്രം

കലാകൗമുദിയുടെ തിളക്കത്തിലെ വജ്രബിന്ദു അതിൻെറ ആത്മധൈര്യമാണ്. വായനയിലൂടെ ആളെ കൊപ്പത്തിലേററാതെ തെല്ലൊരു ധൈര്യം പകർന്നുകൊടുക്കുന്നത് കോൺഫിഡൻസ് കുറഞ്ഞുവരുന്ന യുവജനങ്ങൾക്കു പ്രത്യേകിച്ച് ഊഷ്മളാനുഭവം പകരും. ആഴത്തിൽ വേരുകളിറക്കിയ വൃക്ഷത്തിലെ തളിരുകൾ നോക്കിക്കാണുന്ന സുഖം ഈ വാരിക തരുന്നുണ്ടെന്നു പലപ്പോഴും തോന്നിയിട്ടുണ്ട്. 'ബോബനും മോളി'യും നീക്കി, തൽസ്ഥാനത്ത് ചലച്ചിത്രലേഖകൻ പ്രത്യക്ഷപ്പെട്ടു കണ്ടപ്പോൾ കാര്യത്തിനാമുഖമായി ഇത്രയും എഴുതാൻ തോന്നി. വായനയുടെ നേത്രങ്ങളടച്ച് വണക്കം! അടിമുടി വിറയ്ക്കുന്ന അപ്പൂപ്പൻെറ വിടർന്ന നേത്രത്തിൽ ഒരിററ് രക്തച്ഛവി കൂടി... ഇപ്പോൾ മനക്കണ്ണു വരയ്ക്കുന്ന ചിത്രം അതാണ്.

**വിജയൻ എസ്, കല്ലുനാട്**
ദുബായ് എയർ കസ്റ്റംസ്.

## വി.ടി.കുമാരൻ സ്മാരക പുരസ്കാരം

പ്രശസ്ത കവി ശ്രീ.വി.ടി.കുമാരൻെറ സ്മാരകമായി ഏർപ്പെടുത്തിയ പുരസ്കാരം ഒക്ടോബർ 11–ന് മുപ്പതു വയസ്സ് തികയാത്ത കവിക്കാണ് ഈ വർഷവും നൽകുന്നത്. 2500 ക. മൂല്യമുള്ള ഈ പുരസ്കാരത്തിന് പരിഗണിക്കപ്പെടാൻ കവിതകൾ ക്ഷണിക്കുന്നു. ചുരുങ്ങിയത് അഞ്ചു കവിതകൾ (ഓരോന്നും മൂന്നു കോപ്പിവീതം) ആഗസ്ററ് 31–നു മുമ്പായി. വയസ്സ് തെളിയിക്കുന്ന സർട്ടിഫിക്കററ് സഹിതം കടത്തനാട്ട് നാരായണൻ, നട്ട് സ്ട്രീററ്, വടകര–4 (673 104) എന്ന വിലാസത്തിൽ അയച്ചുതരണമെന്ന് അപേക്ഷിക്കുന്നു. ഒക്ടോബർ 11–നു, വടകരയിൽ വച്ചുനടക്കുന്ന ചരമദിനാചരണ വേളയിലാണ് പുരസ്കാരം നൽകുക.



### രാഷ്ട്രീയലേഖകൻ

# ഇവറ്റയെ അടിച്ചിറക്കണം

സർക്കാർ ഗുരുതരമായ സാമ്പത്തിക പ്രതിസന്ധി നേരിടുമ്പോൾ മന്ത്രിമാർക്ക് ആധുനിക സൗകര്യങ്ങളുള്ള ടാററാ എസ്റ്റേറ്റ് കാർ വാങ്ങാനുള്ള തീരുമാനം കടുത്ത ജനവഞ്ചനയാണ്. ട്രഷറികൾ പൂട്ടിക്കിടക്കുമ്പോൾ നാലരലക്ഷം രൂപ വിലപിടിപ്പുള്ള എയർ കണ്ടിഷൻ ചെയ്ത ഇരുപതു ടാററാ എസ്റ്റേറ്റു കാറുകൾക്ക് ധൃതഗതിയിൽ ഓർഡർ നല്കിയത് വൻ ധൂർത്താണ്.

ജോർജ്ജ് മെഴ്സിയർ
(ആൻറണി ഗ്രൂപ്പുകാരുടെ
ദേശീയ വേദി ജനറൽ സെക്രട്ടറി)

•

ചെലവുചുരുക്കലിൻെറ ഭാഗമായി ഈ സാമ്പത്തിക വർഷം പുതിയ തസ്തികകൾ സൃഷ്ടിക്കരുതെന്നു തീരുമാനിച്ചിരുന്നെങ്കിലും തസ്തിക ഉണ്ടാക്കലും നിയമനങ്ങളും തുടരുന്നു. എം.എൽ.എമാർക്ക് അസിസ്ററൻറുമാരെ നിയമിച്ചതുവഴിതന്നെ ആ നീക്കത്തിൻെറ കടയ്ക്കൽ കത്തിവച്ചു.

മന്ത്രിമന്ദിരങ്ങൾ മോടിപിടിപ്പിച്ചും മന്ത്രിമാരും പേഴ്സനൽ സ്ററാഫും നാടുനീളെ യാത്രചെയ്തും ലക്ഷങ്ങൾ ധൂർത്തടിക്കുന്നു. ഭക്ഷ്യമന്ത്രി ടി.എച്ച്. മുസ്തഫ എട്ടുലക്ഷം രൂപ മുടക്കി മോടിപിടിപ്പിച്ച വാടകവീട്ടിൽ ആറുമാസംപോലും തികച്ചു താമസിക്കാതെയാണു മറെറാരു വീട്ടിലേക്കു മാറിയത്.

ഒരു മന്ത്രി നാലും അഞ്ചും കാറുകളാണുപയോഗിക്കുന്നത്. പെട്രോൾച്ചെലവും ടെലിഫോൺ ബില്ലും കുറയ്ക്കാൻ നിർദ്ദേശിച്ചുവെങ്കിലും അവ വർദ്ധിക്കുകയാണ്. ഇതിനു പുറമെ എം.എൽ.എമാരുടെ ഹോസ്ററൽ മുറികളിൽ കേബിൾ ടി.വി സ്ഥാപിക്കാൻ 27 ലക്ഷം രൂപയുടെ പദ്ധതി ഉടനെ വരുന്നു.

(മനോരമ)

•

ഒരുകൊല്ലത്തിനിടയിൽ ആറു മന്ത്രിമാർ വിദേശയാത്ര നടത്തി. ചിലർ ഒന്നിലേറെ പ്രാവശ്യം. ഗതാഗതമന്ത്രി ആർ. ബാലകൃഷ്ണപിള്ളയാണ് ഏററവും ഒടുവിൽ വിദേശത്തേക്കു പോയത്. മന്ത്രിയായശേഷം പിള്ള നടത്തുന്ന രണ്ടാമത്തെ വിദേശയാത്രയാണിത്. നേരത്തേ പോയതു മലേഷ്യയിൽ.

ഒരുമാസംമുമ്പു ജലസേചനമന്ത്രി ടി.എം. ജേക്കബ്ബും മലേഷ്യയിലേക്കു പോയിരുന്നു. കുടുംബാംഗങ്ങളോടൊപ്പം. രണ്ടു മന്ത്രിമാർ ഇപ്പോൾ വിദേശത്തുണ്ട്. റവന്യൂമന്ത്രി കെ.എം. മാണി അമേരിക്കയിലും വ്യവസായമന്ത്രി പി.കെ. കുഞ്ഞാലിക്കുട്ടി സൗദി അറേബ്യയിലും.

ഭവനനിർമ്മാണവുമായി ബന്ധപ്പെട്ട കാര്യങ്ങൾക്കായാണു മന്ത്രി മാണിയുടെ അമേരിക്കൻ പര്യടനം. കൂട്ടത്തിൽ അത്യാവശ്യം വേണ്ട വൈദ്യപരിശോധനയ്ക്കും മററും വിധേയനായേക്കുമെന്നു മാത്രം.

തൊഴിൽമന്ത്രി എൻ. രാമകൃഷ്ണൻ കഴിഞ്ഞ മാസം അബുദാബിവരെ പോയി. ഒരു ചടങ്ങിൽ പങ്കെടുക്കുയായിരുന്നു യാത്രോദ്ദേശ്യം.

വിദ്യാഭ്യാസമന്ത്രി ഇ.ടി. മുഹമ്മദ് ബഷീറാണു വിദേശസന്ദർശനം നടത്തിയ മറെറാരു മന്ത്രി. കാനഡയിലേക്കു പോളിടെക്നിക്കുകളുടെ വികസനത്തിനു ധനസഹായം തേടിയുള്ള യാത്ര.

അടുത്തമാസം മൂന്നു മന്ത്രിമാർ ഒരുമിച്ചൊരു വിദേശയാത്രയ്ക്കു പരിപാടിയിട്ടിട്ടുണ്ട്. ഉമ്മൻചാണ്ടിയും കുഞ്ഞാലിക്കുട്ടിയും ടി.എം. ജേക്കബ്ബും. അമേരിക്കയിൽ മലയാള സമ്മേളനത്തിൽ പങ്കെടുക്കുകയാണു ലക്ഷ്യം.

(മനോരമ)

•

''മഴ എത്ര കിട്ടിയാലും ആവശ്യത്തിനു വൈദ്യുതി തികയില്ല. നമുക്ക് ഉന്തിയും തള്ളിയും നീങ്ങണം. ലോഡ് ഷെഡ്ഡിംഗ് അരമണിക്കൂറിലേറെ നീളാതിരിക്കണ്ടേ? വൈദ്യുതി വേണ്ടപ്പോൾ വേണ്ടത്ര മതി. വൈകിട്ട് ആറു മുതൽ പത്തുവരെ പരമാവധി ഉപയോഗം കുറയ്ക്കുക.''

വൈദ്യുതി മന്ത്രിയുടെ ഉപദേശമാണ്. പത്രത്തിൽ വെളുക്കെച്ചിരിച്ചുകൊണ്ടു മന്ത്രി പത്മരാജൻ ഇതു പറയുമ്പോൾ സത്യത്തിൽ എതിരു പറയാൻ തോന്നുകില്ല...

മമ്മൂട്ടി പറയുന്നു, നമ്മളൊക്കെ കണ്ടമാനം കറൻറുപയോഗിക്കുന്നതുകൊണ്ടു സുറുമിമോൾക്കു തോന്നുമ്പോൾ തോന്നുമ്പോൾ കാസെററു കാണാൻ പററില്ലെന്ന്. യേശുദാസിൻെറ പ്രിയ പത്നി പ്രഭയ്ക്കു ഭർത്താവിൻെറ പാട്ടു കേൾക്കാൻ പററില്ലെന്ന്. എൻെറ സുഹൃത്തു വിശ്വനാഥൻനായരുടെ മകൻ മോഹൻലാലിനു ക്ഷീണിച്ചു വീട്ടിൽ വരുമ്പോൾ കാററു കിട്ടുന്നില്ലെന്ന്.

സാറിൻെറയും മമ്മൂട്ടിയുടെയും മോഹൻലാലിൻെറയുമൊക്കെ സുന്ദരവദനങ്ങളും വചനങ്ങളും അച്ചടിച്ച കാശുകൊണ്ട് പത്ത് ഏണിയെങ്കിലും വാങ്ങിക്കാൻ വയ്യായിരുന്നോ?

ഷെഡ്ഡിംഗോ കട്ടിംഗോ ഒക്കെ നടത്തിക്കോളൂ. എത്ര മണിക്കൂർ വേണമെങ്കിലും.

ബാക്കിസമയത്തു കറൻറ് കിട്ടുമെന്ന് ഒരുറപ്പു തരാമോ?

(വി.കെ.ബി മനോരമ)

•

ഇതാണ് ഭരണം. ഈ ഭരണം നടത്തുന്ന ഐക്യമുന്നണി ഗവൺമെൻറ് ഒന്നാം വാർഷികം കൊണ്ടാടാൻ പരിപാടികൾ ആസൂത്രണം ചെയ്യുന്നു.

————ൽ മുക്കിയ ചൂലുകൊണ്ട് ഇവററകളെ അടിച്ചിറക്കാൻ ഇവിടെ ആരുമില്ലേ?

# ഇങ്ങനെയും ഒരു ഭരണം

വിദ്യാഭ്യാസ വകുപ്പിൽ, അല്ലെങ്കിൽ മറ്റേതെങ്കിലും ഒരു വകുപ്പിൽ, മുഖ്യമന്ത്രിയുടെകൂടി അംഗീകാരം കിട്ടേണ്ട ഒരടിയന്തര ഫയൽ ഉണ്ടെന്നു കരുതുക. ഇന്നത്തെ സ്ഥിതിയിൽ എന്താണു ചെയ്യുന്നതെന്നോ?

മുഖ്യമന്ത്രിയുടെ ഓഫീസിലെത്തുന്ന ഫയൽ അവിടെനിന്ന് ചീഫ്സെക്രട്ടറിക്കു പോകുന്നു. ചീഫ് സെക്രട്ടറി അതുമായി ശ്രീചിത്രാ മെഡിക്കൽ സെൻററിലേക്കു പോകുന്നു. മുഖ്യമന്ത്രി ഇപ്പോൾ അവിടെ ചികിത്സയിൽ കഴിയുകയാണ്. രണ്ടാഴ്ചയോളമായി. സുഖം പ്രാപിച്ചുവരുന്നു. പഴയതുപോലെ ഉത്തരവാദിത്തങ്ങൾ നിർവഹിക്കാൻ അദ്ദേഹത്തിന് ചില ആഴ്ചകൾകൂടി ചികിത്സയും വിശ്രമവും ആവശ്യമാണെന്ന് ഡോക്ടർമാർ പറയുന്നുണ്ട്. എങ്കിലും ഫയൽ അവിടെ ചെല്ലുന്നു. അവിടെ നിന്ന് തിരികെ സെക്രട്ടേറിയറ്റിൽ വരുന്നു. അപ്പോൾ അതിൽ ചീഫ് സെക്രട്ടറിയുടെ കൈപ്പടയിൽ ഒരു കുറിപ്പുണ്ടാകും. ഫയൽ മുഖ്യമന്ത്രി കണ്ടു; പരിശോധിച്ചു; അംഗീകരിച്ചു; ഒപ്പുമിട്ടു—ഇതായിരിക്കും ആ കുറിപ്പ്. വകുപ്പുമന്ത്രിക്ക് ഫയൽ ഇനി നടപടികൾക്കായി അയയ്ക്കാം.

ഇങ്ങനെയാണിപ്പോൾ കേരളത്തിൽ ഭരണം നടക്കുന്നത്. പത്തൊമ്പതു മന്ത്രിമാരും കൂടിയിരുന്ന് ചർച്ച ചെയ്ത് തീരുമാനമെടുക്കേണ്ട സുപ്രധാന കാര്യങ്ങൾപോലും ഇപ്പോൾ സർക്കുലർ മട്ടിലാണ്. ഫയൽ ഓരോ മന്ത്രിക്കായി അയച്ച് ഓരോരുത്തരുടേയും ഒപ്പുവാങ്ങുന്നു. കാര്യം നടത്തുന്നു. കൂട്ടായ ആലോചനയില്ല, അഭിപ്രായങ്ങൾ പറയില്ല, സംശയങ്ങൾക്ക് വിശദീകരണമില്ല. വിയോജിപ്പുകൾക്കു മറുപടിയില്ല. തീരുമാനം ഒപ്പുകളിലൊതുങ്ങുന്നു. മന്ത്രിസഭായോഗം കൂടിയിട്ടു തന്നെ ആഴ്ചകളാകുന്നു. ഓർഡിനൻസുകൾ പോലെ വളരെ ഗൗരവമുള്ള കാര്യങ്ങൾക്കു പോലും വെറും തുല്യം ചാർത്തലുകൾമാത്രം.

> മുഖ്യമന്ത്രിയുടെ അഭാവത്തിൽ കാര്യങ്ങൾ നോക്കി നടത്തുന്നതിന് മന്ത്രിമാർ വേറെയും പതിനെട്ടുപേരുണ്ടല്ലോ. മിടുമിടുക്കരായ അവരിലാർക്കെങ്കിലും മുഖ്യമന്ത്രിയുടെ ചുമതലകൾ തൽക്കാലത്തേക്കു നൽകുന്നതിന് എന്താണു തടസ്സം? ഈ പതിനെട്ടുപേരിൽ ഏതാണ്ടെല്ലാവരുംതന്നെ ആ ചുമതലകളേററ് സംസ്ഥാനത്തെ സഹായിക്കാൻ അഹമഹമികയാ മനസ്സുകൊണ്ട് ഒരുങ്ങിക്കഴിയുന്നവരുമാണല്ലോ!

കാരണം മുഖ്യമന്ത്രി ആശുപത്രിയിലായതാണ്. അദ്ദേഹം ഓഫീസിലെത്താനും മന്ത്രിസഭായോഗം നടത്താനും മറ്റു ഭരണകാര്യങ്ങൾ നോക്കാനുമുള്ള അവസ്ഥയിലല്ല. ആ കാറപകടം എല്ലാം തകിടം മറിച്ചിരിക്കുന്നു. ഇനി എന്നാണ് എല്ലാം നേരെയാകുന്നതെന്ന് ആർക്കും തിട്ടമില്ല.

മുഖ്യമന്ത്രിക്കു നേരിട്ട വിഷമാവസ്ഥയിൽ ദുഃഖമില്ലാത്തവരില്ല. അദ്ദേഹം എത്രയും വേഗം പൂർണ്ണസുഖം പ്രാപിച്ച് തിരിച്ചുവരണമെന്നാണ് സകലരുടെയും മനസ്സ് ആഗ്രഹിക്കുന്നത്. പക്ഷേ, മുഖ്യമന്ത്രി തിരിച്ചുവരുന്നതുവരെ ഭരണവും ആശുപത്രിക്കിടക്കയിലെന്നപോലെ അവശനായിക്കിടക്കുന്നതിന് എന്തു ന്യായീകരണം? മുഖ്യമന്ത്രിയുടെ അഭാവത്തിൽ കാര്യങ്ങൾ നോക്കി നടത്തുന്നതിന് മന്ത്രിമാർ വേറെയും 18 പേരുണ്ടല്ലോ. മിടുമിടുക്കരായ അവരിലാർക്കെങ്കിലും മുഖ്യമന്ത്രിയുടെ ചുമതലകൾ തൽക്കാലത്തേക്ക് നൽകുന്നതിന് എന്താണു തടസ്സം? ഈ 18 പേരിൽ ഏതാണ്ടെല്ലാവരും തന്നെ ആ ചുമതലകളേറ്റ് സംസ്ഥാനത്തെ സഹായിക്കാൻ അഹമഹമികയാ മനസ്സുകൊണ്ട് ഒരുങ്ങിക്കഴിയുന്നവരുമായിരിക്കണം. എന്നിട്ടും മുഖ്യമന്ത്രിയുടെ ചുമതലകൾ ചീഫ്സെക്രട്ടറിയുടെ ചുമലിൽത്തന്നെ ഇരിക്കുന്നു. മറ്റൊരു മന്ത്രിക്ക് ഈ ചുമതല വിട്ടുകൊടുക്കാത്തതെന്താണ്? മുഖ്യമന്ത്രി മടങ്ങിവരുമ്പോൾ കസേര മടക്കിക്കിട്ടുകയില്ലെന്ന് ആർക്കെങ്കിലും സന്ദേഹം വല്ലതുമുണ്ടായതാണോ കാരണം? അതോ മുഖ്യമന്ത്രിയുടെ ചുമതലാഭാരരഹസ്യങ്ങളിൽ തൽക്കാലത്തേക്കെങ്കിലും കൈവയ്ക്കാനുള്ള യോഗ്യത ആ 18 മഹത്തുക്കളിൽ ഒറ്റയാളിനും ഇല്ലെന്നുള്ളതാണോ? അതുകൊണ്ടാണോ ഈ ജനാധിപത്യകേരളത്തിൻെറ ഭരണസാരഥ്യം ഇപ്പോൾ രണ്ടോ മൂന്നോ പേഷ്കാർമാരിൽ മാത്രമായി ഒതുക്കിനിറുത്തിയിരിക്കുന്നത്?

ജനാധിപത്യ രീതിയിലെ ഭരണനിർവഹണമെന്നത് തുവാല തുന്നുന്നതുപോലെയോ

ശേഷം 49–ാം പേജിൽ








**ഈ അലയാഴി നിൻെറ അരപ്പട്ടയാണ്. നിൻെറ മാറിടമാണ് ഈ മലകൾ. ഭൂമിദേവി, ഞാൻ നിന്നെ വണങ്ങുന്നു, എൻെറ കാലുകൾകൊണ്ട് നിന്നെ സ്പർശിച്ചതിന് എന്നോട് പൊറുക്കുക...**



മേധ പത്കർ

# ഈ മണ്ണും ഈ മരവും ഈ നിലാവും ആർക്കുള്ളത്

"ഈ നിലാവ്, ഈ മണ്ണ്, ഉയർന്നു നില്ക്കുന്ന പനമരങ്ങൾ. നിലാവ് തെളിഞ്ഞുകാണുന്ന നർമ്മദാനദി. കതിരുവീണ ചോള വയൽ..."—ഇതാർക്ക് അവകാശപ്പെട്ടതാണ്?

ഇത് നമ്മുടെ സ്വകാര്യമാണെന്നുള്ള തോന്നലാണല്ലോ മനുഷ്യർക്കുള്ളത്. അതു തെറ്റാണ്. ഭൂമിയിൽ അല്പായുസ്സുമായി പിറന്നുവീഴുന്ന ഒരാളുടെയും കുത്തകയല്ല ഈ ഭൂമി. പിതൃസ്വത്തെന്നോ കുടുംബപാരമ്പര്യമെന്നോ ഈ ഭൂമിയെക്കുറിച്ച് പറയാനാവില്ല. ഈ മണ്ണ് തലമുറകളിൽ നിന്നും തലമുറകളിലേക്ക് പകരാനുള്ളതാണ്. ഇതിനെ ചവിട്ടിയമർത്തരുത്.

മേധാ പത്കാർ ദൂരേക്ക് കൈവിരൽ ചൂണ്ടി. അങ്ങകലെ രണ്ട് മലകൾക്കുമീതെ ചുവന്ന വെട്ടം കാണാം.

"അത് പണിനടന്നുകൊണ്ടിരിക്കുന്ന നർമ്മദാ ഡാമിനുമീതെയുള്ള കൺവേയർ ലൈനിലെ വെട്ടമാണ്. ഡാം പൂർത്തിയാകുമ്പോഴേക്കും നമ്മൾ നില്ക്കുന്ന ഈ മണ്ണുണ്ടല്ലോ അതുണ്ടാവില്ല. ഏതോ നൂറ്റാണ്ടുമുമ്പ്, മുതൽ ഇവിടെ ജനിച്ചുവളർന്ന് തലമുറകളിലൂടെ കടന്നുപോരുന്ന മനുഷ്യപരമ്പരയും ജീവജാലങ്ങളും.... ദാ ആ കാണുന്ന പ്രാചീന സ്വർണ്ണേശ്വർ ക്ഷേത്രവും തലയുയർത്തി നില്ക്കുന്ന പനമരങ്ങളും വെള്ളത്തിനടിയിലാകും..."

മഹാരാഷ്ട്രയിലെ മണിബേലി ഗ്രാമത്തിൽ നിന്നാണ് നർമ്മദാ പദ്ധതിവിരുദ്ധ പ്രക്ഷോഭങ്ങൾക്ക് നേതൃത്വം നൽകുന്ന മേധ ഇതു പറയുന്നത്.

സരോവർ ഡാം മൂലം ആദ്യം വെള്ളത്തിലാകുന്ന ഗ്രാമമാണിത്. ഡാമിൽ നിന്നും പത്തോളം കിലോമീറ്റർ കിഴക്കുമാറി നർമ്മദാ

നദിയുടെ തെക്കേതീരത്ത് നിലകൊള്ളുന്ന ആദിവാസി ഗ്രാമമാണ് മണിബേലി. മഹാരാഷ്ട്രാ ഗവൺമെൻറിൻെറ ബലാൽക്കാരേണയുള്ള കുടിയിറക്കൽ നടപടികൾക്കെതിരെ ധീരമായി ചെറുത്തുനില്ക്കുന്ന ഈ ഗ്രാമം ഇപ്പോൾ ലോകശ്രദ്ധ ആകർഷിച്ചുകൊണ്ടിരിക്കുകയാണ്.

●

1991 ജൂലൈ 14 മുതൽ മഹാരാഷ്ട്രയിലെ മണിബേലി ഗ്രാമത്തിൽ അനിശ്ചിതകാല ധർണ്ണ മേധാ പത്കാർ ആരംഭിച്ചതോടെയാണ് നർമ്മദാ വിരുദ്ധ പ്രക്ഷോഭം വീണ്ടും രാജ്യാന്തരശ്രദ്ധ ആകർഷിച്ചത്. നർമ്മദാ വാലി ഡവലപ്മെൻറ് പ്രോജക്ടിനെതിരെ മഹാരാഷ്ട്ര, ഗുജറാത്ത്, മധ്യപ്രദേശ് എന്നീ സംസ്ഥാനങ്ങളിൽ എൺപതുകളുടെ തുടക്കം മുതൽ പ്രക്ഷോഭം നടന്നു വരുന്നു. നർമ്മദാ ധരണാഗ്രസ്ത് സമിതി എന്നപേരിൽ മഹാരാഷ്ട്രയിലും നർമ്മദാ ഘട്ടി നവ നിർമ്മാൺ സമിതി എന്നപേരിൽ മധ്യപ്രദേശിലും നർമ്മദാ അസർഗ്രസ്ത് സംഘർഷ് സമിതി എന്ന പേരിൽ ഗുജറാത്തിലും പദ്ധതി വിരുദ്ധ പ്രക്ഷോഭകർ സംഘടിക്കുകയുണ്ടായി. 1985 ലാണ് ഈ ഗ്രൂപ്പുകൾ നർമ്മദാ ബച്ചാവോ ആന്ദോളൻ (നർമ്മദ സംരക്ഷണസമിതി) എന്നപേരിൽ ഒന്നാകുന്നത്. ഇക്കാലയളവിലാണ് ബോംബെക്കാരിയായ സാമൂഹ്യപ്രവർത്തക മേധാ പത്കാർ ആന്ദോളൻെറ നേതൃത്വത്തിലേക്ക് വരുന്നത്.

1989-ൽ പദ്ധതിബാധിത പ്രദേശങ്ങളിലെ 30,000ത്തോളം ആദിവാസികളെ അണിനിരത്തിക്കൊണ്ട് 'ഹർസൂദ് റാലി' ആന്ദോളൻ സംഘടിപ്പിച്ചു. മധ്യപ്രദേശ്, മഹാരാഷ്ട്ര, ഗുജറാത്ത് എന്നീ സംസ്ഥാനങ്ങളിലെ പദ്ധതിബാധിത പ്രദേശങ്ങളിലെ ജനങ്ങളെ ഒന്നിച്ചണിനിരത്താനും പ്രക്ഷോഭങ്ങൾക്ക് രാജ്യവ്യാപകമായ ശ്രദ്ധനേടാനും ഇതിനു കഴിഞ്ഞു.

1990-ൽ മേധാ പത്കാർ, ബാബാ ആംതെ എന്നിവരുടെ നേതൃത്വത്തിൽ നൂറുകണക്കിന് ആദിവാസികൾ ഡൽഹിയിൽ ധർണ്ണ നടത്തുകയും പ്രധാനമന്ത്രിയുടെ വസതിക്കുനേരെ മാർച്ച് നടത്തുകയും ചെയ്തു. പദ്ധതിവിരുദ്ധ പ്രക്ഷോഭത്തിൽ കൂടുതൽ കരുത്തുപകർന്നുകൊണ്ട് ഇക്കഴിഞ്ഞ വർഷം ഡിസംബർ 25-ന് മധ്യപ്രദേശിലെ ബസ്‌വാനിയിൽ നിന്നും ഗുജറാത്തിലെ സരോവർ പ്രോജക്ടിലേക്ക് 'ജൻ വികാസ് സംഘർഷ് യാത്രയും' നടത്തുകയുണ്ടായി. 250 കിലോമീറ്റർ ദൂരമുള്ള ഈ യാത്രയിൽ 3,000 പേർ പങ്കെടുത്തു.

●

ഇത് മഹാരാഷ്ട്രയിലെ മണിബേലി ഗ്രാമം. നേരെ ചുവടുവയ്ക്കുന്നത് സ്വർണ്ണേശ്വർ ക്ഷേത്രത്തിലേക്ക്. വനാന്തരത്തിൽ ഏതോ നൂറ്റാണ്ടിൽ രൂപംകൊണ്ട ക്ഷേത്രം. ഇന്ന് കാടില്ല; നർമ്മദാതീരത്തെ മൊട്ടക്കുന്നിൽ ഒരു ചേർച്ചയില്ലായ്മപോലെ ഈ കൊച്ചുക്ഷേത്രം നിലകൊള്ളുന്നു. കല്പടവുകൾ കയറി ക്ഷേത്രമുറ്റത്ത് എത്തുമ്പോൾ, അവിടവിടെ, ക്ഷീണംതീർക്കാൻ തലചായ്ക്കുന്ന കുറെ മനുഷ്യർ. ഒക്കെയും പ്രക്ഷോഭത്തിൽ പങ്കെടുക്കാൻ രാജ്യത്തിൻെറ നാനാഭാഗത്തുനിന്നും എത്തിച്ചേർന്നവർ.

തൊട്ടപ്പുറത്താണ് 'നർമ്മദായി'. മണിബേലി ഗ്രാമം വെള്ളത്തിൽ മുങ്ങുന്നതിനെതിരെയും ഗ്രാമീണരെ ബലംപ്രയോഗിച്ചു കുടിയിറക്കുന്നതിനെതിരെയും മേധാ പത്കാറുടെ നേതൃത്വത്തിൽ പ്രക്ഷോഭം നടന്നുവരുന്നത് ഈ കുടിലിലാണ്. നർമ്മദായിൽ നിന്നും ആദിവാസികളുടെ പാട്ടുകേൾക്കുന്നു.....

'നർമ്മദ അമ്മയാണ്...
ഈ അമ്മയെ സംരക്ഷിക്കൂ'


മേധയും കൂട്ടരും
ചോളവയലിൽ കളപറിക്കുന്നു

എന്ന് അർത്ഥമുള്ള ഹിന്ദിഗാനം നാടൻ വാദ്യോപകരണത്തിൻെറ അകമ്പടിയിൽ പാടുന്നു.

ഉയർന്നുനില്ക്കുന്ന പനമരങ്ങൾക്കിടയിലെ വളഞ്ഞുകിടക്കുന്ന മൺപായിലൂടെ അല്പദൂരം നടന്ന് നർമ്മദായിക്കുമുന്നിൽ എത്തി. ഈറയും മുളയും കൊണ്ടുതീർത്ത കൊച്ചുകുടിൽ. പുല്ലും ചണ്ണയിലയും കൊണ്ടു മേഞ്ഞിട്ടുണ്ട്. അതിൻെറ മുന്നിലെ 'സപ്പാട്ടു' മരത്തണലിൽ നിന്നാണ് പാട്ടുകേൾക്കുന്നത്. മുന്നൂറോളം വരുന്ന ആദിവാസികളും ബച്ചാവോ ആന്ദോളൻ പ്രവർത്തകരും അവിടെ കൂടിയിരിക്കുന്നു. മരത്തണലിൽ അവിടവിടെ ആന്ദോളൻെറ ബാനറുകളും പോസ്റ്ററുകളും നിരന്നിട്ടുണ്ട്.

'വരൂ ഇവിടെ വിശ്രമിക്കാം.' ഒരാൾ വന്ന് ഞങ്ങളെ കൂട്ടിക്കൊണ്ടുപോയി. നർമ്മദായി കുടിലിനുള്ളിലേക്ക്. തറയിൽ പനമ്പായ് വിരിച്ചിട്ടുണ്ട്. അവിടവിടെ പലരുടെ ബാഗേജുകൾ. ചിലർ ഉറങ്ങുന്നു; ചിലർ കത്തെഴുതുന്നു. ഒക്കെപ്പേരും കഴിഞ്ഞമാസങ്ങളായി ഇവിടെ ക്യാമ്പുചെയ്യുന്നവർ. പ്രക്ഷോഭത്തിൽ പങ്കെടുക്കാനായി രാജ്യത്തിൻെറ വിവിധ കോണുകളിൽ നിന്നെത്തിയവർ. ഡൽഹി ജവഹർലാൽ യൂണിവേഴ്സിറ്റിയിലെ ഗവേഷണ വിദ്യാർത്ഥി കൽക്കട്ടക്കാരൻ പ്രണബ് മുഖോപാധ്യായ, സോഷ്യോളജിയിൽ ഗവേഷണം നടത്താനെത്തിയ ആസ്ട്രിയക്കാരി ലൈല മെഹ്ത, ഭോപ്പാൽ യൂണിവേഴ്സിറ്റിയിലെ ജിയോളജി പ്രൊഫസറായിരുന്ന ഡോ. അരുൺ സിങ്ങ്, അഹമ്മദാബാദിൽ നിന്നുള്ള അഭിഭാഷകനായ ഗിരീഷ് പട്ടേൽ, കൽക്കട്ടക്കാരനും ആനന്ദ് ബസാർ പത്രികയിലെ പത്രപ്രവർത്തകനുമായിരുന്ന നിരഞ്ജൻ ഹൽദാർ, രാജസ്ഥാനിൽ നിന്നെത്തിയ വന്ദ്യവയോധികൻ ഗാന്ധിയൻ സിദ്ധരാജ്, ബോംബെയിൽ നിന്നെത്തിയ മലയാളികളായ ടാറ്റ സോഷ്യൽ സയൻസ് ഇൻസ്റ്റിറ്റ്യൂട്ടിലെ അജിത്കുമാർ, റിട്ടയേർഡ് പ്രൊഫ. ഗ്രേസ് മാത്യു, ഡോളി.... ഇനി എത്രയോപേരെ ഇവിടെ കണ്ടുമുട്ടുന്നു.

'സപ്പാട്ടു'മരത്തണലിൽ തന്നെ മറ്റൊരു മുളങ്കുടിൽ. അതിനുള്ളിലാണ് പ്രക്ഷോഭകർക്കു നൽകാൻ ആഹാരം പാകംചെയ്യുന്നത്. അതിലൊരു പങ്കുകഴിക്കാം. ഗോതമ്പു വേവിച്ചതും പനഞ്ചക്കരയും ഉള്ളിയും. ഒരു കാട്ടുചെടിയുടെ ഇലയിൽ പൊതിഞ്ഞുതന്നു. ഇലക്കുമ്പിളിൽ തന്നെ അല്പം കുടിനീരും. മണിബേലിയിൽ അന്തിവെയിൽ വീഴുകയാണ്. പനമരങ്ങളുടെ നീണ്ടനിഴൽ മണ്ണിൽവീണു.

മണിബേലി ഗ്രാമത്തിൻെറ വടക്കുവശത്തുകൂടി നർമ്മദ ഒഴുകുന്നു. പടിഞ്ഞാറ് സ്വർണ്ണേശ്വർ ക്ഷേത്രം. കിഴക്ക് കൂടി ദേവീനദിയൊഴുകി നർമ്മദയിൽ പതിക്കുന്നു. തെക്ക് ഉയർന്നുനില്ക്കുന്ന കുന്ന്. ആ കുന്നിലേക്ക് മൺപാത പോകുന്നു. കുന്നിൻചരിവിൽ ചോളവയലും അവിടെയൊരു കുടിലുമുണ്ട്.

സന്ധ്യയോടുകൂടിയാണ് ആ കുടിലിൽ നിന്നും പത്തോളം ആദിവാസി സ്ത്രീകൾ പുറത്തേക്കുവന്നത്. അവർക്കുമുന്നിൽ വെളുത്തുമെലിഞ്ഞൊരു സ്ത്രീരൂപം. ചന്ദനക്കളറിലുള്ള വിലകുറഞ്ഞസാരി. കറുത്ത ബ്ളൗസ്. തലമുടി പിന്നിയിട്ടിരിക്കുന്നു. നരച്ചുതുടങ്ങിയിട്ടുണ്ട്. കുന്നിറങ്ങിവരുന്ന അവരെനോക്കി ആരോപറഞ്ഞു: അത് മേധാ പത്കാറാണ്.

മരച്ചുവട്ടിൽ കൂടിയിരുന്നവർക്കിടയിലേക്ക് മേധയും വന്നിരുന്നു. ഒരു സാധാരണക്കാരിയെപ്പോലെ. ചുറ്റും കൂടിയവരോട് കുശലങ്ങളന്വേഷിച്ചു.

●

രാത്രി വളരെ വൈകിയാണ് മേധാ പത്കാറുമായി അല്പനേരം മാത്രം സംസാരിക്കാൻ അവസരം ലഭിച്ചത്. നർമ്മദായി കുടിലിന് വെളിയിൽ കത്തിച്ചുവച്ചിരുന്ന പന്തങ്ങൾ അണഞ്ഞിരുന്നു. എന്നാൽ നിറഞ്ഞുനില്ക്കുന്ന നിലാവ് അവിടമാകെ പ്രഭപരത്തിയിരുന്നു.

നർമ്മദായി കുടിലിൽ നിന്നും കൂട്ടംകൂട്ടമായി പ്രക്ഷോഭകർ നദിയുടെ മറുകരയ്ക്ക് പൊയ്ക്കൊണ്ടിരുന്നു. അടുത്തദിവസം നടക്കുന്ന റാലിയിൽ പങ്കുചേരാൻ നേരത്തെ തന്നെ മറുകരെ തമ്പടിക്കുകയാണ് ആൾക്കാർ. നിറഞ്ഞ നിലാവിൽ നദിയിലൂടെ പ്രക്ഷോഭകരുമായി മറ്റുകരയ്ക്ക് നീങ്ങുന്ന വള്ളത്തെ ചൂണ്ടി മേധ ചോദിച്ചു: ഈ പാവം മനുഷ്യരെക്കുറിച്ച് അധികൃതർ ഒരക്ഷരം തിരക്കാറുണ്ടോ? തങ്ങളുടേതല്ലാത്ത പാപഭാരം പേറി അലയുകയാണ് ഈ മനുഷ്യർ. തോളിൽ തൂക്കിയിട്ടുള്ള തുണിക്കെട്ടല്ലാതെ അവർക്കൊരു സമ്പാദ്യവുമില്ല....

മഹാരാഷ്ട്രയിലും മധ്യപ്രദേശിലും ഗുജറാത്തിലുമായി പദ്ധതിപ്രദേശത്തുനിന്നും കുടിയൊഴിപ്പിക്കപ്പെട്ട ആദിവാസികളാണ് ഇവർ.

ഊരും പേരും തിരിയാത്ത ആ മനുഷ്യരുടെ വേദനകളെ സ്വയമേറ്റെടുത്തുകൊണ്ടാണ് മേധ പ്രക്ഷോഭത്തിന് നേതൃത്വം നൽകുന്നത്— ഇക്കഴിഞ്ഞ പതിനഞ്ചുവർഷമായി. ബോംബെയിലെ ടാറ്റാ ഇൻസ്റ്റിറ്റ്യൂട്ട് ഒഫ് സോഷ്യൽസയൻസിൽനിന്നുംഎം.എ.സോഷ്യോളജിയിൽ ബിരുദം നേടി 1976-ൽ പുറത്തിറങ്ങിയതുമുതൽ തുടർന്ന് മൂന്നുവർഷം ഇൻസ്റ്റിറ്റ്യൂട്ടിൽ ഫാക്കൽട്ടി അംഗമായി പ്രവർത്തിച്ചു. മേധയുടെ അധ്യാപികയായ ഗ്രേസ് മാത്യു പറയുമ്പോലെ 'മിടുമിടുക്കിയായ ഇക്കുട്ടിക്ക് നഗരത്തിൽ ഒരുന്നത ജോലി എളുപ്പം നേടാമായിരുന്നു.'

എന്നാൽ സാമൂഹ്യസേവനത്തെ ഇൻസ്റ്റിറ്റ്യൂട്ടിലെ പ്രവർത്തനങ്ങളിൽ മാത്രം ഒതുക്കാൻ കൂട്ടാക്കാത്ത മേധ പിന്നീട് ബോംബെയിലെ സന്നദ്ധ സംഘടനകളുടെ സജീവപ്രവർത്തകയായി. 1979 മുതൽ 83 വരെ നഗരത്തിലെ ചേരികളിൽ സാമൂഹ്യപ്രവർത്തനവുമായി


ഒരു ആദിവാസി കുടുംബം കുടിലിനു മുന്നിൽ

കഴിഞ്ഞ ഇവർ 1984-ൽ മധ്യപ്രദേശിലേക്കു പോയി. ആദിവാസികൾക്കിടയിലെ പ്രവർത്തനമായിരുന്നു ലക്ഷ്യം. ഗുജറാത്തിലെ 'സേതു' എന്ന സന്നദ്ധ സംഘടനയുമായും മേധ ഇക്കാലത്ത് ബന്ധപ്പെട്ടു. തുടർന്ന് 1985ലാണ് നർമ്മദാ പദ്ധതിവിരുദ്ധ പ്രവർത്തനങ്ങളിൽ സജീവമാകുന്നത്.

പദ്ധതി വിരുദ്ധ പ്രക്ഷോഭങ്ങൾക്കെതിരായി ലക്ഷങ്ങൾ മുടക്കി ഗുജറാത്ത് ഗവൺമെൻറ് നടത്തുന്ന പ്രചരണം മുതൽ ഇക്കഴിഞ്ഞ മാസങ്ങളിലെ പൊലീസ് വേട്ടവരെ ഈ പ്രക്ഷോഭകാരി നേരിടേണ്ടിവന്നു.

സർദാർ സരോവർ പ്രോജക്ട് മൂലം മുങ്ങാനിടയുള്ള ഗുജറാത്തിലെ 36 ഗ്രാമങ്ങളിൽ മേധ പ്രവേശിക്കുന്നത് നിരോധിച്ചുകൊണ്ട് 1991 ആഗസ്റ്റ് 3ന് മഹാരാഷ്ട്ര പൊലീസ് നിരോധനാജ്ഞ പുറപ്പെടുവിക്കുകയുണ്ടായി. തുടർന്ന് ഒളിവിൽ കഴിഞ്ഞുകൊണ്ടായിരുന്നു പ്രക്ഷോഭത്തിന് നേതൃത്വം നൽകിയത്.

നിരോധനാജ്ഞ മൂലവും തടഞ്ഞുനിർത്താൻ കഴിയാതെപോയ പ്രക്ഷോഭത്തെ എതിർപ്രചരണങ്ങൾകൊണ്ടു തടയാനും ഗുജറാത്ത് ഗവൺമെൻറ് ശ്രമിക്കുകയുണ്ടായി. ഇത്തരമൊരു പരസ്യപ്രചരണത്തിന് 5 കോടിരൂപയുടെ ഒരു കരാറാണ് ബോംബെയിലെ 'ലിൻറാസ്' പരസ്യക്കമ്പനിക്ക് നൽകിയത്. പക്ഷേ, പ്രക്ഷോഭകരുടെ സമ്മർദ്ദംമൂലം ആ കരാർ ലിൻറാസ് ഉപേക്ഷിക്കുകയാണുണ്ടായത്.

ഏതൊക്കെ തരത്തിലുള്ള എതിർപ്പുകൾ ഉണ്ടായാലും അതൊക്കെയും മുഖാമുഖം നേരിടുന്നതിനോടാണ് ഈ മുപ്പത്തിയാറുകാരിക്ക് താൽപ്പര്യം.

"എതിർപ്പുകൾ പ്രക്ഷോഭത്തിൻെറ കരുത്തല്ലേ വ്യക്തമാക്കുന്നത്" മേധ ചോദിക്കും.

"ഞങ്ങൾ എതിർക്കുന്നത് പദ്ധതിയെ അല്ല. ഗവൺമെൻറ് സ്വീകരിച്ചിട്ടുള്ള വികസന നയത്തെയാണ്"—മേധ പറഞ്ഞു.

വൻതോതിൽ കുടിയിറക്കും വനനശീകരണവും ദൂരവ്യാപകമായ പരിസ്ഥിതി ദോഷങ്ങളും ഉയർത്തുന്ന പദ്ധതി എന്തുകൊണ്ട് പുനഃപരിശോധിച്ചു കൂടാ?

"ഇതിനുപകരമായി ചെറുതരം ഡാമുകളും ജലസേചനപദ്ധതികളും ആവിഷ്കരിക്കാമല്ലോ."

മുപ്പതിനായിരം കോടിയുടെ നർമ്മദാ വാലി ഡവലപ്മെൻറ് പ്രോജക്ടിനു ബദലായി നടപ്പാക്കാൻ കുറെയേറെ നിർദ്ദേശങ്ങൾ പ്രക്ഷോഭകർ മുന്നോട്ടുവയ്ക്കുന്നു. കാർഷികാവശ്യത്തിനുള്ള ചെറുതരം കുളങ്ങൾ, ചെക്ക് ഡാമുകൾ ഇവ വ്യാപകമായി നിർമ്മിക്കുക, നിലവിലുള്ള കൃഷിരീതികൾ ഭൂപ്രകൃതിക്കനുയോജ്യമായി മാറ്റുക, കന്നുകാലിവളർത്തൽ, വനവൽക്കരണം എന്നിവ അനുയോജ്യമായരീതിയിൽ പരിഷ്ക്കരിക്കുക,


മേച്ചിൽ ഓടുകൾ നിർമ്മിക്കുന്ന ആദിവാസികൾ

പുതിയ ഊർജ്ജ്ജോറവിടങ്ങൾ കണ്ടെത്തുക, ഗ്രാമങ്ങളിൽ ചെറുകിട കാർഷികാധിഷ്ഠിത വ്യവസായങ്ങൾ തുടങ്ങുക എന്നിവയാണിത്. കുടിനീർ ക്ഷാമം പരിഹരിക്കാനായി ഭൂഗർഭ ജലം, ഉപരിതല ജലസ്രോതസ്സുകൾ എന്നിവയുടെ ഉപഭോഗം പരമാവധിയാക്കുക എന്നിവയും ഈ നിർദ്ദേശങ്ങളിൽ ഉൾപ്പെടുന്നു.

കുടിനീർക്ഷാമം പരിഹരിക്കാനായി നർമ്മദാ സംരക്ഷണസമിതി മുന്നോട്ടുവച്ചിട്ടുള്ള നിർദ്ദേശങ്ങൾ രാജ്യത്ത് പല സംസ്ഥാനങ്ങളിലും പരീക്ഷിച്ച് വിജയം കണ്ടെത്തിയതാണ്. മഹാരാഷ്ട്രയിലെ റാലിഗോൺ, അഡ്ഗോൺ എന്നിവിടങ്ങളിലും ചണ്ഡി ിലും വാട്ടർഷെഡ് പരീക്ഷണം വിജയമായിരുന്നു.

ബദൽ മാർഗ്ഗരേഖ മുന്നോട്ടു വച്ചുകൊണ്ടുള്ള പ്രക്ഷോഭത്തിന് രാജ്യാന്തരങ്ങളുടെ പിന്തുണ നേടാൻ കഴിഞ്ഞിട്ടുള്ളതായി മേധ പറഞ്ഞു. പദ്ധതി പുനഃപരിശോധിക്കാൻ യൂറോപ്യൻ പാർലമെൻറും ജപ്പാനും ആവശ്യപ്പെടുകയുണ്ടായി. ലോക ബാങ്കും ഇത്തരമൊരുനീക്കമാണ് നടത്തുന്നത്. മധ്യപ്രദേശ് ഗവൺമെൻറിൽനിന്നും അനുകൂലമായ നീക്കം ഉണ്ടായതായും അവർ അറിയിച്ചു.

നേരം വളരെ ഇരുട്ടിയിരുന്നു. അപ്പോഴും നദിക്ക് അക്കരേക്ക് പ്രക്ഷോഭകർ വള്ളത്തിൽ പൊയ്ക്കൊണ്ടിരിക്കയായിരുന്നു.

''ദീദി ഞങ്ങൾ പോകട്ടെ''—ഒരു ആദിവാസി യുവാവും വൃദ്ധനും ഒരു കുട്ടിയും വന്നു ചോദിച്ചു.

മേധ ഒന്നും പറഞ്ഞില്ല. അല്പനേരം അവരവിടെ നിന്നിട്ട് നദീതീരത്തേക്ക് നടന്നുപോയി.

''പാവം മനുഷ്യർ. ഇക്കഴിഞ്ഞ മൂന്നുമാസമായി അവരിവിടെയാണ്. മധ്യപ്രദേശിൽ നിന്നും കുടിയൊഴിപ്പിക്കപ്പെട്ടവരാണ്'' മേധ പറഞ്ഞു.

•

ബോംബെയിൽ നിന്നും പുറപ്പെടുമ്പോൾ മേധയുടെ അമ്മ ഇന്ദുതായ് ഖനോൽക്കർ പറഞ്ഞത് ഓർമ്മവന്നു: മേധ എന്ന വാക്കിനർത്ഥം പ്രക്ഷോഭകാരി എന്നാണ്. അറിഞ്ഞോ അറിയാതെയോ ഞങ്ങളിട്ട പേര് അവൾ സാർത്ഥകമാക്കിയിരിക്കുന്നു.

ബോംബെയിൽ മുളുന്ദ് ഈസ്റ്റിലാണ് മേധയുടെ കുടുംബം. അച്ഛൻ ഖനോൽക്കർ നഗരത്തിലെ അറിയപ്പെടുന്ന ട്രേഡ് യൂണിയൻ പ്രവർത്തകനാണ്. അമ്മ ഇന്ദുതായ് ഖനോൽക്കർ പോസ്റ്റൽ വിഭാഗം ജീവനക്കാരിയായിരുന്നു. ഈയിടെ റിട്ടയർ ചെയ്തു. ഒരേ ഒരു സഹോദരനാണ് മേധയ്ക്കുള്ളത്. മഹേഷ്–ആർകിടെക്ടാണ്.



## നർമ്മദാ വാലി പദ്ധതി

**മൊത്തം 30,000 കോടിരൂപ ചെലവ് പ്രതീക്ഷിക്കുന്ന, നാല് സംസ്ഥാനങ്ങളിലായി വ്യാപിച്ചുകിടക്കുന്ന രാജ്യത്തെ അതിബൃഹത്തായ ജലപദ്ധതിയാണ് നർമ്മദാ വാലി ഡവലപ്മെൻറ് പ്രോജക്ട്. കാർഷിക കുടിനീർ ജലവിതരണങ്ങളും വൈദ്യുതി ഉല്പാദനവും ലക്ഷ്യമിട്ടുകൊണ്ടുള്ള പ്രോജക്ട് മധ്യപ്രദേശ്, മഹാരാഷ്ട്ര, ഗുജറാത്ത്, രാജസ്ഥാൻ എന്നീ സംസ്ഥാനങ്ങളിലായി വ്യാപിച്ചുകിടക്കുന്നു.**

**മധ്യപ്രദേശിലെ ജബൽപൂരിനു സമീപം നിന്നുത്ഭവിച്ച് ഗുജറാത്തിലെ കാംബായ് കടലിടുക്കിൽ പതിക്കുന്ന 1312 കിലോമീറ്റർ നീളമുള്ള നർമ്മദാ നദിയിലും അതിൻെറ തായ്‌വഴികളിലുമായാണ് പദ്ധതി നടപ്പാക്കുന്നത്. 30 മേജർ, 135 മീഡിയം, 3000 മൈനർ ഡാമുകളാണ് നർമ്മദാവാലി ഡവലപ്മെൻറ് പ്രോജക്ടിൽ ആകെയുള്ളത്.**

**1947–ൽ പ്രാരംഭസർവ്വേകൾ തുടങ്ങി നീണ്ട തർക്കവിതർക്കങ്ങൾക്കുശേഷം 1988–ൽ കേന്ദ്ര പ്ളാനിംഗ് കമ്മീഷൻ അംഗീകാരം നൽകിയ പദ്ധതിയാണിത്. ഇതിലെ രണ്ട് ഭീമാകാരങ്ങളായ ഡാമുകളുടെ പണിയാണ് വിവാദങ്ങളുയർത്തിക്കൊണ്ട് ഇപ്പോൾ നടന്നുവരുന്നത്. ഒന്ന് മധ്യപ്രദേശിലെ നർമ്മദാ സാഗർ ഡാം. 860 അടി ഉയരമുള്ള ഈ ഡാമിൻെറ നിർമ്മാണച്ചെലവ് 6,000 കോടി രൂപയാണ്. മറ്റൊന്ന് ഗുജറാത്തിലെ സർദാർ സരോവർ ഡാം. 455 അടി ഉയരമുള്ള ഇതിന് 6,406 കോടിരൂപയാണ് നിർമ്മാണച്ചെലവ് പ്രതീക്ഷിക്കുന്നത്.**

തുടക്കം മുതൽ തന്നെ വിവാദങ്ങളിൽ അകപ്പെട്ട പദ്ധതിയാണ് ഗുജറാത്തിലെ സർദാർ സരോവർ പ്രോജക്ട്. 1961 ഏപ്രിൽ 5ന് അന്നത്തെ പ്രധാനമന്ത്രി ജവഹർലാൽ നെഹ്റുവാണ് ഇതിനു തറക്കല്ലിട്ടത്. പിന്നീട് നീണ്ട മൂന്നു പതിറ്റാണ്ടോളം കാലം പദ്ധതി തടസ്സപ്പെട്ടുകിടക്കുകയാണുണ്ടായത്.

പദ്ധതിയുടെ ഏറ്റവും വലിയ ഗുണഭോക്താവായ ഗുജറാത്ത്, നർമ്മദയിൽ ഉയരം കൂടിയ ഡാം നിർമ്മിക്കണമെന്ന ആവശ്യം ഉന്നയിച്ചതാണ് 1963–ൽ തർക്കങ്ങൾക്ക് തുടക്കമിട്ടത്. ഇത്തരമൊരു ഡാം കെട്ടി നർമ്മദയെ പൂർണ്ണമായും തടഞ്ഞുനിർത്തുന്നത് അയൽ സംസ്ഥാനങ്ങൾക്ക് ദോഷകരമാണെന്ന് വാദമുഖങ്ങൾ നിരന്നു. പ്രശ്നത്തെപ്പറ്റി പഠിക്കാൻ നിയോഗിച്ച ഖോസ്ള കമ്മിറ്റി 1965–ൽ റിപ്പോർട്ട് സമർപ്പിച്ചു—500 അടി ഉയരമുള്ള ഡാം നിർമ്മിക്കാനായിരുന്നു ശുപാർശ.

പക്ഷേ, ശുപാർശ സ്വീകരിക്കാൻ പദ്ധതി സംസ്ഥാനങ്ങൾ തയ്യാറായില്ല. പ്രശ്നപരിഹാരത്തിനായി 1965 മുതൽ 68 വരെ കേന്ദ്രഗവൺമെൻറ് ശ്രമിച്ചെങ്കിലും വൃഥാവിലാവുകയാണുണ്ടായത്. തുടർന്ന് 1969–ൽ തർക്കപ്രശ്നം നർമ്മദ ട്രിബ്യൂണലിന് വിട്ടുകൊടുത്തു. ഒരു ദശാബ്ദക്കാലത്തിനുശേഷം 1979–ൽ വിധിവന്നു. ഗുജറാത്തിലെ സർദാർ സരോവർ ഡാമിൻെറ ഉയരം 455 അടിയും മധ്യപ്രദേശിലെ നർമ്മദാ സാഗർ ഡാമിൻെറ ഉയരം 860 അടിയും ആയിരിക്കണമെന്നായിരുന്നു ട്രിബ്യൂണൽവിധി.

തുടർന്ന് 1983–ൽ നർമ്മദാ പദ്ധതി ഗുജറാത്ത് ഗവൺമെൻറ കേന്ദ്രത്തിനു സമർപ്പിച്ചു. നാലുവർഷത്തിനുശേഷം 1987–ൽ കേന്ദ്ര പരിസ്ഥിതി വനം വകുപ്പ് പദ്ധതിക്ക് അംഗീകാരം നൽകി. തൊട്ടടുത്തവർഷം സർദാർ സരോവർ, നർമ്മദാ സാഗർ പ്രോജക്ടുകൾക്ക് കേന്ദ്ര പ്ളാനിംഗ് കമ്മീഷൻ ഇൻവെസ്റ്റ്മെൻറ് ക്ളിയറൻസും നൽകി. 1988–ൽ തന്നെ ഗുജറാത്ത്, സർദാർ സരോവർ ഡാമിൻെറ നിർമ്മാണവും ആരംഭിച്ചു.

1979–ലെ നർമ്മദാ ട്രിബ്യൂണൽ വിധി അനുശാസിക്കുന്ന ഉയരമനുസരിച്ചാണ് ഇപ്പോൾ ഡാമുകളുടെ നിർമ്മാണം നടന്നുവരുന്നത്. ട്രിബ്യൂണൽ ഉത്തരമനുസരിച്ച് നർമ്മദാ ജലത്തിൻെറ മൂന്നിലൊന്ന് ഗുജറാത്തിനും മൂന്നിൽ രണ്ട് മധ്യപ്രദേശിനും ശേഷിച്ചഭാഗം മഹാരാഷ്ട്ര, രാജസ്ഥാൻ സംസ്ഥാനങ്ങൾക്കും ലഭിക്കും.

ഉയരം കൂടിയ ഡാം നിർമ്മിക്കണമെന്ന ആവശ്യംമൂലം നീണ്ട മൂന്നു പതിറ്റാണ്ടുകാലം പദ്ധതി തടസ്സപ്പെട്ടുവെങ്കിൽ ഇത്തരം ഉയർന്ന ഡാം സൃഷ്ടിക്കുന്ന പരിസ്ഥിതി-സാമൂഹ്യ പ്രശ്നങ്ങളാണ് ഇപ്പോൾ പ്രക്ഷോഭകർ പദ്ധതിക്ക് എതിരെ ഉയർത്തുന്നത്.

വൻതോതിലുള്ള കുടിയൊഴിപ്പിക്കൽ, അതിവിസ്തൃതമായ കാർഷിക, വനഭൂമി വെള്ളത്തിലാകുന്നത്, ദീർഘമായ നീരുറവയെ കൂറ്റൻ ഡാമുകളിൽ തടഞ്ഞുനിർത്തുന്നതുമൂലമുണ്ടാകുന്ന പരിസ്ഥിതി പ്രശ്നങ്ങൾ, പദ്ധതിക്കുവേണ്ടിയുള്ള ഭീമമായ പണച്ചെലവ് എന്നീ പ്രശ്നങ്ങൾ ഉന്നയിച്ചുകൊണ്ടാണ് പദ്ധതി വിരുദ്ധ പ്രക്ഷോഭം നടന്നുവരുന്നത്.



പണി നടക്കുന്ന സർദാർ സരോവർ ഡാം

നർമ്മദാവാലി ഡവലപ്മെൻറ് പ്രോജക്ട് പൂർത്തിയാകുമ്പോൾ ഏകദേശം 15 ലക്ഷം ജനങ്ങളാണ് കുടിയൊഴിപ്പിക്കലിനു വിധേയരാകുക. ഇപ്പോൾ പണി നടന്നുകൊണ്ടിരിക്കുന്ന ഗുജറാത്തിലെ സർദാർ സരോവർ പ്രോജക്ടുകൾമൂലം മദ്ധ്യപ്രദേശ്, ഗുജറാത്ത്, മഹാരാഷ്ട്ര സംസ്ഥാനങ്ങളിൽ 245 ആദിവാസി ഗ്രാമങ്ങളിലെ ജനങ്ങൾ കുടിയൊഴിഞ്ഞുപോകണം. മധ്യപ്രദേശിലെ നർമ്മദാ സാഗർ പ്രോജക്ടുമൂലം ആ സംസ്ഥാനത്തെ മാത്രം 245 ഗ്രാമങ്ങളിലുള്ളവരാണ് മാററിപ്പാർപ്പിക്കലിനു വിധേയരാവുക.

പദ്ധതിപ്രദേശങ്ങളിൽനിന്നും മാററി പാർപ്പിക്കലിനു വിധേയരാകുന്ന ഓരോ കുടുംബത്തിനും നഷ്ടപരിഹാരത്തുകയ്ക്കു പുറമേ രണ്ടേക്കർ കൃഷിഭൂമിയും 18X27 മീററർ വിസ്തൃതിയിൽ വീടുവയ്ക്കാനുള്ള സ്ഥലവും നല്കണമെന്നാണ് നർമ്മദ തർക്ക ട്രിബ്യൂണൽ നിർദ്ദേശിക്കുന്നത്. പുനഃരധിവസിപ്പിക്കുന്ന പ്രദേശത്ത് ആശുപത്രി, സ്കൂൾ, ഗതാഗത സൗകര്യം, കുടിനീർ, പഞ്ചായത്ത് ഓഫീസ്, കുട്ടികളുടെ പാർക്ക് തുടങ്ങിയവ ഏർപ്പെടുത്തണമെന്നും ട്രിബ്യൂണൽ വിധി അനുശാസിക്കുന്നു. ഇതുകൂടാതെ കുടിയൊഴിഞ്ഞുപോകേണ്ട ഓരോ കുടുംബത്തിനും പ്രതിദിനം 15 രൂപ നിരക്കിൽ ആദ്യത്തെ ഒരു വർഷം ധനസഹായം നൽകാമെന്നും ഗുജറാത്ത് ഗവൺമെൻറ് വാഗ്ദാനം നൽകുന്നു. കുടുംബത്തിലെ ഓരോ വ്യക്തിക്കും 6,000 രൂപയുടെ ഇൻഷുറൻസ് ഏർപ്പാട്, 5,000 രൂപയുടെ വീട് ഇൻഷുറൻസ് എന്നീ വാഗ്ദാനങ്ങളും ഗുജറാത്ത് മുന്നോട്ടു വയ്ക്കുന്നു.

1985 മുതൽ കുടിയൊഴിക്കൽ വ്യാപകമായി ആരംഭിച്ചെങ്കിലും ട്രിബ്യൂണൽ നിർദ്ദേശമനുസരിച്ചുള്ള പുനഃരധിവാസമോ ഗുജറാത്തി വാഗ്ദാനങ്ങൾക്ക് അനുസരിച്ചുള്ള ധനസഹായമോ ഒരാദിവാസി കുടുംബത്തിനും ഇനിയും ലഭിച്ചിട്ടില്ല എന്ന് പദ്ധതിവിരുദ്ധ പ്രക്ഷോഭകർ ചൂണ്ടിക്കാട്ടുന്നു.

പദ്ധതിപ്രദേശങ്ങളിലുള്ളവരെ പുനഃരധിവസിപ്പിക്കേണ്ട ചുമതല ഗുജറാത്ത്, മധ്യപ്രദേശ്, മഹാരാഷ്ട്ര എന്നീ സംസ്ഥാനങ്ങൾക്കാണുള്ളത്. ഈ മൂന്നു സംസ്ഥാനങ്ങളും ചേർന്ന് ഒരു പുനഃരധിവാസ നയം രൂപീകരിക്കണമെന്ന നിർദ്ദേശം ഇനിയും പാലിക്കപ്പെട്ടിട്ടില്ല. കുടിയൊഴിപ്പിക്കലിനു വിധേയരാകുന്ന 90 ശതമാനം ആൾക്കാരെയും പുനഃരധിവസിപ്പിക്കേണ്ട ചുമതല മഹാരാഷ്ട്രയ്ക്കും മധ്യപ്രദേശിനുമാണ്. ഇക്കാര്യത്തിൽ ഏതെങ്കിലും തരത്തിലുള്ള ഒരു പദ്ധതി ആവിഷ്കരിക്കാനോ നയം രൂപീകരിക്കാനോ ഈ സംസ്ഥാനങ്ങൾക്ക് ആയിട്ടില്ലെന്ന് ബോംബെയിലെ ടാററാ ഇൻസ്ററിററ്യൂട്ട് ഓഫ് സോഷ്യൽ സയൻസും സൂരററിലെ സെൻറർ ഫോർ സോഷ്യൽ സ്ററഡീസും നടത്തിയ പഠനങ്ങൾ വെളിവാക്കുന്നു.

1960–61–ൽ ഗുജറാത്തിലെ കേവാസിയ കോളനിയിൽനിന്നും കുടിയൊഴിപ്പിക്കപ്പെട്ട മനുഷ്യർ ഇന്നും അനാഥരായിത്തന്നെ കഴിയുകയാണെന്ന് പഠനം പറയുന്നു. സർദാർ സരോവർ പ്രോജക്ടിലെ ജീവനക്കാർക്ക് താമസിക്കാനുള്ള ടൗൺഷിപ്പ് നിർമ്മിക്കാനായിരുന്നു അന്ന് കുടിയൊഴിപ്പിക്കൽ നടന്നത്.

ഗുജറാത്തിലെ സർദാർ സരോവർ പദ്ധതി മൂലം 13,744 ഹെക്ടർ വനഭൂമിയും 11,318 ഹെക്ടർ കൃഷിഭൂമിയും വെള്ളത്തിനടിയിലാകും. വനസമ്പത്തിൻെറ നഷ്ടം പതിനായിരം കോടി രൂപയുടേതെന്നാണ് കണക്കാക്കുന്നത്. സരോവർ ഡാമിൻെറ കാച്ച്മെൻറ് ഏരിയ മൊത്തം 88,000 ചതുരശ്ര കിലോമീററാണ്. ഇതിൽ ഗുജറാത്തിലെ 31,707 ഹെക്ടർ വനഭൂമിയാണ് വെള്ളത്തിനടിയിലാകുക. ശേഷിച്ച ഭാഗം മഹാരാഷ്ട്രയുടെ വനഭൂമിയാണ്.

അതേ അവസരത്തിൽ മധ്യപ്രദേശിലെ നർമ്മദാ സാഗർ പ്രോജക്ട് 40,332 ഹെക്ടർ വനവും 44,362 ഹെക്ടർ കൃഷിഭൂമിയും വെള്ളത്തിലാഴ്ത്തും. ഈ ജൈവ സമ്പത്തിൻെറ നഷ്ടം 30,000 കോടി രൂപയുടേതാവുമെന്നാണ് അനൗദ്യോഗിക കണക്കുകൾ സൂചിപ്പിക്കുന്നത്.

സർദാർ സരോവർ ഡാമിൽ 37,000 ഹെക്ടർ പ്രദേശത്താണ് വെള്ളം കെട്ടിനില്ക്കുക. 950 കോടി ഘന അടി വെള്ളമാണ് ഡാമിൽ തളംകെട്ടി കിടക്കുക. ഇത്രയും ഭീമമായ അളവിൽ വെള്ളം കെട്ടിനില്ക്കുന്നത് ഭൂഗർഭജലത്തെ വൻതോതിൽ മലിനീകരിക്കുമെന്ന് പരിസ്ഥിതി വാദികൾ ചൂണ്ടിക്കാട്ടുന്നു. ഉപ്പ്, ഫ്ളൂറൈഡ്, മററ് ലവണങ്ങൾ എന്നിവ അനിയന്ത്രിതമായി ഭൂഗർഭജലത്തിൽ പടരാൻ ഇത് ഇടയാക്കും.



നർമ്മദ

# ശരീരത്തിനപ്പുറം

## സ്ത്രീത്വവും കവിത്വവും കമലാദാസിൻെറ രചനകളിൽ

സച്ചിദാനന്ദൻ



ഇന്ത്യൻ കവിതയിൽ ഇന്നുള്ള ഏററവും മൗലികവും ശക്തവുമായ സ്വരങ്ങളിൽ ചിലത് സ്ത്രീകളുടേതാണ്. അമൃതാപ്രീതം, മൻജിത് തീവാനാ, അർച്ചനാവർമ്മ, സ്നേഹമയീചൗധുരി, നിർമ്മൽ പ്രഭാബർ ദൊളൊയ്, രമണികാ ഗുപ്ത, നബനീതാദേബ് സെൻ, കവിതാ സിൻഹ, മല്ലികാസെൻഗുപ്ത, ദേബ് രതീമിത്ര, ലളിതാനായിക്, മാലതി പട്ടണഷെട്ടി, കൊണ്ടേപൂടിനിർമ്മല, മല്ലികാ അമർശെയ്ഖ്, മീനാ അ്ലക്സാണ്ടർ, ഗൗരീദേശ് പാണ്ഡേ, സുഗതകുമാരി, സാവിത്രീരാജീവൻ, വിജയലക്ഷ്മി എന്നിവ അവയിൽ ഏററവും ശ്രദ്ധേയമായ ചില പേരുകളാണ്. എന്നാൽ ഇന്ത്യൻ സ്ത്രീത്വത്തിൻെറ വർത്തമാന വിഹ്വലതകളെയും അഭിലാഷങ്ങളെയും ആത്മീയാന്വേഷണങ്ങളെയും അവയുടെ ബോധാബോധ സമഗ്രതയിൽ പ്രതിനിധാനം ചെയ്യുന്ന ഒരെഴുത്തുകാരിയെന്ന നിലയിൽ കമലാദാസിൻെറ സ്ഥാനം അദ്വിതീയമാണ്. പെൺകവിതയുടെ സാമാന്യ സവിശേഷതകൾ ചൂണ്ടിക്കാണിച്ച് അവ കമലയുടെ കവിതകളിൽ എങ്ങനെ പ്രവർത്തിക്കുന്നുവെന്നു പരിശോധിക്കുകയും, ആ കവിതകൾ ഒടുവിൽ എങ്ങനെ ആ സവിശേഷതകൾക്കുമപ്പുറം പോകുന്നുവെന്നു സൂചിപ്പിക്കുകയുമാണ് ഈ നിരൂപണം ചെയ്യാനുദ്ദേശിക്കുന്നത്.

ദേവീഭാഗവതം ചതുർത്ഥസ്കന്ധത്തിൽ നരനാരായണന്മാരുടെ തപം മുടക്കാൻ ഇന്ദ്രൻ ആദ്യം മായയെയും പിന്നെ കാമദേവനെയും രതീദേവിയെയും അപ്സരസ്സുകളെയും ഉപയോഗിച്ചുവെന്നും വികാരതരളിതരായ നരനാരായണന്മാർ കണ്ണുതുറന്നപ്പോൾ സ്വർലോകസുന്ദരിമാരെക്കണ്ട് ക്ഷോഭിച്ചുവെന്നും ഒരു കഥയുണ്ട്. കോപിഷ്ഠനായ നാരായണമുനി സ്വന്തം തുടയിലടിച്ചപ്പോൾ ഒരു മഹാസുന്ദരി ഉണ്ടായി. ഊരുവിൽനിന്നു ജനിച്ചതിനാൽ അവൾക്ക് ഉർവ്വശിയെന്നു പേർ വന്നു. തുടർന്നു പല കാമരൂപിണികളെയും സൃഷ്ടിച്ച് നാരായണൻ ഇന്ദ്രനു നല്കി. ആദാമിൻെറ വാരിയെല്ലിൽനിന്നാണ് അവൻെറ ഏകാകിതയും വൈരസ്യവുമകററാൻ ദൈവം ഹവ്വയെ സൃഷ്ടിച്ചതെന്ന് ഉല്പത്തിപ്പുസ്തകം പറയുന്നു. ഓവിഡിൻെറ കഥയിലെ പിഗ്മാലിയൻ താൻ നിർമ്മിച്ച ദന്തപ്രതിമയെ കാമിക്കുന്നു. അരചൻെറ ഉത്തേജിതമായ വിരലുകൾക്കടിയിൽ ദന്തം മെഴുകുകണക്കു മൃദുലവും ഊഷ്മളവുമാവുന്നു. യഥാർത്ഥ സ്ത്രീകളിൽ വിരക്തനായ താൻ തനിക്കനുയോജ്യയായ സ്ത്രീയെ-ആത്മശൂന്യവും വികാരനിർഭരവുമായ ഒരു വിശ്വസ്തശരീരത്തെ സൃഷ്ടിച്ചിരിക്കുന്നുവെന്ന് പിഗ്മാലിയൻ തുള്ളിച്ചാടുന്നു. മൂന്നു വ്യത്യസ്ത വംശപാരമ്പര്യങ്ങളിൽനിന്നുള്ള ഈ ഐതിഹ്യങ്ങൾക്കെല്ലാം പൊതുവായ ഒരു ഘടകമുണ്ട്: താൻ സ്ത്രീശരീരത്തിൽനിന്നു പിറന്നവനാണെന്ന ''അപമാനബോധ''ത്തിൽനിന്നു രക്ഷനേടുവാൻ പുരുഷൻ സ്ത്രീകളെ സൃഷ്ടിക്കുന്നു, അവർക്കുമീതെ സ്വന്തം ആധിപത്യം സ്ഥാപിക്കുന്നു. ഈശ്വരൻതന്നെയും ശൂന്യതയിൽനിന്ന് എല്ലാം സൃഷ്ടിക്കുന്ന പുരുഷമഹത്വമാണ്. പൗരസ്ത്യകല്പനയിലെ 'ബ്രഹ്മം' അലിംഗമാണെങ്കിലും പാശ്ചാത്യധൈഷണികാധിനിവേശംമൂലം നമ്മുടെ സങ്കല്പത്തിലും ദൈവം പുരുഷനായിരിക്കുന്നു. 'സർഗ്ഗാത്മകതയാണ് പുരുഷൻെറ വിശിഷ്ടഗുണ'മെന്ന് പുരോഹിതകവിയായ ഹോപ്കിൻസ് ഈ ഭാവനയെ ന്യായീകരിക്കുന്നു. പുരുഷൻ ശില്പിയാണ്, സ്ത്രീ വെറും ശില്പവും. പുരുഷൻ കവിയാണ്, സ്ത്രീ കവിതയും. കലാകാരിയാകാൻ കഴിയാത്തപ്പോൾ അവൾ കലാവസ്തുവാകുന്നു; മാദ്ധ്യമങ്ങൾ നിഷേധിക്കപ്പെടുമ്പോൾ ശരീരത്തെ മാദ്ധ്യമമാക്കി നൃത്തം ചെയ്യുന്നു, അഥവാ സ്വയം അലങ്കരിക്കുന്നു. കലയുടെ ഉല്പാദനത്തിൽനിന്ന് ശരീരത്തിൻെറ പുനരുല്പാദനത്തിലേക്ക് സ്ത്രീയുടെ സർഗ്ഗാത്മകത സങ്കോചിക്കുന്നു. സ്ത്രീകൾക്ക് സംസ്കാരത്തിൻെറ ചമ്മട്ടിപ്പാടുകൾ സ്വന്തം ശരീരത്തിൽ ഏല്ക്കേണ്ടി വരുന്നു. അച്ഛനമ്മമാർ ശരീരത്തിൽ കത്തികൊണ്ടു കോറിയിട്ട വചനങ്ങളുമായി പോർക്കളത്തിലെത്തുന്ന ഇതിഹാസനായികയെപ്പോലെയാകുന്നു അവൾ. ആത്മകഥകൾ, ഡയറികൾ, കത്തുകൾ, കുമ്പസാരക്കവിതകൾ തുടങ്ങിയ വൈയക്തിക രചനാരൂപങ്ങളിലേക്ക് സ്ത്രീകൾ ആകർഷിക്കപ്പെടുന്നതിനൊരു കാരണം അവർ സ്വന്തം ജീവിതത്തെ കലയായോ കലയെ ഒരുതരം ബദൽ ജീവിതമായോ അനുഭവിക്കുന്നതാണ്. ദേവദാസിമാരെപ്പോലെ സ്വയം ഒരു വഴിപാടും ബലിവസ്തുവുമാക്കിക്കൊണ്ട് അവർ കലയും ജീവിതവും തമ്മിലുള്ള അകലത്തെ നിർമ്മാർജ്ജനം ചെയ്യുന്നു. കമലാദാസിൻെറ കവിതകളുടെ വിവൃതസ്വഭാവവും കുമ്പസാരസ്വഭാവവും വ്യക്തിത്വവും കവിസ്വത്വവും തമ്മിലുള്ള പൂർണ്ണമായ തന്മയീഭാവപ്രതീതിയും അനുഭവാസക്തിയും ഈ പശ്ചാത്തലത്തിൽ കാണേണ്ടതാണ്. കവിതയിൽ അവർ ഒന്നും ഒളിച്ചുവയ്ക്കുകയല്ല, എല്ലാം വെളിപ്പെടുത്തുകയാണു ചെയ്യുന്നത്. ധ്വനിയെക്കാൾ വൈശദ്യമാണ് ആ രചനകളുടെ സ്വഭാവം. രൂപകങ്ങൾ സ്വന്തം ശരീരത്തിൽനിന്നു കോശങ്ങളെന്നപോലെ അവയിൽ സ്വാഭാവികമായി പെരുകി നിറയുന്നു. ജീവിതാവസ്ഥയുടെ അനുക്ഷണസംക്രമങ്ങളോട് സത്യസന്ധത പുലർത്തുക വഴി അവർ മുൻകൂർ തത്വചിന്തകളെ അതിലംഘിക്കുന്നു.

സ്ത്രീകൾ എഴുതുന്നത് ഹിസ്റ്റീരിയയുടെ ഭാഷയിലാണെന്ന് ജൂലിയാക്രിസ്റേറവ സമർത്ഥിക്കുന്നുണ്ട്. ഭാഷ ലഭിക്കുംമുമ്പ് അമ്മയുമായി ശിശുവിനുള്ള തന്മയീഭാവം പുനർജീവിക്കാൻ അവരാഗ്രഹിക്കുന്നു. അമ്മ നഷ്ടപ്പെടുമോ എന്ന ഭയം അവരെ വേട്ടയാടുന്നു. ''അമ്മ, അറുപത്താറാംവയസ്സിൽ'' എന്ന കവിതയിൽ കാറിൽ വാ തുറന്ന് ഉറക്കം തൂങ്ങുന്ന അമ്മയെക്കാണുമ്പോൾ, പിന്നെ വിമാനത്താവളത്തിൽവച്ച് അവരോടു വിടപറയുമ്പോൾ ''കുട്ടിക്കാലത്തെ അഭയം''—മാതൃനഷ്ടഭീതി—തന്നെ പിടികൂടുന്നതായി കമലാദാസ് പറയുന്നുണ്ട്. ഇതിൻെറതന്നെ മറുവശമാണ് അവരുടെ പിതൃനിഷേധം. ''വിലകുറഞ്ഞ ഒരു കളിപ്പാട്ടത്തിൻെറ നിസ്സംഗതയോടെ ഞാൻ മററുള്ളവരുടെ ജീവിതങ്ങളിൽ പ്രവേശിക്കുന്നു, കാമത്തിൻെറ ഓരോ കെണിയും ഒരു വാടകവീടാക്കി മാററുന്നു. അവരുടെ മീട്ടുന്ന വിരലുകൾ എന്നിൽ വീണ്ടും ഭൂതകാലരാഗങ്ങളുണർത്തിയേക്കാം. അവരുടെ സ്വപ്നങ്ങൾക്ക് ഞാനൊരു പുതപ്പു നല്കുന്നു. സ്ത്രീശബ്ദം, സ്ത്രീഗന്ധം നല്കുന്നു. എവിടെയോ എനിക്ക് ഒരച്ഛനെ നഷ്ടപ്പെട്ടിരിക്കുന്നുവെന്ന് അവരോടു പറയാൻപോലും ഞാൻ മിനക്കെടുന്നില്ല; ഞാനിപ്പോൾ എല്ലായിടത്തും അവനെ അന്വേഷിക്കുന്നുവെന്നും.'' (പളുങ്ക്.) പിതൃവാത്സല്യം നിഷേധിക്കപ്പെട്ട ഒരു മകളുടെ വേദനയും രോഷവും കമലാദാസിൽ ആവർത്തിച്ചുയർന്നു വരുന്നുണ്ട്. ''അച്ഛൻെറ മരണ''മെന്ന കവിതയിൽ ''ഓരോ സന്ദർശനത്തിലും കായ വറുത്തതും ശകാരവും കൊണ്ടുവരുന്ന'' ഒരു മനുഷ്യനായി അവർ അച്ഛനെ ഓർക്കുന്നു.'' കിഴങ്ങുകൾപോലെ ശരീരദ്വാരങ്ങളിലെല്ലാം റബ്ബർട്യൂബുകൾ വളർന്ന്'', ''ചരടുകളിൽ പാവയെന്നപോലെ'' മരണശയ്യയിൽ കിടക്കുന്ന അച്ഛനെ അവർ വർണ്ണിക്കുന്നത് ഒരുതരം നിസ്സംഗതയോടെയാണ്.

ശാരീരികചോദനകൾ സാംസ്കാരിക സമ്മർദ്ദങ്ങളെ അതിജീവിച്ച് ചിഹ്നവ്യവഹാരത്തിൽ ആവിഷ്കാരം നേടുക പതിവാണ്. സ്ത്രീകളുടെ ചോദനകൾ ശൈശവത്തിലെ വിരേചനാഹ്ളാദവും (anality) യൗവനത്തിലെ പ്രസവവുമായി ബന്ധപ്പെട്ടു കിടക്കുന്നു; ആൺകോയ്മാസംസ്കാരത്തിൻെറ ഓരങ്ങളിലാണ് അവർ കഴിഞ്ഞുകൂടുന്നത്—ഈ രണ്ടു കാരണങ്ങളുംകൊണ്ട് അവർ പുരുഷാധിപത്യ വ്യവഹാരത്തിനു വെളിയിലാണ്. ഈ പാർശ്വവർത്തിത്വത്തിന് ചില ആനുകൂല്യങ്ങളുമുണ്ട്. ആധികാരികത അവകാശപ്പെടുന്ന, സ്ഥിരമായ ഒരു ഭാഷകനെ അവർ ഭാഷയിൽ ഉല്പാദിപ്പിക്കാനിടയില്ലെന്നതാണ് ഒന്ന്. പരീക്ഷിക്കപ്പെട്ടുകൊണ്ടിരിക്കുന്ന, രൂപപ്പെട്ടു കഴിഞ്ഞിട്ടില്ലാത്ത ഒരു കർതൃത്വമാകാനാണ് സ്ത്രീയുടെ അനുഭവങ്ങൾ അവളെ നിർബ്ബന്ധിക്കുന്നത്. സ്ത്രീകൾക്ക് സമൂഹത്തിൽ ഒരു ധർമ്മമുണ്ടെങ്കിൽ അതു നിഷേധാത്മകമാണെന്ന് ക്രിസ്റേറവാ പറയുന്നുണ്ട്. വർത്തമാനസമൂഹത്തിൽ അന്തിമവും പൂർണ്ണവും അർത്ഥനിർഭരവും സുഘടിതവുമായ എല്ലാററിനെയും നിഷേധിക്കുകയാണവളുടെ ധർമ്മം. അങ്ങനെ അവൾ തികച്ചും സ്വാഭാവികമായി സ്ഥിതവ്യവസ്ഥയുടെ നിയമങ്ങൾ ലംഘിക്കുന്നു. കമലാദാസിൻെറ കവിതകളുടെ രാഷ്ട്രീയമാനം ഇപ്രകാരം ഉരുത്തിരിയുന്നതാണ്. ഫ്യൂഡൽ സദാചാരത്തിൻെറ കപടമാന്യതകളെ അവർ നിരന്തരം മുറിവേല്പിക്കുന്നു: ''ആഭിജാത്യം പകൽവേളകളിൽ എൻെറ കാരണവന്മാർ നനച്ചുവർളത്തിയ ഒരു ചെടിയായിരുന്നു, ഭാവിയിലെ അവരുടെ പട്ടടകൾക്ക് അടയാളമായി നട്ട ഒരു തെങ്ങിൻതൈ. രാത്രികാലങ്ങളിൽ അവരുടെ കുടിയാന്മാർ സ്വന്തം മരുമക്കളെ അവർക്കു കൂടെക്കിടക്കാൻ കൊടുത്തു. പിന്നെ ഗർഭം: തുടർന്നു കുളത്തിലും കിണററിലും വലിച്ചെറിയപ്പെട്ട ആ കൊച്ചു കളിപ്പാവകൾക്ക് ഒരു കടങ്കഥ. ആ ജലാശയങ്ങളിൽനിന്ന് അവർ താമരകളും ലില്ലിപ്പൂക്കളുംപോലെ ഉയർന്നു വന്നു, തൊണ്ടയിലൊരു മുറിവും പൊക്കിളിനു കീഴെ ഒരു ചെറിയ വീർപ്പുമായി. അതെ, മരിച്ചവർ അവരുടെ മൃഗീയലീലകൾ ഏററുപറയുന്നു, എൻെറ വായിലൂടെ ചിരിക്കുന്നു. പണക്കാരെ വെറുതെ വിട്ട് പാവങ്ങളെ മാത്രം ശിക്ഷിച്ച നിയമങ്ങളെ ഇന്ന് അവർ പരിഹസിക്കുന്നു. പാവങ്ങൾ മാത്രം നശിപ്പിക്കപ്പെട്ടു. ഞെരിച്ചു കൊല്ലപ്പെട്ടു, കെട്ടിത്താഴ്ത്തപ്പെട്ടു, പാതിരായ്ക്ക് പാമ്പിൻകാവുകൾക്കു പിറകിൽ കുഴിച്ചു മൂടപ്പെട്ടു. അവരുടെ പുരയിടവും കൂരയും അടുപ്പും ചതിയാൽ തട്ടിപ്പറിക്കപ്പെട്ടു. ഹാ, പാവങ്ങൾ. അവർ കോമാളികളായിരുന്നു, ആ നാടുവാഴിയുഗത്തിൻെറ സമൃദ്ധസമൃദ്ധമായ അരങ്ങിലെ പരിഹാസപാത്രങ്ങൾ.'' ('ആഭിജാത്യം'.) ''അവർ പറഞ്ഞു, എനിക്കും അവൾക്കും ചേട്ടനും ലോകത്തിലെ ഏററവും പുരാതനമായ രക്തമുണ്ടെന്ന്. നല്ല, തെളിഞ്ഞ, പട്ടുപോലത്തെ രക്തം. പക്ഷേ, നിത്യദരിദ്രരുടെയും പുത്തൻപണക്കാരുടെയും സിരകളിലൊഴുകുന്ന ചോര കഞ്ഞിപോലെ കൊഴുകൊഴുത്തതാണ്, കയംപോലെ ചേറു നിറഞ്ഞത്.'' ('രക്തം'.)

ഇത്രതന്നെ ശക്തമാണ് ഭരണകൂടത്തിൻെറ ഹിംസയ്ക്കും യുദ്ധത്തിനുമെതിരായ കമലയുടെ നിലപാട്. ''മരിച്ച വിത്തുകൾ വിതയ്ക്കാൻ രാജ്യസ്നേഹത്തിൻെറ മുദ്രാവാക്യവുമായെത്തുന്ന മനുഷ്യരുടെ ഈ പുതുവംശം നശിക്കട്ടെ. അവരുടെ ശൂന്യമായ ചേഷ്ടകൾ നശിക്കട്ടെ. ചടങ്ങുകളുടെ അന്ത്യത്തിൽ അവരുടെ വായിലൂടെ ലജ്ജിച്ചു കരയുന്ന കാരണവന്മാർ നശിക്കട്ടെ.'' ('കളിപ്പാട്ടങ്ങൾ'.) സിലോണിലെ തമിഴന്മാരുടെ വംശഹത്യയെക്കുറിച്ച് കമലാദാസ് പല കവിതകളുമെഴുതിയിട്ടുണ്ട്, 'ഗാൾ ഫെയ്സ് ഗ്രീനിലെ കടൽ', 'കൊളംബോവിലെ പുക', 'ജൂലൈക്കുശേഷം' എന്നിങ്ങനെ. ''ജൂലൈക്കുശേഷം കൊളംബിൽ തമിഴന്മാരില്ലായിരുന്നു'' എന്നു തുടങ്ങുന്ന അവസാന കവിതയിൽ അവർ എഴുതുന്നു: ''ഹിററ്ലർ ഉയിർത്തെണീററു. അവൻ ഒരു വട്ടംകൂടി കൈയടി ആവശ്യപ്പെട്ടു. ചൈതന്യനിർഭരമായ ആര്യൻരക്തത്തെ പ്രകീർത്തിച്ചു—ആരെയും പാപമുക്തനാക്കി പഴയ സുഹൃത്തുക്കളെ കൊല്ലാനവകാശം നല്കുന്ന ആ ഇരുണ്ട പാനീയത്തെ.'' 1984-ൽ ഡെൽഹിയിൽ സിഖുകാർക്കെതിരെ നടന്ന ലഹളയ്ക്കുശേഷം ശവശരീരങ്ങൾ തിരിച്ചറിഞ്ഞു വിലപിക്കുന്ന വീട്ടുകാരെയും ഉന്മാദിയുടെ ചിരിപോലെ തോന്നിക്കുന്ന വേദോച്ചാരണത്തെയും ശ്രദ്ധയിൽപ്പെടുത്തി കവയിത്രി പറയുന്നു, ഈ പുത്തൻമതത്തിൻെറ ശുഷ്കനേത്രരായ വിശ്വാസികളെ ഏതു ദൈവവും തള്ളിപ്പറയുമെന്ന്. ('ഡെൽഹി, 1984') അക്രമത്തോടും ഭീകരവാദത്തോടുമുള്ള തൻെറ വിയോജിപ്പ് അവർ ആവർത്തിച്ചു വ്യക്തമാക്കുന്നുണ്ട്. 'ശക്തി അരക്കെട്ടിലായിരിക്കുന്നതിനു പകരം തോക്കുകളിലായിരിക്കുന്ന' ഭീകരവാദികളെച്ചൂണ്ടി ''മരണമാണ് നിങ്ങളുടെ അഭിലാഷമെങ്കിൽ

ശേഷം 42-ാം പേജിൽ



കവിതയിൽ ഒന്നും ഒളിച്ചുവയ്ക്കാതെ എല്ലാം വെളിപ്പെടുത്തുകയാണ് കമലാദാസ് ചെയ്യുന്നത്. ധ്വനിയെക്കാൾ വൈശദ്യമാണ് ആ രചനകളുടെ സ്വഭാവം. രൂപകങ്ങൾ സ്വന്തം ശരീരത്തിൽ നിന്നു കോശങ്ങളെന്നപോലെ അവയിൽ സ്വാഭാവികമായി പെരുകി നിറയുന്നു.

ഇ.എം. അഷ്റഫ്





എം.എൻ. വിജയൻ

**എം.എൻ. വിജയനു മുന്നിൽ രാഷ്ട്രീയ ജീവിതവും തത്വശാസ്ത്രവും സാഹിത്യവും ഖണ്ഡനങ്ങളുടെയും മണ്ഡനങ്ങളുടെയും സമതലങ്ങളാണ്. വർഷങ്ങളായി തലശ്ശേരിയിലെ ധർമ്മടത്ത് വാടകവീട്ടിൽ താമസിക്കുന്ന വിജയൻമാഷ്, ബ്രണ്ണൻ കോളേജിൽനിന്നും റിട്ടയർ ചെയ്തിട്ടും തലശ്ശേരിയെ ഉപേക്ഷിക്കുന്നില്ല. ഒരു പ്രഭാഷകനാവുമെന്നു പ്രതീക്ഷിച്ചിട്ടില്ലെന്നല്ല, ആവില്ലെന്നു വിശ്വസിച്ചിരുന്ന വിജയൻമാഷ് ചെറുപ്പക്കാരുടെ കൾട്ട് ഫിഗറായി ഉയർന്നിട്ടുണ്ട്.**

# ചിന്തയുടെ സ്വാതന്ത്ര്യം

ധർമ്മടത്തെ ആ വാടകവീടിന് 'കരുണ' എന്നാണ് പേര്. സിമൻറിട്ട പടവുകൾ കയറി വീടിനു മുന്നിലെത്തിയാൽ, വാതിലുകൾ തുറന്നുകൊണ്ട് നിറഞ്ഞ ചിരിയുമായി പ്രൊഫ.എം.എൻ.വിജയൻ നില്പുണ്ട്. നിങ്ങളൊരു വിദ്യാർത്ഥിയാണെങ്കിൽ സ്നേഹം ചൊരിയുന്ന അദ്ധ്യാപകനായി, എഴുത്തുകാരനാണെങ്കിൽ അവഗാഹമുള്ള വിമർശകനായി, രാഷ്ട്രീയ പ്രവർത്തകനാണെങ്കിൽ സ്വന്തം ശൈലിയിലുള്ള ഉൽബോധകനായി, മനസ്സിന് സ്വസ്ഥത നഷ്ടപ്പെട്ട നിലയിലാണെങ്കിൽ മനസ്സിന് നേർവഴി കാട്ടിത്തരുന്ന മനഃശാസ്ത്രജ്ഞനായി വിജയൻമാഷ് അവിടെയുണ്ടാകും.

ഈ കാലഘട്ടത്തിലെ മലയാളികളുടെ മനസ്സറിഞ്ഞ ചിന്തകനാണ്, പ്രൊഫ.എം.എൻ.വിജയൻ. അധികമൊന്നുമെഴുതാതെ, വാക്കുകളിലൂടെ അനുപമമായ ചിന്തയുടെ സൗരഭ്യം പരത്തുന്ന അപൂർവ്വമൊരു ജീനിയസ് നമുക്കിടയിൽ ജീവിക്കുന്നു. പ്രസംഗങ്ങളുടെ അനാവശ്യ ബഹളങ്ങൾക്കിടയിൽ വരിതെററാത്ത വാക്കുകളിലൂടെ ഒരു ലോകംതന്നെ കാട്ടിത്തരുന്ന വിജയന് ജൂൺ 8-ന് 62 വയസ്സ് തികഞ്ഞു.

ഏതു സമയത്തും വിജയൻമാഷുടെ മുന്നിലൊരു അതിഥിയുണ്ടാകും; പ്രഭാഷണങ്ങളില്ലാത്ത വേളകളിൽ കാലത്ത് ഏഴുമണിതൊട്ട് രാത്രിയാകുംവരെ എല്ലാ പ്രായത്തിലുമുള്ള ആളുകൾ കരുണയിലെത്തുന്നു. സ്വന്തം ദർശനത്തിൻെറ ഊന്നുവടിയിൽ ലോകത്തെ ശീർഷാസനത്തിലൂടെ കാണുന്ന വിജയൻമാഷ്ക്ക് വിദ്യാർത്ഥികളും എഴുത്തുകാരും രാഷ്ട്രീയ പ്രവർത്തകരും തൊഴിലാളികളും ഒരുപോലെയാണ്. അവർക്കിടയിൽ താനും വെറുമൊരു തൊഴിലാളി മാത്രമാണെന്ന് അനുഭവങ്ങളുടെ കടലുകൾ തന്നെ ഉള്ളിൽക്കൊണ്ടു നടക്കുന്ന അദ്ദേഹം കരുതുന്നു. ഫ്രോയിഡിയൻ മനഃശാസ്ത്രവും മാർക്സിസവും ഒരേ ചരടിൽ കൂട്ടിയിണക്കി വൈലോപ്പിള്ളി കവിതയിലൂടെ ലോകത്തിൻെറ മായാരൂപങ്ങളെ മനനം ചെയ്യുന്ന നമ്മുടെ ഭാഷയിലെ മൗലികത വിടാത്ത ഈ ചിന്തകനു വഴിപെടാത്ത കാലാരൂപങ്ങളില്ല. ചിത്രകലയും നരവംശശാസ്ത്രവും ഹോമിയോപ്പതിയും ഫോട്ടോഗ്രാഫിയും മനഃശാസ്ത്രവും നിരൂപണവും വാഗ്‌വിലാസവും ഒരാളിൽത്തന്നെ സമ്മേളിക്കുന്ന അപൂർവതയ്ക്കു മുന്നിൽ നമ്മൾ നമ്രശിരസ്കരായിപ്പോകും.

ഇന്നു കേരളത്തിലേററവുമധികം ശ്രോതാക്കളെ ആകർഷിക്കുന്ന് രാഷ്ട്രീയക്കാരനല്ലാത്ത പ്രഭാഷകരിലൊരാൾ വിജയൻമാഷാണ്. പ്രൊഫ.സുകുമാർ അഴീക്കോടിൻെറ 'സാഗരഗർജ്ജന'ത്തിൻെറ വഴിയെയല്ലാതെ മറെറാരു ചിന്താരൂപത്തിൻെറ ബഹിർപ്രകടനമാണത്. ഓരോ വാക്കും സംഗീതമായി ആസ്വദിക്കാൻ നമുക്ക് കഴിയുന്നു. വാക്കുകൾ കൊണ്ട് കോർത്തിണക്കുന്ന ദർശനത്തിൻെറ മുത്തുമാലകളാണത്. ജീവിതത്തിൻെറ കാണാപ്പുറങ്ങൾ കണ്ടെത്തി ഉറങ്ങാത്ത അവബോധത്തിൻെറ ചീളുകൾ കൊണ്ട് നമ്മെ സമ്പുഷ്ടമാക്കുന്നു.

## ഒന്ന്

പ്രൊ.വിജയൻ, 15-ാം വയസ്സിലാണ് 'ആദ്ധ്യാത്മിക വിപ്ളവ'മെന്ന ആദ്യലേഖനം കൊച്ചിൻ ടൈംസിൽ പ്രസിദ്ധീകരിക്കുന്നത്. 17-ാമത്തെ വയസ്സിൽ റസ്സലിനേയും ഹക്സലിയേയും കുറിച്ചുള്ള ലേഖനങ്ങളും 18-ാം വയസ്സിൽ ഫ്രോയിഡിനെപ്പററിയുള്ള എട്ട് ഖണ്ഡങ്ങളായുള്ള പഠനവും എബ്രഹാം മാടമാക്കലിൻെറ പത്രാധിപത്യത്തിൽ പുറത്തിറങ്ങുന്ന 'കേരള പത്രിക'യിൽ പ്രസിദ്ധീകരിച്ചു. വളരെ ചെറുപ്പത്തിൽത്തന്നെ മൗലിക ചിന്തയുടെ വേരുകൾ ഭൂമിയിലേക്ക് താഴ്ന്നിറങ്ങുകയായിരുന്നു. കൊടുങ്ങല്ലൂരിനടുത്ത് ലോകമലേശ്വരത്താണ് വിജയൻ മാഷ്ടെ ജനനം. പതിനെട്ടരയാളം എൽ.പി.സ്കൂളിലും കൊടുങ്ങല്ലൂർ ബോയ്സ് ഹൈസ്കൂളിലും എറണാകുളം മഹാരാജാസ് കോളേജിലും എറണാകുളം ഗവ.ലോകോളേജിലും പഠിച്ചു. മദിരാശി സർവ്വകാലാശാലയിൽ നിന്നാണ് പ്രൈവററായി എം.എ മലയാളം ജയിച്ചത്. മഹാരാജാസിൽ പ്രൊഫ.പി.ശങ്കരൻ നമ്പ്യാർ, പി.വി.കൃഷ്ണൻ നായർ, ജി.ശങ്കരക്കുറുപ്പ്, എൽ.വി.രാമസ്വാമി അയ്യർ, സി.എൽ.ആൻറണി മാസ്ററർ എന്നിവരുടെ ശിഷ്യനായിരുന്നു.

ആ കാലത്തെക്കുറിച്ച് വിജയൻമാഷ് പറയുന്നു: ''മഹാരാജാസ് കോളേജിലെ ലൈബ്രറി ഏററവും മികച്ചതായിരുന്നു. യഥാർത്ഥത്തിൽ ഈ ലൈബ്രറിയുമായുള്ള സഹവാസം എന്നെ വളരെയധികം മാററിമറിച്ചിട്ടുണ്ട്...''

1952-ൽ മദിരാശി ന്യൂകോളേജിൽ അദ്ധ്യാപകനായി. ഇതിനുശേഷം തിരുവനന്തപുരം യൂണിവേഴ്സിററി കോളേജിൽ അദ്ധ്യാപകനായെങ്കിലും ജോലി നഷ്ടപ്പെട്ടു. 1960 മുതൽ കാൽനൂററാണ്ടുകാലം തലശ്ശേരി ബ്രണ്ണൻ കോളേജിൽ മലയാളം അദ്ധ്യാപകനായിരുന്നു. ഈ കോളേജിൽനിന്നും പുറത്തുവരുന്ന മലയാളം വിദ്യാർത്ഥികൾ–അവരിൽ പലരും പ്രൊഫസർമാരും ഡോക്ടർമാരുമായി മാറിയിട്ടും–വിജയൻമാഷുടെ മുന്നിൽ ഏതോ അപൂർവ്വമായ സ്നേഹാദരങ്ങളുടെ കണ്ണികൾ കൊണ്ട് ബന്ധിക്കപ്പെട്ടവരാണ്. ഒരദ്ധ്യാപകനെന്ന നിലവിട്ട് ആശ്രയത്വത്തിൻെറ ആൽമരമാണ്, സ്വന്തം മക്കളെപ്പോലെ ശിഷ്യരെ സ്നേഹിക്കുന്ന വിജയൻമാഷ്.

വിദ്യാർത്ഥിയായിരിക്കുമ്പോൾ സ്വാതന്ത്ര്യസമരത്തിലും ഉത്തരവാദഭരണത്തിനായുള്ള പ്രക്ഷോഭത്തിലും പങ്കെടുത്തിരുന്നു. മഹാരാജാസ് കോളേജിൽ 1947 ആഗസ്ററ് 14-ാം തീയതി രാത്രി രാജഭരണാനുകൂലികളും ദേശീയവാദികളും തമ്മിൽ നടന്ന ഏററുമുട്ടലിൽ ഉല്പതിഷ്ണുക്കളുടെ ഭാഗത്തായിരുന്നു വിജയൻമാഷ്. ''സ്വാതന്ത്ര്യത്തിൻെറ കൊടി കയറുമ്പോൾ, മഹാരാജാസ് കോളേജിൽ കൂട്ടത്തല്ല് നടക്കുകയായിരുന്നു... ഈ സംഭവം 'കൊടിവഴക്ക്' എന്നാണ് അറിയപ്പെട്ടത്...'' പിന്നീട് എല്ലാവരും പോകുന്ന വഴികളെ മാററിനിർത്തിക്കൊണ്ട് വേറെയും വഴികൾ കണ്ടെത്താൻ വിജയൻമാഷെ പ്രേരിപ്പിച്ച സംഭവമാണിത്.

വിദ്യാർത്ഥിയായിരിക്കെ കുറേക്കാലം സന്ന്യാസത്തിൽ തല്പരനായിരുന്നു; അങ്ങനെ കാലടി ശ്രീരാമകൃഷ്ണാശ്രമത്തിൽ താമസിച്ചു. ''എനിക്ക് സാഹിത്യവുമായി ബന്ധപ്പെട്ട കുടുംബ പശ്ചാത്തലമില്ല. കുടുംബത്തിലെ ചില അംഗങ്ങൾക്ക് ആത്മീയമായ അന്വേഷണങ്ങളുണ്ടായിരുന്നു. അതു നേരിട്ട് ബാധിച്ചിട്ടുണ്ടോ എന്നറിയില്ല...'' ചെറുപ്പകാലത്തെക്കുറിച്ച് വിജയൻമാഷ് ഓർക്കുന്നത് ഇങ്ങനെയാണ്: ''ചെറുപ്പത്തിൽ രോഗങ്ങളെക്കുറിച്ചുള്ള ഓർമ്മകളേയുള്ളൂ. രോഗം ഒരാളുടെ വളർച്ചയെ നിയന്ത്രിക്കുന്ന പ്രധാനപ്പെട്ട ഘടകമായിത്തീരും. ശാരീരികരോഗങ്ങൾ, ആരോഗ്യമുള്ള മനുഷ്യനേക്കാൾ കൂടുതൽ തന്നെക്കുറിച്ചുതന്നെ ചിന്തിക്കാനും താനും ലോകവുമായുള്ള ബന്ധത്തെക്കുറിച്ച് വീണ്ടും വീണ്ടും ചിന്തിക്കാനും പ്രേരിപ്പിക്കുന്നു. ആരോഗ്യമുള്ളവർ തനിയെ വളരുന്നു.

പന്ത്രണ്ടാം വയസ്സിൽ കഠിനമായ ഉദരരോഗം പിടിപെട്ടു. അപ്പോൾ ഭക്ഷണമെന്നത് ലോകോത്തരമായ ചിന്താവിഷയമായി. ബ്രഹ്മചര്യത്തിനു ചില ഭക്ഷണം തടസ്സമാകുമോ എന്ന് ഗാന്ധിജി ചിന്തിച്ചിരുന്ന കാലമായിരുന്നു അത്. പ്രകൃതിചികിത്സയിൽ അന്നു രാഷ്ട്രീയമുണ്ടായിരുന്നതുകൊണ്ട് ഞങ്ങളും ആ ലോകങ്ങളിൽ അലഞ്ഞുനടന്നു. അങ്ങനെയാണത്–എല്ലാ കാര്യവും ഭംഗിയായി നടക്കാതെ വരുമ്പോൾ നിങ്ങൾ പ്രകൃതിയിലേക്ക് മടങ്ങുന്നു...''

ഉദരരോഗം ജീവിതത്തെക്കുറിച്ചുതന്നെ പുനരവലോകനം ചെയ്യാൻ പ്രേരിപ്പിച്ചതിനെക്കുറിച്ച് പറയുന്നു: ''അനർഗ്ഗളമായി നീങ്ങുമ്പോൾ, അതിനു വിഘാതമായി വരുന്നതിലെ തെററും ശരിയും ആലോചിക്കപ്പെടുന്നു. അതുപോലെതന്നെയാണ് ആരോഗ്യത്തിൻെറ കാര്യവും. ലോകവുമായുള്ള എല്ലാ ബന്ധവും രോഗിക്കു ചിന്താവിഷയമാകുന്നു... രോഗമുള്ളയാൾ ആശ്രയത്വം കൂടുതലിഷ്ടപ്പെടുന്നു. എഴുത്തുകാരുടെ ശാരീരിക അനുഭവങ്ങൾ അവരുടെ മുഴുവൻ ജീവിത വീക്ഷണത്തെ സ്വാധീനിക്കുന്നു. നീഷെക്ക് കഠിനമായ തലവേദനയുണ്ടായിരുന്നു. എന്നാൽ റസ്സലിനു ശാരീരിക കുഴപ്പമുണ്ടായില്ല—തീർത്തും ആരോഗ്യവാനുമായിരുന്നു. അതുകൊണ്ടാണ് റസ്സലിൻേറത് Laughing Philosphyയായി ചിത്രീകരിക്കപ്പെട്ടത്. അങ്ങനെ ആരോഗ്യത്തിൻെറ പ്രശ്നങ്ങൾ, അസ്തിത്വത്തിൻെറ പ്രശ്നങ്ങൾ തന്നെയായിത്തീരുന്നു. ഇതുകൊണ്ട് ഒരുപാട് ദോഷങ്ങളുണ്ട്, ചില ഗുണങ്ങളുമുണ്ട്. ചില തലങ്ങളിലേക്ക്, ചില കയങ്ങളിലേക്ക് കിട്ടുന്ന ഉൾക്കാഴ്ചയാണ് ഗുണം. നിരന്തരമായി നിങ്ങളെപ്പററി ചിന്തിച്ചുകൊണ്ടിരിക്കുന്നു എന്നതാണ് ദോഷം. അതു വളർച്ചയെ തടയുന്ന ഘടകമാകും. രോഗം അനുഭവത്തിൻെറ ഒരതിരാണ്: സുഖത്തിൻെറ പാരമ്യവും അങ്ങനെതന്നെ. ഇന്നത്തെ ലോകത്തിലെ ആളുകൾക്ക് കിട്ടാവുന്ന സുഖം കിട്ടുന്നില്ല എന്നുവരുമ്പോൾ സന്ന്യാസത്തിലേക്കു, സർവ്വത്യാഗത്തിലേക്കു പോകുന്നു.



ചങ്ങലകളില്ലാത്ത ചിന്ത

ബുദ്ധനും ഭർത്തൃഹരിയും അങ്ങനെ പോയവരാണ്. സുഖംകൊണ്ടും സുഖം നേടാൻ കഴിയുന്നില്ല എന്നവർ അറിഞ്ഞിരുന്നു...''

മനഃശാസ്ത്രവിമർശനത്തെ മലയാളത്തിൽ പരിചയപ്പെടുത്തുകയും ആഴത്തിലുള്ള വേരുകൾ വിടർത്തുകയും ചെയ്ത വിജയൻമാഷ് കേസരികൃതികൾക്കുവേണ്ടി ജീവിതകാലം മുഴുവൻ അന്വേഷണം നടത്തുന്നു: ''കേസരിയെ ഞാൻ കണ്ടിട്ടില്ല. പറവൂരിൽ കേസരി താമസിച്ച വീടും ഞങ്ങളുടെ വീടുമായി കുറച്ചു കിലോമീററേ ദൂരമുള്ളു. പഠിക്കുന്ന കാലത്തു തന്നെ കേസരിയുമായുള്ള ബന്ധം മററ് സുഹൃത്തുക്കൾ വഴി അനുഭവിച്ചിരുന്നു. സാഹിത്യത്തിൽ താല്പര്യമുള്ള സുഹൃത്തുക്കൾ ഇടയ്ക്കിടെ കേസരിയെ കണ്ടുവന്നു റിപ്പോർട്ടു ചെയ്യാറുണ്ട്. കേസരി കൃതികളിൽ



പത്നിയോടൊപ്പം

1950 മുതൽ തല്പരനാണ്. ഇപ്പോഴും കേസരിയുടെ പുസ്തകങ്ങൾക്കും ലേഖനങ്ങൾക്കും വേണ്ടിയുള്ള അന്വേഷണം പൂർത്തിയായിട്ടില്ല...'' കേസരിയുടെ നിരൂപണങ്ങളും, കേസരിയുടെ ലോകങ്ങളും എം.എൻ. വിജയൻ എഡിററ് ചെയ്തിറിക്കിയിട്ടുണ്ട്.

വളരെ യാദൃച്ഛികമായി, പതിനഞ്ചാം വയസ്സിൽ വിജയൻ, പത്രപ്രവർത്തകരുടെ മാളത്തിൽ ചെന്നുപെട്ടു; ഏഴുവർഷം അങ്ങനെ ജീവിച്ചു. ആ കാലഘട്ടത്തിലെ എല്ലാ പത്രപ്രവർത്തകരുമായും ബന്ധപ്പെട്ടിരുന്നു. പ്രത്യേകം ഓർക്കേണ്ടതു ചൊവ്വര പരമേശ്വരനെക്കുറിച്ചാണ്. അദ്ദേഹത്തിൻെറ മനസ്സിലും, പ്രവൃത്തിയിലും പുതിയ ലോകക്രമം തിളച്ചുമറിയുന്നത് ഞങ്ങൾ കണ്ടുവളർന്നു.

എബ്രഹാം മാടമക്കലാണ് ആദ്യകാലത്തെ എൻെറ വലിയ സുഹൃത്ത്. മാടമക്കൽ അന്ന് 'ദീപം' പത്രത്തിലാണ് പ്രവർത്തിച്ചിരുന്ന്. അന്ന് പോഞ്ഞിക്കര റാഫിയും വൈക്കം മുഹമ്മദ്ബഷീറും എറണാകുളത്തുണ്ടായിരുന്നു. ആ ഗ്രൂപ്പിൽ ശക്തമായ കഥ എഴുതിയിരുന്നു എബ്രഹാം. അച്യുതമേനോൻെറ കൂടെ എബ്രഹാം ജയിലിൽ കിടന്നിരുന്നു. മാക്സിം ഗോർക്കിയുടെ 'അമ്മ' മോശം കൃതിയാണെന്ന്, എബ്രഹാം അന്ന് പറഞ്ഞിരുന്നത് പില്ക്കാലത്ത് ശരിയായിത്തോന്നിയെന്ന് അച്യുതമേനോൻ അനുസ്മരിച്ചിരുന്നു. ഇടപ്പള്ളിയുടെ മണിമുഴക്കത്തിൻെറ അവതാരികയിൽ കേസരി എബ്രഹാമിൻെറ കവിതയെ പരാമർശിച്ചിരുന്നു.

1948-49 കാലഘട്ടത്തിൽ ദീപം പത്രം 'കേരള പത്രിക' വാങ്ങി നടത്തിയിരുന്നു. അക്കാലത്തു ആഴ്ചയിലൊരിക്കൽ ഒരു പംക്തി ഞാൻ കൈകാര്യം ചെയ്തിരുന്നു- എന്തെങ്കിലും വിഷയത്തെക്കുറിച്ച് എഴുതുകയാണ് പതിവ്. അന്ന് അങ്ങനെയാണ് ഫ്രോയിഡിനെക്കുറിച്ച് ഒരു പരമ്പര തയ്യാറാക്കിയത്—എട്ട് ലേഖനങ്ങൾ...

-എം.എൻ.വിജയന് അന്ന് വയസ്സ് പതിനേഴ്. ഫ്രോയിഡിനെ മലയാളികൾ അറിയാതിരുന്ന കാലം. ഇന്നും ആ ലേഖനങ്ങൾ കനപ്പെട്ടതായിത്തന്നെ കിടക്കുന്നു...

എൻെറ പ്രകൃതമനുസരിച്ച് ഞാനാരുമായും ബന്ധപ്പെടാറില്ല. വൈലോപ്പിള്ളി, ചങ്ങമ്പുഴ ഇവരെയൊക്കെ അറിയാം. കേരളപത്രികയ്ക്കുവേണ്ടി ഒരു കവിത വാങ്ങാനാണ് വൈലോപ്പിള്ളിയുടെ അടുത്തുപോയത്... 1948-ലാണത്. അതിനുശേഷവും വലിയ അടുപ്പമുണ്ടായിട്ടില്ല. കോളേജിൽ പഠിക്കുന്ന കാലത്ത് ഒരിക്കൽ കവി ലോഡ്ജിൽ വന്നു; അതൊരു അസംഭാവികമായ വരവായിരുന്നു. വളരെ കുറച്ചേ സംസാരിച്ചിട്ടുള്ളൂ. മൂന്നോ നാലോ കത്തു കൈമാറിയിട്ടുണ്ട്-അതിനപ്പുറമൊന്നുമില്ല. വൈലോപ്പിള്ളിയുടെ കവിതയ്ക്ക് അവതാരിക എഴുതുംമുമ്പ് 'കന്നിക്കൊയ്ത്ത്' പുറത്തുവന്നപ്പോൾ നിരൂപണം ചെയ്തിട്ടുണ്ട്. രണ്ടു ലേഖനം സാഹിത്യപരിഷത്തിലും എഴുതിയിരുന്നു. മാമ്പഴത്തെപ്പററ 1957-ലെഴുതി-ജയകേരളം വിശേഷാൽ പ്രതിയിൽ. 1985-ൽ വടകരയിൽവച്ച് ഈ ലേഖനം പുനഃപ്രസിദ്ധീകരണം ചെയ്തപ്പോ കവി ഇതു കണ്ടിരുന്നുള്ളു എന്നു പറഞ്ഞു മറെറാന്നും എനിക്കറിഞ്ഞുകൂട.

-വൈലോപ്പിള്ളിക്കവിതയ്ക്ക് നിരൂപണത്തിലൂടെ മനുഷ്യമഹാനുഭവങ്ങളുടെ പ്രപഞ്ചംതന്നെ സൃഷ്ടിച്ച വിജയൻമാഷ് തുറന്നു പറയുന്നു.

ചങ്ങമ്പുഴ വൈലോപ്പിള്ളിയിൽനിന്നും വ്യത്യസ്തനായിരുന്നു. പക്ഷേ, ഇരുവർക്കും ഒരു പ്രത്യേകതയുണ്ട്-കുറച്ചു കേൾക്കുകയും കുറേ പറയുകയും ചെയ്യുന്ന സ്വഭാവം. എങ്കിലും എല്ലാ അർത്ഥത്തിലും രണ്ടുപേരും രണ്ടു ധ്രുവങ്ങളിലാണ്. ചങ്ങമ്പുഴ തങ്ങളുടെ ഭാഗത്തേക്കു വരുന്നില്ലല്ലോ എന്ന കുണ്ഠിതം പലർക്കുമുണ്ടായിരുന്നു. അതു ഇടതുപക്ഷവും കുട്ടികൃഷ്ണമാരാരും സഞ്ജയനും വ്യത്യസ്തമായാണ് പ്രകടിപ്പിച്ചിരുന്നത്. കേസരിക്കുമുണ്ടായിരുന്നു പരിഭവം-ഇത്രയും കവിത്വസിദ്ധിയുള്ള ഒരാൾ ഞങ്ങളോടൊപ്പം വരുന്നില്ലല്ലോ എന്നതിൽ. ചങ്ങമ്പുഴയുടെ ഒരു കവിത പുരോഗമന പ്രസ്ഥാനത്തെ സഹായിച്ചിട്ടുണ്ട്-വാഴക്കുല. രാക്കുയിൽ വിപ്ളവ ഗാനമാണ്. എന്നാൽ ഇതേ ചങ്ങമ്പുഴ തന്നെയാണ് വിപ്ളവവിരുദ്ധ കൃതിയായ പാടുന്ന പിശാചുമെഴുതിയത്. അതുകൊണ്ട് ചങ്ങമ്പുഴയെ എല്ലാവരും എതിർക്കുകയും സ്നേഹിക്കുകയും ചെയ്തു. (എതിർത്തവരെല്ലാം സ്നേഹിച്ചിരുന്നു) ചങ്ങമ്പുഴയെ എതിർത്തുകൊണ്ട് വൈലോപ്പിള്ളി 'ഹരി'എന്ന പേരിൽ ഒരു വിമർശനം എഴുതിയിരുന്നു. അപ്പോഴും തൻെറ കാമുകി പാടുന്ന പാട്ട് ചങ്ങമ്പുഴയുടേതാണെന്ന് പറഞ്ഞിട്ടുണ്ട്. (''ധന്യനാമിടപ്പള്ളിയിലെ ഗ്ഗാന/കിന്നരൻെറ കവിതകൾ പാടി'')

-എം.എൻ.വിജയന് സിനിമയുമായി ബന്ധമുണ്ടായിരുന്നു. എല്ലാം യാദൃച്ഛികമാണെന്നു പറയുന്ന ആ കാലത്തെ ജീവിതത്തെക്കുറിച്ച് ഓർക്കുന്നത് ഇങ്ങനെയാണ്:

ആറേഴുവർഷക്കാലം സിനിമയുടെ മടയിലുമുണ്ടായിരുന്നു-ഓർക്കാപ്പുറത്ത് എത്തപ്പെട്ടതാണ്. അമ്മാവൻ സിനിമാനടനും നിർമ്മാതാവുമായിരുന്നു. നൂറിലധികം തമിഴ് സിനിമയിൽ ഹാസ്യനടനായി അഭിനയിച്ച രാമസ്വാമി-യഥാർത്ഥ പേര് രാമൻ എന്നായിരുന്നു. പത്തുവയസ്സുള്ളപ്പോൾ രാമൻ വീടും നാടും വിട്ട് അലഞ്ഞ് നടന്നു. യാദൃച്ഛികമായി ഒരു ബ്രാഹ്മണൻ രാമനെ വീട്ടിൽ കൊണ്ടുപോയി മന്ത്രം പഠിപ്പിച്ച് പൂണൂലിട്ട് ബ്രാഹ്മണനാക്കി. സർക്കസ്സും നാടകക്കമ്പനിയും വഴി സിനിമയിലെത്തി. ഒടുവിൽ നിർമ്മാതാവായി. രാമസ്വാമിയുടെ കൂടെ എം.ജി.രാമചന്ദ്രൻ ഒരിക്കൽ വീട്ടിൽ വന്നതോർമ്മയുണ്ട്. അമ്മാവൻ തമിഴിലെ പ്രധാനപ്പെട്ട നടനായതുകൊണ്ട് കോടമ്പക്കത്തു ഞാനുമെത്തി. ആ കാലത്താണ് വയലാർ ആദ്യമായി പാട്ടെഴുതാൻ വരുന്നത്. നാട്ടിനു പുറത്തുള്ള ജീവിതംകൊണ്ട് പലപ്പോഴും ഗുണമുണ്ട്...

-വൈക്കം മുഹമ്മദ് ബഷീറിനു ഏററവുമിഷ്ടപ്പെട്ട നിരൂപകനാണ്, എം.എൻ.വിജയൻ. ബഷീറിൻെറ സമ്പൂർണ്ണകൃതികൾക്ക് അവതാരിക എഴുതാൻ ബഷീർ നിഷ്കർഷിച്ചത് വിജയൻ മാഷെയാണ്. ബഷീറിയൻ ലോകത്തെ, വൈലോപ്പിള്ളി കവിതപോലെ തൊട്ടറിഞ്ഞ വിമർശകനായ വിജയൻമാഷ് പറയുന്നു:

ബഷീറിനെ കണ്ടതു എറണാകുളത്തുവച്ചാണെന്നു പറഞ്ഞുവല്ലോ. ബഷീറും ഞാനും താമസിച്ച വാടകവീടുകൾ പലപ്പോഴും അടുത്തടുത്തായിരുന്നു. മിക്കവാറും എല്ലാ ദിവസവും ബഷീറിൻെറ ബുക്ക്സ്ററാളിൽ പോകും. പക്ഷേ, സംസാരിക്കാറുണ്ടായിരുന്നില്ല. അതുകൊണ്ട് ഞാനവിടെ ഉണ്ടായിരുന്നുവെന്നത് ഇക്കാലത്താണ് ബഷീർ ഓർക്കുന്നത്.

ആകെക്കൂടി ഒരുദിവസം മാത്രം ബഷീർ സംസാരിച്ചതോർമ്മയുണ്ട്. ''How green was my Valley' എന്ന ഒരു നോവൽ ബഷീർ എനിക്കു തന്നു. അതു വാങ്ങിക്കൊണ്ടുപോയി വായിക്കാൻ പറഞ്ഞു. സംഭാഷണമെന്നതു ഇതു മാത്രമായിരുന്നു. അടുത്ത കാലംവരെ ആ ഗ്രന്ഥം എൻെറ കൈയിലുണ്ടായിരുന്നു. അന്ന് ബഷീർ ആരോടും ഇടപഴകാറില്ല. അടുക്കുന്ന ആൾക്ക് ബഷീറിനെ നിഷേധിക്കാനും കഴിഞ്ഞിരുന്നില്ല.

-എം.എൻ.വിജയൻെറ ഭാര്യ ശാരദ. പ്രശസ്ത കഥാകൃത്ത്. വി.എസ്.അനിൽകുമാർ, ഡോ.സുജാതാബാലചന്ദ്രൻ, സുനിതാ ഗോപാലൻ എന്നിവർ മക്കളാണ്. ചിതയിലെ വെളിച്ചം, എം.എൻ.വിജയൻെറ പ്രഭാഷണങ്ങൾ, വർണ്ണങ്ങളുടെ സംഗീതം, കവിതയും മനഃശാസ്ത്രവും, ശീർഷാസനം എന്നിവ പുസ്തകങ്ങൾ.

## രണ്ട്

എം.എൻ.വിജയൻ, ആധുനിക കഥാ നോവൽ സാഹിത്യത്തിലേക്ക് കടക്കുന്നില്ലെന്ന വിമർശനം എവിടെയൊക്കെയോ മുഴുങ്ങുന്നുണ്ട്. വൈലോപ്പിള്ളിയും ബഷീറും വിജയൻമാഷ് കൈക്കുമ്പിളിലാക്കിയ മഹാരഥന്മാരാണ്. പുതിയ തലമുറയിലെ സാഹിത്യത്തെക്കുറിച്ച്...

നോവൽ കഥാസാഹിത്യത്തെക്കുറിച്ച് നിരൂപണം ചെയ്തപ്പോൾ പുതിയ എഴുത്തുകാരെക്കുറിച്ച് പരാമർശമുണ്ടായിട്ടുണ്ട്. പിന്നെ കലകളിലുള്ള, സാഹിത്യത്തിലുള്ള വളർച്ച മററു സാങ്കേതിക വളർച്ചപോലെയല്ല. അനുഭവത്തിൻെറ ഒരംശം മാത്രമേ ഏത് എഴുത്തുകാരനും സാഹിത്യത്തിലേക്ക് കൊണ്ടുവരുന്നുള്ളൂ. നമ്മുടെ പല പുതിയ എഴുത്തുകാരും മററുള്ളവർ കാണാതെ മറികടന്നുപോയ ജീവിതാവസ്ഥകളെ കലയിലേക്ക് കൊണ്ടുവരുന്നുണ്ട്. അങ്ങനെ ഇതുവരെ നമ്മുടെ സാഹിത്യമെത്താതിരുന്ന ടെറിട്ടറി കീഴടക്കുന്നതാണ് പുതിയ പല എഴുത്തുകാരുടെയും നേട്ടം.

പുതിയ എഴുത്തുകാരുടെ പേരുകൾ എടുത്തുപറയാത്തത്, അത് അഭിപ്രായങ്ങളുടെ മേലുള്ള അടിസ്ഥാനമില്ലാത്ത ഇടപെടലാണ് എന്നുള്ളതുകൊണ്ടാണ്. മററുള്ളവർ അങ്ങനെ പേരെടുത്ത് പറയുന്നതും ശരിയാണെന്ന് തോന്നുന്നില്ല. പഴയകാലത്തെ കേരളവർമ്മ വലിയ കോയിത്തമ്പുരാൻെറ സർട്ടിഫിക്കററ് നയമാണിത്. ഒരർത്ഥത്തിൽ വലിയകോയിത്തമ്പുരാൻ നമ്മളേക്കാൾ എത്രയോ മെച്ചമായിരുന്നു എന്ന് ഇന്ന് തോന്നുന്നു. അദ്ദേഹത്തിനു നാട്യമുണ്ടായിരുന്നില്ല. ഏററവും മികച്ച അഞ്ച്, പത്ത് എന്നു പറയുമ്പോഴും അതിനപ്പുറം നമ്മൾ പോകുന്നില്ല. ശരിക്കു പറഞ്ഞാൽ ഇത് വായനക്കാരുടെ അഭിരുചിയെ സൈഡ്ട്രാക്ക് ചെയ്യുന്ന നടപടിയാണ്. ഐ.എസ്.ഐ അഗ്മാർക്ക് നയം സാഹിത്യത്തിലും ഉപയോഗിക്കുന്ന പദ്ധതി.

-സാഹിത്യത്തിൽ സമൂഹത്തിനു സ്ഥാനമുണ്ടെന്നു താങ്കൾ സൂചിപ്പിക്കാറുണ്ട്. ഇത് സാഹിത്യേതര സ്വഭാവത്തെ സാഹിത്യത്തിലേക്കു വലിച്ചിഴക്കലാണെന്ന് ശുദ്ധ കലാവാദികൾ ഇപ്പോഴും ആവർത്തിക്കുന്നുണ്ടല്ലോ-

എല്ലാ സാഹിത്യത്തിൻെറയും വിഷയം സാഹിത്യേതരമാണ്. അതുകൊണ്ട് സാഹിത്യം രാഷ്ട്രീയമാണ്, മനഃശാസ്ത്രമാണ്, സാഹിത്യം സംഗീതവും നരവംശീയവുമാണ്.



മകനുമൊത്ത്

എല്ലാ സാഹിത്യവും ചരിത്രപരമാണ്. ഉദാഹരണം നമ്മുടെ ദേശീയ സമരസാഹിത്യം. രാഷ്ട്രീയത്തിൽനിന്ന് വിട്ടിട്ട് അതിനൊരു നിർവ്വചനമില്ല. അതുകൊണ്ടാണ് സാഹിത്യത്തെ വിമർശിക്കുന്നവർ എപ്പോഴും സാഹിത്യത്തിനു പുറത്തേക്കു കടക്കുന്നുവെന്നും, ഇങ്ങനെ പുറത്തേക്കു കടക്കുമ്പോൾ സമഗ്രമായ സമൂഹസത്തയിൽ നിലയുറപ്പിക്കുന്നുവെന്നും കോഡ്വെൽ പറയുന്നത്.

-മനഃശാസ്ത്രവും മാർക്സിസവും വ്യത്യസ്തമായി നീളുന്ന രേഖകളാണെന്നു കരുതുന്നു. താങ്കളെങ്ങനെ അതിനെ യോജിപ്പിക്കുന്നു?

ഏതു ചിന്താപദ്ധതിയും മാർക്സ് പറഞ്ഞതുപോലെ ബന്ധമോ ബന്ധനമോ ആണ്. മാർക്സിസം ചരിത്രത്തിനുള്ള ചികിത്സാപദ്ധതിയും ഫ്രോയിസ് വ്യക്തിക്കുള്ള ചികിത്സാ പദ്ധതിയുമാണ്. ഇവ രണ്ടും ഒരർത്ഥത്തിലും പരസ്പരം വിരുദ്ധമായിട്ടില്ല.

മനുഷ്യൻ വ്യക്തികളാണെന്നു പറയുന്നതും മനുഷ്യവർഗ്ഗം സമൂഹമാണെന്നു പറയുന്നതും വൈരുദ്ധ്യമല്ല. അതുകൊണ്ടാണ് ശാസ്ത്രീയമായ കണ്ടുപിടിത്തം നമ്മുടെ ഇഷ്ടാനിഷ്ടങ്ങളുടെയോ തിരഞ്ഞെടുപ്പുകളുടെയോ പ്രശ്നമല്ല എന്നു പറയുന്നത്. പ്രായോഗികമായി പറഞ്ഞാൽ ഫ്രോയിഡ് കണ്ടെത്തിയിട്ടുള്ള മനസ്സിൻെറ ആഭ്യന്തര സത്യങ്ങൾ തൊഴിലാളിവർഗ്ഗത്തിൻെറ മുന്നണി പാർട്ടിക്കും നേതൃത്വത്തിനും ആവശ്യമാണെന്നു ഞാൻ കരുതുന്നു. self criticism-ൻെറ പൂരണമാണ് self analysis.

-''കവി കവിയായിത്തീരുന്നത് അയാൾ സമുദായത്തിനാവശ്യമായുള്ള സാധനമുണ്ടാക്കുന്നു എന്നുള്ളതുകൊണ്ടാണ്...'' ഇതു ശുദ്ധ കലാവാദത്തിൻെറ വിമർശനമല്ലേ?

ഇന്ത്യാക്കാരുടെ പഴയ സങ്കല്പമനുസരിച്ചും പഴയ ഗ്രീക്ക് സങ്കല്പമനുസരിച്ചും കവിത പ്രയോജനമുള്ളതാണ് എന്ന സിദ്ധാന്തമേയുണ്ടായിട്ടുള്ളൂ. 'ഭാരതീയരെ ഋഷിയാണ് കവി' എന്ന പ്രസിദ്ധമായ ചൊല്ലുണ്ട്.

-പ്രേമമൊരുമീനാരായ് കാണുവോർ/ കായിൻപേരിൽ പൂമതിക്കുവോർ/ഒന്നും പുണ്യമായ് എണ്ണീടാതോർ/-വൈലോപ്പിള്ളിയുടെ ഈ വരികൾ കമ്മ്യൂണിസ്ററുവിരുദ്ധ ആശയമാണെന്ന് വലതുപക്ഷ നിരൂപകർ പരിഹസിച്ചിരുന്നു. വൈലോപ്പിള്ളി കവിതയുടെ ആത്മാവിനെ തൊട്ട താങ്കൾക്കങ്ങനെ തോന്നിയിട്ടുണ്ടോ?

ഈ കവിത യഥാർത്ഥത്തിൽ ബൂർഷ്വാ നാഗരികത നമ്മുടെ ഗ്രാമീണ നാഗരികതയെ കയ്യേററം ചെയ്തതിൻെറ ചിത്രമാണ് അവതരിപ്പിക്കുന്നത്. അതുകൊണ്ടാണ് വൈലോപ്പിള്ളി കുഞ്ഞുമണികളും എണ്ണപ്പുഴുക്കളുമെഴുതിയത്. ഒരു എണ്ണപ്പുഴു ഇഴഞ്ഞുപോകുമ്പോൾ അതിനെ ക്ഷേത്രത്തിലേക്ക് വഴിപാട് എണ്ണ കൊണ്ടുപോകുന്ന ജീവിയായി കണ്ടത്.

-കവികൾക്ക് മനഃശാസ്ത്രപരമായ നിരൂപണമിഷ്ടമല്ല എന്നു താങ്കൾ മനോവിജ്ഞാനീയ നിരൂപണത്തിൽ പറയുന്നു. കവിത്വത്തിൻെറ ആർദ്രതയ്ക്ക് തിയററിക്കൽ അനാലി

**കുളത്തൂർ കൃഷ്ണൻ നായർ**



# ഇനി വിശ്രമം

ഏത്രവേഗമാണിരു
ചിറകും വീശിക്കാല-
മെത്തിയ; തോർത്താലെല്ലാ-
മിന്നൊരു സ്വപ്നംപോലെ!
ദൂരെദൂരെയെന്നോർത്ത
രാജപാത തന്നററം
ചാരെയായ്; ഇനി വഴി
മാറി ഞാൻ ചരിക്കട്ടെ!
പോയ നാളുകളുടെ
തേനു, മീവഴിമാററ-
മേകിയ മുള്ളും മെല്ലെ
മെല്ലെ ഞാൻ മറക്കട്ടെ!
മർത്ത്യതയുടെ പൂർവ്വ-
ഘട്ടങ്ങൾ മൂന്നും വന്നു
മുഗ്ദ്ധമായിതൾ നീർത്തി
നിന്നല്ലോ കൊഴിഞ്ഞുപോയ്!
വിടരുന്നവ വാടു-
മെത്രമേൽ ശ്രദ്ധിച്ചാലു-
മടരും; പ്രപഞ്ചത്തിൻ
തത്ത്വമിങ്ങനെയല്ലോ!
കേവലാനന്ദം നൽകു-
മെൻ ഭാഗ്യലബ്ധം കർമ്മ
ജീവിതമൊരു യാത്ര
മാത്രമായിരുന്നപ്പോൾ
ഇന്ദ്രിയങ്ങളെപ്പാടി-
യുണർത്തും കിളികൾ തൻ
മഞ്ജുളനാദം കാതി-
ന്നമൃതം തരുന്നതും.
തൂമയൂഖത്തിന്നിതൾ-
ചാർത്തുകളുഷസ്സിൻെറ
താമരപ്പൂവിൽ വിട-
രുന്നതും, നെരിപ്പോടായ്
സൂരഗോളത്തെപ്പക-
ലുരുക്കുന്നതും, സാന്ധ്യ-
ചാരുത വർണ്ണങ്ങളായ്
പരക്കുന്നതും, ജല
ശീകരങ്ങളിൽ മാനം
കാവടി കെട്ടുന്നതും,
ശീതളരാവിൻ പൈ പാ-
ലൊഴുകിച്ചിന്തുന്നതും
കണ്ടതില്ല ഞാൻ; കണ്ടെ-
ന്നാകിലുമനുഭൂതി
മണ്ഡലം പരം നിർവ്വി-
കാരമായിരുന്നല്ലോ.
ഇദ്ധരാതലമേതു
മട്ടിരിക്കിലുമെന്നും
മർത്ത്യനു സുഖദുഃഖം
ചിത്തവൃത്ത്യനുസാരം!
അക്ഷരങ്ങൾ ത,ന്നഭ്യാ-
സങ്ങൾ തൻ, നയമാർന്ന
ശിക്ഷണങ്ങൾ തൻ ലോക-
മായിരുന്നെനിക്കിഷ്ടം!
അവിടെപ്പുലരുന്ന
വെട്ടവും, ഗതിമാറും
രവവും, തളിർക്കുന്ന
വർണ്ണവുമെനിക്കിഷ്ടം!
കൊടുക്കുന്തോറും പര-
മേറിടുന്നതു നൽകി
എടുക്കുന്നോർ തൻ ഹർഷം
കൊള്ളുവാനെനിക്കിഷ്ടം!
ഒക്കെയും സ്മൃതിമാത്ര-
മാവുന്നു, വർണ്ണത്തിൻെറ
സൽക്കലയിനത്താളിൽ
മാത്രമായൊതുങ്ങുന്നു!
ഈ നഷ്ടബോധം കന-
ലാക്കുന്നു മന,മെങ്കിൽ-
ക്കൂടി ഞാൻ പ്രതീക്ഷ തൻ
വർഷമോർത്തിരിക്കുന്നു!
അടുത്തൂൺ പദമെത്ര-
സാർത്ഥകം! ബഹുദൂരെ
മടുപ്പിൻ ഭോജ്യം ശിക്ഷ-
യായിരുന്നിതേവരെ.
വിശ്രമമിനി, യെന്നു-
സങ്കല്പ, മിച്ഛരാപൂർവ്വം
സശ്രമമാക്കും ദിന-
മൊക്കെയെന്നതേ സത്യം!
ഉച്ചപോയ്, ഒളിമങ്ങി
നിൽക്കിലുമപരാഹ്ന-
സ്വച്ഛരത വന്നെന്നുള്ളിൽ
നൂറിതൾ വിടർത്തട്ടെ!
ആ വരും കാലം തരും
സർഗ്ഗവൈഭവമെന്നിൽ
കേവല ഹർഷത്തിൻെറ
തൂമധു നിറയ്ക്കട്ടെ!!

സിസ് കാവ്യബാഹ്യഘടകമാവില്ലേ? കവിയെ മാററിനിർത്തിയുള്ള കാവ്യാസ്വാദകമാണ് സഹൃദയപക്ഷം സ്വീകാര്യമാവുക എന്നൊരു നിലപാട് പരക്കെയുള്ള സ്ഥിതിക്ക് പ്രത്യേകിച്ചും?

ഇതു ശരിയല്ല. ഈ വസ്തുതാവിരുദ്ധ പരാമർശത്തിനു ചരിത്രപരമായ മറുപടി ഇതാണ്:

19-ാം നൂററാണ്ടുവരെ കവിതയുടെ പ്രയോജനത്തെക്കുറിച്ച് ഗണ്യമായ സംശയമൊന്നുമുണ്ടായിട്ടില്ല. പക്ഷേ, 19-ാം നൂററാണ്ടിൻെറ പകുതി ആവുമ്പോഴേക്കും അതുവരെ കലയിൽ ആധിപത്യം നേടിയിരുന്ന മതത്തിൻെറ കൈ അയഞ്ഞുപോവുകയും മതത്തിൽനിന്നും വേർപെട്ട് പോവുകയും ചെയ്തിരുന്നു. നവോത്ഥാനകലപോലും മതത്തിൻെറ കലയാണ്. ഭാരതീയ സാഹിത്യം മാത്രമല്ല, വാസ്തുവിദ്യയും പ്രതിമാകലയും സംഗീതവും എല്ലാം ഈശ്വരാർപ്പണമാണ്. വ്യാവസായിക യുഗത്തിൽ വ്യവസായ വിപ്ളവത്തിൻെറ ഫലമായി മനുഷ്യൻെറ വിധി അല്ലെങ്കിൽ ഭാവി ദൈവമല്ലയുണ്ടാക്കുന്നത്, മനുഷ്യനാണെന്ന ചിന്ത സാർവ്വത്രികമായി. അത് ആർക്കിയോളജി, ആന്ത്രപോളജി, ആദ്യകാലത്തെ മനഃശാസ്ത്ര പഠനങ്ങൾ ഇവയെല്ലൊക്കെ ഈ ചിന്തയ്ക്ക് ഉപോൽബലകമാകുന്നുണ്ട്. അതോടുകൂടി മതത്തിന് മനുഷ്യൻെറ പേരിലുണ്ടായിരുന്ന പിടി മൗലികമായി ദുർബ്ബലമായി. അതാണ് ഈശ്വരൻ മരിച്ചു എന്നു നീഷെ പറയാൻ കാരണവും.

ഒരു നിരൂപണത്തിലും കവിയെ ഘടകമാക്കിയിട്ടില്ല; കവിതയല്ലാതെ. (വൈലോപ്പിള്ളിയുടെ കാര്യത്തിൽപ്പോലും ഇതു ശരിയാണ്) പിന്നെ, കവിതയിൽക്കൂടി, കവിയുടെ അനുവാദമില്ലാതെ, കവിതയിൽ പ്രവേശിക്കാൻ അനുവാദമുണ്ട്. കവിത സമുദായത്തിനുവേണ്ടി സമർപ്പിച്ച ആത്മീയ രേഖയാണ്. അതെങ്ങനെ പരിശോധിക്കാനും നിരൂപകനു അവകാശമുണ്ട്.

-ഡോ.പുനത്തിൽ കുഞ്ഞബ്ദുള്ള, അനുകരണം നടത്തിയെന്ന വിവാദത്തിൽ, താങ്കൾ എഴുത്തച്ഛൻപോലും അനുകർത്താവായിരുന്നുവെന്ന് പറഞ്ഞത് ശരിയാണെന്നു ഇപ്പോൾ തോന്നുന്നുണ്ടോ?

അനുകരണം അന്നൊരു വിവാദമായിരുന്നു. ഒറിജിനാലിററി, വ്യക്തിസ്വതന്ത്രവാദം എന്നതൊക്കെ പേററൻറ് അവകാശം, സ്വകാര്യ സ്വത്ത് തുടങ്ങിയ ബൂർഷ്വാ ആശയങ്ങളുമായി ബന്ധപ്പെട്ട കലാസങ്കല്പമാണ്. പരിഭാഷകളും സംഗ്രഹങ്ങളും അനുകരണവും മാത്രമേ എഴുത്തച്ഛൻ എഴുയിട്ടുള്ളു. എങ്കിലും എഴുത്തച്ഛനേക്കാൾ വലിയ കവി നമുക്കില്ലെന്നു വാദിക്കാൻ എല്ലാവർക്കും സന്തോഷമേയുള്ളു.

## മൂന്ന്

എം.എൻ.വിജയനു മുന്നിൽ രാഷ്ട്രീയ ജീവിതവും തത്വശാസ്ത്രവും സാഹിത്യവും ഖണ്ഡനങ്ങളുടെയും മണ്ഡനങ്ങളുടെയും സമതലങ്ങളാണ്. വർഷങ്ങളായി തലശ്ശേരിയിലെ ധർമ്മടത്ത് വാടകവീട്ടിൽ താമസിക്കുന്ന വിജയൻ മാഷ്, ബ്രണ്ണൻ കോളേജിൽനിന്നും റിട്ടയർ ചെയ്തിട്ടും തലശ്ശേരിയെ ഉപേക്ഷിക്കുന്നില്ല. ഒരു പ്രഭാഷകനാവുമെന്നു പ്രതീക്ഷിച്ചിട്ടില്ലെന്നല്ല, ആവില്ലെന്നു വിശ്വസിച്ചിരുന്ന വിജയൻമാഷ് ചെറുപ്പക്കാരുടെ കൾട്ട് ഫിഗറായി ഉയർന്നിട്ടുണ്ട്. വാക്കുകൾകൊണ്ട് ബുദ്ധിയുടെയും ചിന്തയുടെയും വഴികൾ തുറക്കുന്ന ഈ ജീനിയസ്സിനെ കണ്ടെത്താൻ ശ്രമിക്കുന്നത്, ഒരുപക്ഷെ ഈ കാലഘട്ടത്തെ തിരിച്ചറിയുന്നതുതന്നെയാണ്. ചിതയിലെ വെളിച്ചത്തിനു സാഹിത്യ അക്കാദമി അവാർഡ് ലഭിച്ചപ്പോൾ, നിഷേധിച്ച ഈ വിമർശകനെ, എഴുത്തിനെ വാഗ്മയമാക്കി മാററിയ പ്രഭാഷകനെ കാണാൻ, കണ്ടെത്താൻ ഇനിയും പടവുകൾ കയറേണ്ടിവരും. അപ്പോഴും കണ്ടെത്തലുകൾക്ക് വിധേയനായി കരുണയിൽ വിജയൻ മാഷ് കാത്തിരിപ്പുണ്ടാകും-തുറന്ന വാതിലുകളുമായി.



**കള്ളിക്കാട് രാമചന്ദ്രൻ**



# ഒറ്റക്കാലിൽ തപസ്സു ചെയ്യും കൊക്ക്



ആഞ്ജലോ പൗലോസ് ചിത്രീകരണവേളയിൽ

"ഏകലോകം എന്ന സ്വപ്നം പുനരധിവസിപ്പിക്കാൻ അനുവദിക്കുന്ന പുതിയ ആശയങ്ങളിലേക്ക് നാം എത്തിച്ചേർന്നേ മതിയാകുകയുള്ളുവെന്നു ഞാൻ കരുതുന്നു." മൂന്നുവർഷംമുമ്പ് തിയോ ആഞ്ജലോ പൗലോസ് ഇങ്ങനെയൊരു തിരുവെഴുത്തു നടത്തുമ്പോൾ ഒരു വലിയ വിഭാഗം ജനങ്ങൾ മനസ്സിൽ വാത്സല്യപൂർവ്വം വളർത്തിക്കൊണ്ടു വരികയായിരുന്ന ഒരു പ്രത്യാശയുടെ ശിഥിലീകരണം ചരിത്രത്തെ അമ്പരപ്പിക്കുകയായിരുന്നു. നമ്മുടെ കാലഘട്ടത്തിലെ ഏററവും മികച്ച ചലച്ചിത്രകാരന്മാരിലൊരാളായ ആഞ്ജലോ പൗലോസ് നന്മയുടെ ബോധവല്ക്കരണം നടത്തുന്ന ആശയങ്ങളോടുള്ള കൂറു കൈവിട്ടിട്ടില്ല. പ്രക്ഷുബ്ധമായ കലഹങ്ങളിലൂടെയും കലങ്ങിമറിച്ചിലുകളിലൂടെയും കടഞ്ഞെടുക്കപ്പെടാൻ പോകുന്നത് ഒരേയൊരു ലോകം എന്ന അനിവാര്യതതന്നെയാണെന്ന ആഞ്ജലോ പൗലോസ് നടത്തുന്ന ആത്മപ്രഭാഷണം തന്നെയാണ് അദ്ദേഹത്തിൻെറ പുതിയ ചലച്ചിത്രരചനയായ 'ഒററക്കാലിൽ തപസ്സുചെയ്യും കൊക്ക്'. ജർമ്മൻ പ്രൊഡ്യൂസറായ റൂത്ത് വാൾഡ് ബെർഗറും ഒരു സ്വിസ് ചലച്ചിത്ര നിർമ്മാണക്കമ്പനിയും സഹകരിച്ചു നിർമ്മിച്ച ഈ ചിത്രത്തിന് ലോകോത്തര അഭിനേതാക്കളായ മാർസെലോ മാസ്ട്രോയിയാനിയും ജീൻ മൊറോയും മുപ്പതു വർഷങ്ങൾക്കുശേഷം സ്ക്രീനിൽ ഒത്തുചേരുന്നുവെന്ന ശ്രദ്ധിക്കപ്പെടേണ്ട പ്രത്യേകതയുമുണ്ട്. മുപ്പതു വർഷത്തിനുമുമ്പ് നാം അവരെ അവസാനം കാണുമ്പോൾ മനുഷ്യജന്മത്തിൻെറ സങ്കീർണ്ണതകളെല്ലാം പ്രതിഫലിപ്പിച്ച ഒരു രാത്രിക്കുശേഷമുള്ള പുലർവെട്ടം തുടുത്തുവരുമ്പോൾ പൂർണ്ണമായും മനസ്സിലാക്കപ്പെട്ടവരോ ഒട്ടും മനസ്സിലാക്കപ്പെട്ടിട്ടില്ലെന്നു ആശ്വസിക്കുകയോ ചെയ്യുന്ന ദമ്പതികളായി അവർ പുൽപ്പരപ്പിൽ ഇരിക്കുകയായിരുന്നു, അൻേറാണിയോനിയുടെ 'ലാ നോട്ടേ'യിൽ.

ആഞ്ജലോ പൗലോസിൻെറ ചിത്രത്തിലെ അഭിനയം എന്ന കടുത്ത പരീക്ഷണം അനുഭവിച്ചശേഷം ജീൻ മൊറേ പറഞ്ഞ വാക്കുകൾക്ക് ഒരു ഫിലിം ഫെസ്ററിവലിലെ ഉന്നതമായ പ്രശംസാപത്രത്തിനെക്കാൾ വിലയുണ്ട്— "ഞാൻ ഒരുപാടു ചിത്രങ്ങളിൽ അഭിനയിച്ചിട്ടുണ്ട്. മനസ്സിൽ വരിച്ച അഭിനയ സന്ദർഭങ്ങളുടെ തീക്ഷ്ണതമൂലം എൻെറ മുഖത്ത് ഉഷ്ണക്കുരുക്കൾ പടർന്നത് എൻെറ അഭിനയജീവിതത്തിൽ ഇത് ആദ്യമായിട്ടായിരുന്നു." അലകും പിടിയും ഒപ്പിച്ചൊരു കഥാഖ്യാനത്തിലൂടെ സുഗമം മുന്നോട്ടു പോകുകയല്ല ആഞ്ജലോ പൗലോസ് ഈ ചിത്രത്തിൽ. ചലനസ്വഭാവം ഉപേക്ഷിച്ച മട്ടിലൊരു ചുററിത്തിരിയലുമില്ല. ആദ്യം ആശയം മനസ്സിൽ സ്വീകരിച്ചുകൊണ്ടൊരു സ്വയം ശിക്ഷണം. പിന്നെ സർഗ്ഗാത്മകമായ ഒരു വികസനം. ഈ ശിക്ഷണവും വികസനവും ഷോട്ടുകളായും സീക്വൻസുകളായും സ്ക്രീനിൽ വന്നു പതിച്ചു തുടിക്കുന്നു. സിനിമയുടെ, നിലവിലുള്ള സിനിമയുടെ തിയേറ്ററിക്കൽ ശൈലീഭദ്രതാവഴക്കങ്ങളിൽനിന്ന് പരിവർത്തനാത്മകമായ ഒരു വിട്ടുപോകൽ നടത്തുകയാണ് സംവിധായകൻ ഈ ചിത്രത്തിലെന്നു സ്പഷ്ടമാണ്. ചിത്രീകരണവേളയിൽ ഉഷ്ണക്കുരുക്കകളായി മുഖത്തു പ്രത്യക്ഷപ്പെടുംവിധം നായികയായ ജീൻ മൊറേ അനുഭവിച്ച ആത്മപീഡനം തിയേറ്ററിലിരിക്കുമ്പോൾ പ്രേക്ഷകരിലേക്കു പകർന്നു വീഴുകയാണ്. ചിത്രം കണ്ടുതീരുമ്പോൾ ഒരു വാക്കും ഉരിയാടാൻ കഴിയാതെ അടക്കിപ്പിടിച്ച, അർത്ഥവത്തായ ഒരു നിശ്ശബ്ദതയു

മായാവും പ്രേക്ഷകൻ തിയേറ്റർ വിടുക.

വ്യക്തവും അവ്യക്തവുമായ രൂപങ്ങൾ. ചലനങ്ങൾ. ദിശകളായ ദിശകളിൽനിന്നെല്ലാം വന്നുകൂടുന്ന അഭയാർത്ഥികളുടെ രൂപങ്ങളാണത്. മൂടൽമഞ്ഞ് കനംവച്ചു തൂങ്ങിനില്ക്കുന്ന ഉത്തരഗ്രീസിലെ ശിശിരത്തിൻെറ ആവരണങ്ങൾ തട്ടിമാററി മാർസെല്ലോ മാസ്ട്രോയിയാനിയുടെ രൂപം തെളിഞ്ഞു തെളിഞ്ഞു വരുന്നു. മാസ്ട്രോയിയാനിയുടെ കഥാപാത്രവും അഭയാർത്ഥികളിലൊരാളാണ്. പരസ്പരം അറിയുകയും അറിയാൻ ശ്രമിക്കുകയും ചെയ്യുന്ന അഭയാർത്ഥികൾക്ക് അയാൾ ഒരു അജ്ഞാതനാണ്. എവിടെനിന്ന് വന്നുവെന്നറിയാതെ എവിടേക്കു പോകുന്നുവെന്നറിയാതെ മൂടൽമഞ്ഞുപോലെ ചുററിത്തിരിയുന്ന ഒരു അജ്ഞാതമനുഷ്യൻ. അഭയാർത്ഥികൾ കുമിഞ്ഞുകൂടുന്ന ഉത്തരഗ്രീസിലെ ആ ചെറുപട്ടണത്തിൽ ആ ടി.വി ജേർണലിസ്ററ് എത്തിയത് കുടിയേററത്തിൻെറ ഉള്ളറസത്യങ്ങൾ മനസ്സിലാക്കാനായിരുന്നു. അഭയാർത്ഥിക്കൂട്ടത്തിൽ വച്ചു ആ അജ്ഞാതമനുഷ്യനെ കണ്ടുമുട്ടുമ്പോൾ തൻെറ ജീവിതത്തിലെ ഏററവും വലിയ സ്ക്കൂപ്പ് കിട്ടിയ ആവേശമായിരുന്നു ടി.വി ജേർണലിസ്ററിന്. അയാൾ സ്വന്തം മനസ്സിനോടു സംശയനിവാരണം നടത്തി സ്വയം മന്ത്രിച്ചു— ഇത് അയാൾതന്നെ. വർഷങ്ങൾക്കുമുമ്പ് ഒരു നേർത്ത തെളിവുപോലും അവശേഷിപ്പിക്കാതെ ഒരു മാന്ത്രികവിസ്മയംപോലെ എവിടെയോ മറഞ്ഞ ആ രാഷ്ട്രീയ നേതാവ്. മറയുന്നതിനുമുമ്പ് പാർലമെൻറ് ഹൗസിലെ പ്രസംഗപീഠത്തിൽ നിന്നുകൊണ്ട് ഒരു ആത്മപ്രകാശനംപോലെ അയാൾ പറഞ്ഞ വാക്കുകൾ ഒരു കവിതയുടെ തുണ്ടുപോലെ ടി.വി ജേർണലിസ്ററിൻെറ ഓർമ്മയുടെ നിധിപ്പുരയിൽ കിടപ്പുണ്ട്. ''എല്ലാം കെട്ടടങ്ങി ശാന്തമാകുന്ന ഒരു ദിനമുണ്ടാവും. അന്നു നിങ്ങൾക്ക് മഴയുടെ സംഗീതം കേൾക്കാൻ കഴിയും.'' അയാൾ ഓർമ്മിപ്പിച്ചതാവണം; മഴയുടെ സംഗീതം ആസ്വദിക്കാനുള്ള നമ്മുടെ സിദ്ധി കൈമോശം വന്നുവെന്ന്, പ്രകൃതിചിത്രങ്ങളുടെ ഭാവഭേദങ്ങളുടെ അർത്ഥം ഗ്രഹിക്കാൻ നാം മറന്നുറെന്ന്. സ്ഥിതിഭദ്രമായ ഒരു ലോകത്തെക്കുറിച്ചുള്ള സ്ഫടികജാലങ്ങളിൽ അയാൾക്ക താല്പര്യം നശിച്ചിട്ടുണ്ടാവണം. അയാൾ മറഞ്ഞത് അയാളിലേക്കുതന്നെയെന്നതാണ് വാസ്തവം.. അല്ലെങ്കിൽ അയാൾ അയാളിലേക്കു എടുത്തെറിയപ്പെട്ടതാവാം. അങ്ങനെ മറയുന്ന ഒരാളിന് സ്വന്തം ഇംഗിതത്തിനൊത്ത് ഏതു വേഷത്തിലേക്കും ഏതു രൂപത്തിലേക്കും മാറി മറയാൻ എളുപ്പമാണല്ലോ.



'ഒറ്റക്കാലിൽ തപസ്സ് ചെയ്യും കൊക്കി'ലെ വിവാഹത്തിന് വധുവെത്തുന്നു.

അയാളുടെ പുനരവതാരത്തിൻെറ ദശയിൽ ജനങ്ങൾ പലായനത്തിലാണ്. ചിലർ മററുള്ളവരിൽനിന്ന് ഒളിച്ചോടുന്നു, മററു ചിലരാകട്ടെ, അന്യരിൽനിന്നല്ല അവരിൽനിന്നുതന്നെയാണ് ഒളിച്ചോടുന്നത്. ഉത്തരഗ്രീസിലെ അഭയാർത്ഥിപ്പട്ടണത്തിൽ കറങ്ങിനടക്കുന്ന അജ്ഞാതമനുഷ്യൻ ഒരു വിസ്മയംപോലെ എവിടെയോ മറഞ്ഞ തൻെറ ഭർത്താവായ രാഷ്ട്രീയ നേതാവാണോയെന്ന് അറിഞ്ഞ് ഉറപ്പു വരുത്താൻ രാഷ്ട്രീയ നേതാവിൻെറ ഭാര്യയായിരുന്ന സ്ത്രീ എത്തിച്ചേരുന്നു. രണ്ടു കരകളെ പരസ്പരം ബന്ധിപ്പിക്കുന്ന ഒരേയൊരു കണ്ണിയായ പാലത്തിൻെറ ഇപ്പുറവും അപ്പുറവും നിന്നു അവർ മുഖത്തോടു മുഖം നോക്കുമ്പോൾ പുഴയിലൂടെ ഒഴുകിപ്പോകുന്ന വെള്ളം പരിഹാസപൂർവ്വം കുലുങ്ങിച്ചിരിക്കുകയായിരുന്നു. ഇവിടെ ഭാര്യയ്ക്ക് അവരുടെ മുൻകാലമെല്ലാം ഒട്ടും ഉടവു പററാതെ കൈവശമുണ്ട്. അയാൾക്ക് അങ്ങനെയല്ല, മുൻകാലമെല്ലാം ഒരു മുഹൂർത്തംപോലും ബാക്കിവയ്ക്കാതെ മുഴുവനായി എവിടെയോ അലിഞ്ഞു നഷ്ടമായിരിക്കുന്നു. മൗനത്തിനെ തൊട്ടുണർത്താതെ ഒട്ടുനേരം അയാളെ നോക്കിനിന്നശേഷം ആ സ്ത്രീ പറഞ്ഞു— ഇല്ല, ഈ നില്ക്കുന്ന മനുഷ്യൻ എൻെറ ഭർത്താവല്ല, ഒരു അപരിചിതയെ കാണുംപോലെതന്നെ നീണ്ട നിമിഷം തന്നെ നോക്കിനിന്ന മനുഷ്യൻ ഒരിക്കൽ താൻ വിവാഹം കഴിച്ച മനുഷ്യനല്ല, ഒരു ചെപ്പിടിവിദ്യപോലെ വിജയത്തെ കൈയിലൊതുക്കി നടന്ന രാഷ്ട്രീയ നേതാവല്ല. അധികാരത്തിൻെറ പീഠത്തിലിരുന്നുകൊണ്ട് എന്തും ആജ്ഞാപിക്കാനുള്ള തൻേറടം കാണിച്ച ദേശാധിപതിയുമല്ല. ഇയാൾ അയാളല്ലതന്നെ. അല്ലെങ്കിൽ ഇനി ഒരിക്കലും അയാളായിത്തീരാൻ കഴിയാത്ത അജ്ഞാതനായ ഒരുവൻ. 'ഒററക്കാലിൽ തപസ്സുചെയ്യും കൊക്കി'ൻെറ അന്ത്യത്തിൽ ഭൂതകാലത്തെ കാണാമറയത്ത് നിക്ഷേപിച്ച അജ്ഞാതൻ വീണ്ടും അപ്രത്യക്ഷനാകുന്നു. പക്ഷേ, പലരും പറയുന്നുണ്ട് വീണ്ടും അയാളെ എവിടെയോയൊക്കെവച്ചു കണ്ടുമുട്ടിയെന്ന്. അയാളുടെ ചെയ്തികളെക്കുറിച്ചു പക്ഷേ അവർക്കൊന്നും പ്രത്യേകിച്ച് പറയാനില്ല. അയാളുടെ സ്വയം പ്രവാസം മഴയുടെ സംഗീതം കേൾക്കാൻവേണ്ടി അയാൾ സൃഷ്ടിക്കുന്ന ഒരു അവസ്ഥാവിശേഷമാകാം. ചടുലവും പ്രചണ്ഡവുമായ ഈ ചലച്ചിത്ര കവിത മനുഷ്യജീവിതത്തിനുണ്ടെന്നു പറയപ്പെടുന്ന കനത്ത ഭിത്തികളെ മാത്രമല്ല, സർവ്വക്ഷേമമെന്ന നടപ്പിലാക്കാൻ കഴിയാത്ത സങ്കല്പത്തെയും ഭേദിച്ചുപോകുന്നു. അപ്രത്യക്ഷനാകുന്നതിനു മുമ്പ് രാഷ്ട്രീയ നേതാവ് രചിച്ച പുസ്തകത്തിൽ ഒരിടത്ത് ഇങ്ങനെ ചോദിക്കുന്നുണ്ട്— ഒരു നവ കൂട്ടുസ്വപ്നത്തെ ഉണർത്തിയെടുക്കാൻ ഏതു സൂത്രവാക്യത്തിനായിരിക്കും നമ്മളെ സഹായിക്കാൻ കഴിയുക?

ജീവിതം ഒരു പാതയാണ്. നാം അതിലെ യാത്രക്കാരും. ശരിയായ ദിക്കു മനസ്സിലാക്കി സഞ്ചരിക്കുമ്പോഴാണ് ഉന്മോദ്ദേശ്യം സാധിക്കുക. ചലനരഹിതമായ അവസ്ഥ ജീവിതത്തിന് നിഷിദ്ധമാണ്. ഒരിടത്തും തങ്ങരുത്, സഞ്ചരിക്കുക. അപ്പോഴാണ് നാം സ്വതന്ത്രരാകുന്നത്; അന്തിമമായ സ്വാതന്ത്ര്യംതന്നെയാണത്. 'ഒററക്കാലിൽ തപസ്സ് ചെയ്യുന്ന കൊക്കി'ൽ തൻെറ പരിചിന്തനമായ ചലച്ചിത്ര ശൈലിക്ക് ആഞ്ജലോ പൗലോസ് ഒരു നിറവ് സാധിച്ചെടുക്കുന്നു. അതുകൊണ്ടു കാഴ്ചക്കാർക്ക് ചലച്ചിത്രകാരൻെറ ചിന്താധാരയോടൊപ്പം സഞ്ചരിക്കാനും പ്രമേയത്തിൻെറ ചാലികശക്തിയിൽ പ്രകമ്പനം കൊള്ളാനും കഴിയുന്നു. നമ്മുടെ സഞ്ചാരപഥത്തിൽ നമ്മെ തടയുന്ന അതിർകല്ലുകൾ കാലം കുഴിച്ചിടുന്ന അസംബന്ധങ്ങളാണ്. ഈ ചിത്രത്തിൽ രണ്ടു രാജ്യങ്ങളെ വേർതിരിക്കുന്ന പാലത്തിനു നടുവിൽ കുറുകെ വരച്ചിരിക്കുന്ന വര കാലാനുവർത്തിയായ അസംബന്ധംതന്നെയാണ്. ആ വരയ്ക്കപ്പുറത്തേക്ക് ഒരാൾ ഒരു ചുവടു വയ്ക്കുന്നുവെന്നു കരുതൂ, രണ്ടു വിധികളിൽ ഏതെങ്കിലുമൊന്ന് അയാളെ എതിരേല്ക്കാനുണ്ടാവും. തൻെറ ദേശം വെടിഞ്ഞു മറെറവിടെയോ പ്രവേശിക്കുന്നുവെന്നത് ഒരു വിധി, അതിർത്തിരക്ഷാഭടൻമാരുടെ വെടിയേററു മരിച്ചുവീഴുകയെന്നത് മറെറാരു വിധി. ഫ്രോണ്ടിയർ ഓഫീസർ പറയുന്നതുപോലെ ഒററക്കാലിൽ തപസ്സു ചെയ്യുന്ന കൊക്കിനെപ്പോലെ നില്ക്കുക, അതൊരു നിയോഗമാണ്. ആശയങ്ങളുടെ വടക്കുനോക്കിയന്ത്രങ്ങൾ നഷ്ടപ്പെടുമ്പോൾ എവിടേക്ക് എന്നറിയാതെ പോകുകയേ നിവൃത്തിയുള്ളു. അഭയാർത്ഥികളുടെ ഈ എവിടേക്കോ പോകലിന് മിസ്ററിക്കായ ഒരു അർത്ഥതലമുണ്ട്. ആശയങ്ങളുടെ ലക്ക് തെററുമ്പോഴും അവരുടെ ഇന്ദ്രിയങ്ങളുടെ ഉദ്യാനങ്ങളിലേക്ക് പുതിയൊരു പൂക്കാലം വരുമെന്നൊരു മോഹം ഉദിക്കുന്നുണ്ടാവാം. അവർ പലായനം ചെയ്യുന്നത് കമ്മ്യൂണിസത്തിൻെറ ചുടലപ്പറമ്പിൽനിന്നാവാം. അല്ലെങ്കിൽ ഏതോ കുലപതിയുടെ പീഡനമുറിയായി മാറിയ ദേശത്തുനിന്നാവാം. ഒരാളെ അയാളുടെ പ്രിയത്തിനൊത്തു ജീവിക്കാൻ പററിയ ഒരിടത്ത് സമാധാനത്തോടെ കഴിയാൻ അനുവദിക്കുക എന്നതാണ് ഏററവും വലിയ മനുഷ്യസ്വപ്നമെന്ന് ചലച്ചിത്രകാരൻ സമർത്ഥിക്കുമ്പോൾ നമ്മൾക്ക് വിയോജനക്കുറിപ്പ് ഉണ്ടെങ്കിൽത്തന്നെ അതു കാലം നമ്മളിൽനിന്ന് അപഹരിച്ചിട്ടുണ്ടാവും. ഈ ചിത്രത്തിലെ അതിർ ഭരിക്കാൻ നിയോഗിതനായ ഫ്രോണ്ടിയർ ഓഫീസർ ഏകാകിയാണ്. ഈ ഏകാകിയും ഒരു പലായനത്തിലാണ്. അയാളുടെ ഭാര്യ ഏതൻസ് നഗരത്തിലാണ്. മകൾ ലണ്ടനിലെ ഒരു സ്ക്കൂളിൽ പഠിക്കുന്നു. അയാളോ തൻെറ ദേശത്തെ മറെറാരു ദേശത്തിൽനിന്ന് അതിരിട്ടു മാററുന്ന ഭൂമിയിലെ കാവൽക്കാരൻ. ചലനശക്തി അപഹരിക്കപ്പെട്ട ഒരു അഭയാർത്ഥി എന്ന വിശേഷണമാകും അയാൾക്കു കൂടുതൽ യോജിക്കുക.



ജീൻ മൊറേയും മാഴ്സലോ മാസ്ട്രിയിയോനിയും— 'ഒറ്റക്കാലിൽ തപസ്സ് ചെയ്യും കൊക്ക്'ൽ

ഉത്തരഗ്രീസിലെ അതിർത്തിപ്പട്ടണത്തിൽ വന്നുകൂടിയ അഭയാർത്ഥികൾക്ക് തങ്ങളുടെ കൂട്ടത്തിലെ അജ്ഞാതമനുഷ്യനിൽ ഒരു അഭയാർത്ഥി മാത്രമല്ല, ഒരു ഭർത്താവും പിതാവും രാജ്യതല്പരനും മിത്രവും ഭിക്ഷാടകനുമൊക്കെ സ്വരൂപിച്ചിട്ടുണ്ടെന്ന സത്യമറിയാം. അതിലേതാണ് അയാളിൽ കൂടുതലായി കുടികൊള്ളുന്നതെന്ന വാസ്തവം' അവർക്കു ഗ്രഹിക്കാൻ കഴിയുന്നില്ല. തങ്ങളെപ്പോലെ സുസ്വരത അയാളും മോഹിക്കുന്നുണ്ടാവും. നരവംശത്തിൻെറ ബാഹ്യവും ആന്തരികവുമായ ചോദനകൾ ഒരേയൊരു ബിന്ദുവിൽ സംയോജിക്കപ്പെടുമ്പോഴേ സുസ്വരത ഒരു യാഥാർത്ഥ്യമാകുകയുള്ളുവെന്നു നാം മനസ്സിലാക്കുന്നു. ഇന്നത്തെ അവസ്ഥയിൽ ഒരു സ്വരഭേദം മതിയാകും എല്ലാം തകർത്തെറിയാൻ.

ആഞ്ജലോ പൗലോസിൻെറ ഈ ചലച്ചിത്ര കവിത മനുഷ്യജീവിതത്തിൽ വേലികൾ ഉയർത്തുന്ന സത്യങ്ങളെ അപഗ്രഥിക്കുന്നതോടൊപ്പം ഒരു നൂററാണ്ട് അന്ത്യമൊഴി ചൊല്ലുന്ന ഈ കാലയളവിലെ ലോകത്തിൻെറ ഘടനയെക്കുറിച്ച് വേപഥുകൊള്ളുകയും ചെയ്യുന്നു. ഒരു നൂററാണ്ടു മാത്രമല്ലല്ലോ ഒരു സഹസ്രാബ്ദവും അന്ത്യമൊഴി ചൊല്ലുന്നുണ്ട്. വഴുതിമാറുന്ന ഒരു ഉട്ടോപ്യയുടെ പാതാളക്കുഴിയിലേക്കു വീഴുന്നതിനു തൊട്ടുമുമ്പുള്ള വക്കിലെത്തി നില്ക്കുന്ന അവസ്ഥയും സൃഷ്ടിക്കപ്പെട്ടിരിക്കുന്നു. ഇപ്പോൾ നമുക്കു ചെയ്യാൻ ഒന്നേയുള്ളുവെന്ന് ചലച്ചിത്രകാരൻ ഓർമ്മിപ്പിക്കുന്നു. ഒരു കൂട്ടുസ്വപ്നത്തിനുള്ള മറെറാരു സൂത്രവാക്യം കണ്ടെത്തുക.

ചിത്രത്തിലെ ദേശാധിപതിയായിരുന്ന രാഷ്ട്രീയ നേതാവ് തൻെറ സ്വയംപ്രവാസം തിരഞ്ഞെടുക്കുന്നതിനു മുമ്പെഴുതിയ പുസ്തകത്തിൻെറ പേര് 'ഒരു നൂററാണ്ടിൻെറ അന്ത്യത്തിലെ ദീനത' എന്നാണ്. 1982–ൽ ഒരു ബെൽജിയം ഫിലിം ജേർണലിസ്ററിൻെറ ചോദ്യത്തിനു മറുപടിയായി ആഞ്ജലോ പൗലോസ് തൻെറ സിനിമയെക്കുറിച്ചു നല്കിയ വിശദീകരണത്തിലെ ഒരു ഖണ്ഡം 'ഒരു നൂററാണ്ടിൻെറ അന്ത്യത്തിലെ ദീനത'യിൽ ഉൾക്കൊള്ളിച്ചിട്ടുമുണ്ട്. ''ഞാൻ താങ്കൾക്ക് ആരോഗ്യവും ആമോദവും നേരുന്നു, പക്ഷേ, എനിക്ക് നിങ്ങളുടെ യാത്രയിൽ പങ്കാളിയാകാൻ കഴിയില്ല. ഞാൻ ഒരു സന്ദർശകൻ മാത്രം. ഞാൻ തൊടുന്നതെന്തോ അതെല്ലാം എനിക്കു ദുരിതങ്ങൾ മാത്രമേ നല്കുന്നുള്ളു. അന്ത്യഘട്ടത്തിൽ അതെല്ലാം എനിക്കുള്ളതാവണമെന്നില്ല. 'ഇത് എൻേറതാണ്' എന്നു പറയാൻ എപ്പോഴും ഒരാൾ തീർച്ചയായും ഉണ്ടാകണം. എൻേറതായി എനിക്കൊന്നുംതന്നെ ഇല്ലെന്ന് ഒരിക്കൽ. ഞാൻ അഭിമാനത്തോടെ പറയുമായിരുന്നു. ഇല്ലായ്മ എന്നതിനു ഇല്ലായ്മ എന്നേ അർത്ഥമുള്ളു. സ്വന്തമായി ഒരു പേരുപോലും ഇല്ലാത്തവൻ ആരോ അവൻ ഇന്നും അന്നും ഒരു പേര് കടംകൊണ്ടേ മതിയാകൂ. ഉററുനോക്കാൻ പററിയ ഒരിടം എനിക്കു നിങ്ങൾക്ക് നല്കാൻ കഴിയും. ഈ കടൽത്തീരത്തുവച്ച് എന്നെ മറക്കു ചങ്ങാതി. ഞാൻ താങ്കൾക്ക് ആരോഗ്യവും ഉല്ലാസവും നേരുന്നു.''

ഒരു അതിര് കടക്കുക എന്നതിനു പ്രതിഫലം ജീവിതമല്ല, മരണമാണെന്നിരിക്കെ ഒന്നിനും മാററം സംഭവിക്കാൻ പോകുന്നില്ല. അതിരുകൾ നല്കുന്ന ഇന്ദ്രിയാനുഭൂതി കടുത്ത വേദനയല്ലാതെ മറെറാന്നുമല്ല. കുടിയേററങ്ങളുടെ ആത്മവിലാപം ഇത്രയും അഗാധതലസ്പർശിയാക്കാൻ മറേറതെങ്കിലും ചലച്ചിത്രകാരന് കഴിഞ്ഞിട്ടുണ്ടെന്നു തോന്നുന്നില്ല. കണ്ടുമുട്ടലുകളുടെയും വിടചൊല്ലലുകളുടെയും സമ്മർദ്ദം വഹിക്കുന്ന ഇമേജുകൾ മാസങ്ങളും വർഷങ്ങളും കഴിഞ്ഞാലും കാഴ്ചക്കാരനിൽനിന്ന് പറിച്ചെടുക്കാനാവില്ല. ദേശങ്ങളെ വിഭജിച്ചൊഴുകുന്ന നദീതീരത്ത് നടക്കുന്ന ആ വിവാഹകർമ്മം മാത്രം മതിയാകും ആഞ്ജലോ പൗലോസിൻെറ സർഗ്ഗസമ്പന്നതയുടെ ആഴം അളന്നു തിട്ടപ്പെടുത്താൻ.

വധു അവളുടെ ബന്ധുക്കളോടൊപ്പം നദിയുടെ ഒരു കരയിൽ എത്തുന്നു. മറുകരയിൽ വരനും അയാളുടെ ബന്ധുക്കളും. ദൈവം കൂട്ടിച്ചേർത്തതിനെ മനുഷ്യനു പിരിക്കാൻ കഴിയില്ല എന്ന ചൊല്ലലോടെ പുരോഹിതൻ അവർ വിവാഹിതരായി എന്നു പ്രഖ്യാപിക്കുമ്പോൾ വരനും വധുവും പരസ്പരം ഒന്നു സ്പർശിക്കാൻ കഴിയാതെ ഇരുകരകളിലായി നില്ക്കുകയായിരുന്നു. മനുഷ്യൻ പ്രകൃതിയുടെ ഒരു ഭാഗം പണിയുന്നുവെന്ന ചിരപുരാതന സത്യമാണ് ഇവിടെ രണ്ടായി പിളർക്കപ്പെടുന്നത്. വേർപിരിയലുകൾ നമ്മുടെ മുകളിൽ ഭീഷണിയായി തൂങ്ങിനില്ക്കുകയാണ്. അത് എപ്പോൾ എവിടെവച്ചു വേണമെങ്കിലും സംഭവിക്കാം. വിവാഹച്ചടങ്ങുകളുടെ നിമിഷങ്ങളിൽ പുഴവെള്ളം ഒഴുകുന്നതിൻെറ ശബ്ദം മറെറല്ലാ ശബ്ദങ്ങൾക്കും മീതെയായി സജീവമാകുന്നു. നമ്മുടെ ഹൃദയത്തെ ഒരു ദയയുമില്ലാതെ കുത്തിമുറിച്ചുകൊണ്ടു കാലം അതിൻെറ പാട്ടിന് ഒഴുകിപ്പോകുകയാണ്. എങ്കിലും വിവാഹച്ചടങ്ങുകളുടെ അന്ത്യത്തിൽ ഒരു പ്രത്യാശയ്ക്ക് ഇടമുണ്ടാകുന്നു. ഈ നദി ഭൂമിയോളം ആഴത്തിലുള്ളതല്ല. ഇരുകരകളിലുമുള്ളവർക്ക് ഒരുമിച്ചു മേളിച്ചു രസിക്കാൻ കഴിയുന്ന നിമിഷങ്ങൾ ഒരിക്കലുണ്ടാവും. കാലം ഏല്പിച്ചത് നിത്യ മുറിവായി ചീഞ്ഞഴുകാതെ ഭേദമാകുകതന്നെ ചെയ്യും.

തൻെറ മുൻചിത്രങ്ങളിലെന്നപോലെ ഈ ചിത്രത്തിലും കാലികസത്യങ്ങളുടെ കല്പന

കൾ അനുസരിച്ചിട്ടെന്നോണമാണ് ആഞ്ജലോ പൗലോസ് ദൃശ്യങ്ങളെ പരുവപ്പെടുത്തിയെടുക്കുന്നത്. അതാകട്ടെ, ആലങ്കാരികമായ ഒരു തലത്തിൽവച്ചും. തനിക്ക് ഷൂട്ട് ചെയ്യേണ്ട ഭൂപ്രകൃതിയെ തനിക്കുള്ള പ്രചോദനമാകാൻ ആഞ്ജലോ പൗലോസ് നിരുപാധികം അനുവദിക്കുകയും ചെയ്യുന്നുണ്ട്. 'ഒറ്റക്കാലിൽ തപസ്സു ചെയ്യുന്ന കൊക്കി'ന്റെ ലൊക്കേഷൻ നിർണ്ണയിക്കാൻ ആഞ്ജലോ പൗലോസ് ഉത്തരദിക്കിലേക്കു നടത്തിയ യാത്രാവേളയിൽ മനസ്സിൽ ഇമേജുകൾ വന്നു കൂടുവയ്ക്കുകയായിരുന്നുവത്രേ. ബൾഗേറിയയും തുർക്കിയും ഗ്രീസും ഒരുമിച്ചു ചേരുന്ന ഒരു ദിക്കായിരുന്നു അത്. ശിശിരശൈത്യത്തിന്റെ ഏകാന്തതയിൽ തണുത്തു വിറച്ചുനിന്നിരുന്ന അതിർത്തി കാവൽക്കാരന് ആഞ്ജലോ പൗലോസ് ഒരു വിശിഷ്ടാതിഥിയായിത്തീരുക സ്വാഭാവികം. തന്നെ പൊതിഞ്ഞുനില്ക്കുന്ന ഏകാന്തതയിൽ മാന്യനും വിവരമുള്ളവനുമായ ഒരാളെത്തിയപ്പോൾ അയാൾ ആഹ്ളാദഭരിതനായി. അയാൾക്കു വല്ലപ്പോഴും കിട്ടുന്ന അതിഥി നിസംഗതയുടെ മുഖാവരണമിട്ട, തോക്കേന്തിയ രക്ഷാഭടനായിരിക്കുമല്ലോ. അതിർത്തി കാവൽക്കാരനെയും കൂട്ടി ആഞ്ജലോ പൗലോസ് ആ പാലത്തിനു മുകളിലെത്തി. പാലത്തിനു ചുവട്ടിൽ നൂററാണ്ടുകളായി രണ്ടു ദേശങ്ങളെ പകുത്ത് ഒഴുകി തന്റെ കർമ്മാനുഷ്ഠാനം നടത്തുന്ന 'എവ്റോസ് നദി'. പാലത്തിനു മദ്ധ്യത്തിലായി കുറുകെ മൂന്നു വരകൾ. നീല നിറത്തിലുള്ള വര ഗ്രീസിന്റേതാണ്. ചുവപ്പു നിറം തുർക്കിയുടേതും. രണ്ടിനും നടുവിലായി ഒരു വെള്ളവരയുണ്ട്. അത് ആരുടേതുമല്ലാത്ത ഒരിടത്തെ ധ്വനിപ്പിക്കുന്നതാണ്. ഒരുപക്ഷേ, അതാവാം മനുഷ്യമനസ്സിന്റെ മേഖല. ഗ്രീക്കുകാരനായ അതിർത്തി കാവൽക്കാരൻ ആഞ്ജലോ പൗലോസിനെ ഒരു സത്യം ഗ്രഹിപ്പിക്കാനെന്നോണം നീലവരയിൽ ഒരു കാലൂന്നി ചുവപ്പുവരയുടെ മുകളിൽ മറേറക്കാൽ ഉയർത്തിപ്പിടിച്ചു നിന്നു. വെള്ളവരയ്ക്കപ്പുറമുള്ള ആ ചുവപ്പുവര കഴിഞ്ഞു അയാൾക്ക് കാലൂന്നാൻ കഴിയില്ല. അഥവാ കാലൂന്നിയാൽ അപരിചിതമായ മറെറവിടെയോ അയാൾ എത്തപ്പെടും. അല്ലെങ്കിൽ അപ്പുറത്ത് മലയിടുക്കിൽ കാവൽ നില്ക്കുന്ന രക്ഷാഭടന്മാർ ഉതിർക്കുന്ന വെടിയുണ്ടകൾ മാറിൽ തുളച്ചുകയറും. കൊക്കിനെപ്പോലെ ഒററക്കാലിൽ നില്ക്കുക. അതാണ് അയാളുടെ വിധി, ഇന്ന് നരവംശത്തിന്റെ വിധി.

'എവ്റോസ്' നദിയിലെ പാലത്തിനു മുകളിൽ ഒററക്കാലിൽ തപസ്സുചെയ്യും കൊക്കിനെപ്പോലെ നില്ക്കുന്ന അതിർത്തി കാവൽക്കാരനിൽനിന്ന് ആഞ്ജലോ പൗലോസ് തന്റെ ചിത്രത്തിന്റെ ടൈററിൽ സ്വീകരിക്കുമ്പോൾ യൂറോപ്പിൽ ഒരു അർദ്ധ നൂററാണ്ടായി ദേശങ്ങൾക്കിടയിൽ ഉയർന്നുനിന്നിരുന്ന അതിർത്തിഭിത്തികളും മുൾവേലികളും പിഴുതെറിയപ്പെടുകയായിരുന്നു. പക്ഷേ, അതൊരു പാരഡോക്സായി സ്വീകരിക്കാൻ ആഞ്ജലോ പൗലോസ് വിസമ്മതിച്ചു. 1989-ലെ ശരത്ക്കാലത്തിൽ ഏതൻസിൽവച്ച് അതിരുകൾ എന്ന അസംബന്ധത്തെക്കുറിച്ചു സംസാരിക്കുന്നതിനിടയ്ക്ക് ബെർലിൻ മതിലിന്റെ പതനം തുടങ്ങിയതറിഞ്ഞു സന്തോഷിച്ച ആഞ്ജലോ പൗലോസ് ഒരുകാര്യം ഓർമ്മിപ്പിച്ചു. അതിരുകൾ ഭേദിക്കപ്പെടുന്നതിലുള്ള ഈ ഉന്മാദം അധികകാലം നീണ്ടുനില്ക്കാൻ പോകുന്നില്ല. ആദരണീയമായ ഉൾക്കാഴ്ചയോടെ അദ്ദേഹം പ്രവചിച്ചു. 'ഇപ്പോൾ തകർക്കപ്പെടുന്നതിനെക്കാൾ കനത്ത മതിലുകൾ രാജ്യത്തിന്റെ അതിരുകളിൽ ഇനിയും ഉയർന്നുവരികതന്നെ ചെയ്യും.' ആഞ്ജലോ പൗലോസിന്റെ ചിത്രത്തിലെ ഒരു സീനിൽ ഗ്രാമത്തിൽ തൂങ്ങിമരിച്ചു നില്ക്കുന്ന ഒരാളെ ഓർമ്മിപ്പിച്ചുകൊണ്ടു ഫ്രോണ്ടിയർ ഓഫീസർ ഇങ്ങനെ പറയുന്നുണ്ട്— 'സ്വതന്ത്രരാകാൻവേണ്ടി അവർ അതിർത്തി കടക്കുന്നു. പിന്നീട് അവർ അവരുടേതായ വളരെ ഇടുങ്ങിയ അതിരുകൾക്കുള്ളിൽ അകപ്പെടുന്നു.'

അതിർത്തികൾ നീക്കം ചെയ്യപ്പെട്ടതുകൊണ്ടോ അതിരുകളിൽ മുളയ്ക്കുന്ന തർക്കങ്ങൾ പരിഹരിക്കപ്പെട്ടതുകൊണ്ടോ സമാധാനം നിർബാധം വളർന്നു വലുതാകണമെന്നില്ല. തച്ചുടയ്ക്കപ്പെടേണ്ടത് അവനവന്റെ മനസ്സിനുള്ളിലെ മതിലുകളെയാണ്. മനസ്സിനുള്ളിലെ മതിൽക്കെട്ടിനകത്താണ് വംശീയതയും അവനവൻനീതിയും സ്വജനസ്നേഹവും തഴച്ചു വളരുന്നത്. ആഞ്ജലോ പൗലോസിന്റെ ആശങ്കയ്ക്ക് തത്സമയ ഫലംതന്നെ ലഭിച്ചിരിക്കുന്നു. സ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള അമിതോന്മാദം കൂടുതൽ കൂടുതൽ ഇടുങ്ങുന്ന മതിൽവളപ്പുകളായി മാറുന്നു. അതുകൊണ്ടാണല്ലോ സോവിയററ് യൂണിയൻ പല കഷണങ്ങളായി പൊട്ടിച്ചിതറിയത്. യൂഗോസ്ളാവിയയിൽ ആഭ്യന്തരകലഹത്തിന്റെ അഗ്നി പടരുന്നു. ദക്ഷിണാഫ്രിക്കയിൽ വെളുത്ത തൊലിയിൽ അഹങ്കരിക്കുന്നവർ മാരകങ്ങളായ ആയുധങ്ങൾ ശേഖരിക്കുന്നു. സ്വിററ്സർലണ്ടിലെ ചുമരുകളിൽ പുതിയ പ്രകടനപത്രികകൾ പതിയുന്നു— 'ദൈവം എല്ലാപേർക്കും എതിരായി നിലകൊള്ളുന്നു, നിങ്ങൾ നിങ്ങൾക്കുവേണ്ടി നിലകൊള്ളുക.' അന്ധത നമ്മളെ പാതാളക്കുഴിയിലേക്കുള്ള പാതയിലേക്ക് വരിഞ്ഞു കെട്ടിക്കൊണ്ടു പോകും. അവിടെ രക്ഷയുടെ സത്രങ്ങളില്ല. ഒന്നോർത്താൽ നിങ്ങൾ നിങ്ങൾക്കുവേണ്ടി നിലകൊള്ളുമ്പോൾ നിങ്ങളുടെ ശവക്കുഴിയും നിങ്ങൾതന്നെ തോണ്ടേണ്ടി വരുമെന്നതത്രേ സത്യം.

കഴിഞ്ഞകൊല്ലം കാൻ ഫിലിം ഫെസ്ററിവലിൽ പങ്കെടുക്കവേ ആഞ്ജലോ പൗലോസ് പറഞ്ഞു— "ഈ നൂററാണ്ടിന്റെ ആരംഭത്തോടെ മുളപൊട്ടിയ കിനാവുകളും ആദർശങ്ങളും തളർന്നു കുഴഞ്ഞുവീണുകഴിഞ്ഞു. ഭ്രാന്തമായ ദേശീയതയുടെ വിഷം വമിക്കുന്ന ഒരു യുഗം അതിന്റെ കല്ലറ തകർത്ത് ഉയിർത്തെണീക്കാൻ പോകുന്നു. മതവൈരം യുദ്ധങ്ങളായി കലാശിക്കുന്നു. നാമെല്ലാം ജീവിക്കുന്നത് ഒരു നൂററാണ്ടിന്റെ വ്യാകുലമായ അന്ത്യഘട്ടത്തിലാണ്." അതിർത്തി എന്ന ഇടുങ്ങിയ ആശയത്തിൽ ഒളിഞ്ഞിരിക്കുന്ന യഥാർത്ഥ അപകടങ്ങളെക്കുറിച്ചുള്ള, ലോകത്തിലെ ആദ്യത്തെ സിനിമയാണ് 'ഒററക്കാലിൽ തപസ്സു ചെയ്യും കൊക്ക്'. കണ്ണീർഗ്രന്ഥികൾക്ക് പിടിപ്പതു ജോലി നല്കുന്ന ഒരു അഭയാർത്ഥികഥയുടെ വലയെടുത്തു വീശുകയല്ല ഈ ചലച്ചിത്രകാരൻ ചെയ്യുന്നത്. വ്യക്തിയുടെ വിധിയോർത്ത് ആശങ്കാകുലനായിത്തീരുന്ന ആഞ്ജലോ പൗലോസ് കൂട്ടായ നിലനില്പിനു സഹായമരുളുന്ന പ്രസക്തമായ ചോദ്യങ്ങൾ ഹൃദയത്തിലേക്ക് തൊടുത്തുവിടുന്നു. മാർസെല്ലോ മാസ്ട്രോയിയാനിയുടെ ആ അജ്ഞാത കഥാപാത്രം ഒരിക്കൽ ചോദിക്കുന്നുണ്ട്— 'നാം നമ്മുടെ ഗൃഹാങ്കണങ്ങളിലെത്തുന്നതിനുമുമ്പ് എത്രയെത്ര അതിർത്തികളാണ് കടക്കേണ്ടിവരിക?' ഈ സഹസ്രാബ്ദത്തിന്റെ അസ്തമയകാലത്തെ കാതലായ ചോദ്യം ഇതല്ലാതെ മറെറന്താണ്?









# ഗുരു



## 15

അഞ്ചുതെങ്ങിൽ വച്ചാണ് തുടങ്ങിയത്. മൂന്നുദിവസം കഴിഞ്ഞ്, കായിക്കര കടപ്പുറത്തുവച്ച് നൂറു പദ്യങ്ങൾ തികച്ചു. 'ശിവശതകം.' കാമദഹനനായ ശ്രീപരമേശ്വരന്റെ മുമ്പിലുള്ള ശരണാർത്ഥന. കുത്തിക്കെട്ടിയ തടിച്ച പുസ്തകത്തിലെ താളുകൾ ഒരിക്കൽക്കൂടി മറിച്ചുനോക്കിയിട്ട് ഒരു നെടുവീർപ്പോടെ പുസ്തകം താഴെ വച്ചു.

മനസ്സിന്റെ തിരയടികൾ.

തിരയടിക്കുന്നതുകൊണ്ട് സമുദ്രത്തിന്റെ അസമാധാനം അടങ്ങുന്നുണ്ടോ?

പന്തലിച്ച മാവിന്റെ തണലിൽ ചമ്മണം പടിഞ്ഞിരുന്ന നാണുവാശാന്റെ മനസ്സ് അന്തർമ്മുഖമായപ്പോൾ ബാല്യലോകത്തെ പുറത്താക്കിക്കൊണ്ട് കൺപോളകൾ സ്വയം അടഞ്ഞു.

എത്രയോ നാളായി അലട്ടിക്കൊണ്ടിരിക്കുന്ന അതേ ചോദ്യം മനസ്സിൽ.... എന്താണ് വീട് എന്നെ തള്ളിയകററുന്നത്? സ്നേഹമില്ലാഞ്ഞിട്ടല്ല. എനിക്കും സ്നേഹമില്ലാഞ്ഞിട്ടല്ല. സ്നേഹബന്ധങ്ങളിൽനിന്ന് ഒഴിഞ്ഞു നില്ക്കാനോ? ഞാൻ തന്നെ ലൗകികബന്ധത്തിന്റെ ഒരു ഫലമല്ലേ? എല്ലാവരും ഒരുപോലെ വരണമെന്നില്ലെന്നുള്ളത് ശരി. എങ്കിൽ ഞാനെന്തിന് വിവാഹത്തിന് മൗനമായെങ്കിലും സമ്മതിച്ചു? അവൾ-കാളിക്കുട്ടി-വെറുക്കപ്പെടേണ്ടവളല്ല. സഹാനുഭൂതിയേ അർഹിക്കുന്നുള്ളു... അവളുടേയും അമ്മയുടേയും അവസ്ഥയോർക്കുമ്പോൾ ഉള്ളു വേവുന്നു. എന്തായാലും എനിക്ക് തിരികെ പോകാൻ കഴിയുന്നില്ല. പാടില്ല!- പാടില്ല!- എന്ന് എന്തോ വിലക്കുന്നു. മനഃസാക്ഷിയോ?

അജ്ഞാതമായ എന്തോ ഒരു ശക്തി പലപ്പോഴും വഴി തിരിച്ചുവിട്ട അനുഭവമുണ്ട്. ആ അനുഭവം ആവർത്തിക്കട്ടെ.

അങ്ങനെയിരുന്നപ്പോൾ മിന്നൽപോലെ ഒരു ചിന്ത: സ്രഷ്ടാവിന്റെ വഴികളെക്കുറിച്ച് എന്തിന് സംശയിക്കുന്നു? ഓരോരുത്തരേയും ഓരോ പ്രത്യേക കാര്യത്തിനാണത്രേ സൃഷ്ടിച്ചിട്ടുള്ളത്. പ്രപഞ്ച സംവിധാനത്തിൽ ഒരു പുൽക്കൊടിക്കുപോലും അതിന്റേതായ സ്ഥാനമുണ്ടത്രേ... ധർമ്മമുണ്ടത്രേ. എങ്കിൽ എന്താണ് എന്റെ ധർമ്മം? എന്റെ അമ്മയുടെ കാര്യമോ? അവർക്ക് ധർമ്മമില്ലേ? എന്താണ് കാളിക്കുട്ടിയുടെ ധർമ്മം? എന്റെ ധർമ്മത്തിനും അവളുടെ ധർമ്മത്തിനും ഒത്തുപോകാൻ കഴിയാത്തതെന്ത്? കല്യാണം വന്നപ്പോൾ ഉള്ളിലെ അജ്ഞേയശക്തി എന്തുകൊണ്ട് സംശയത്തിനിടതരാതെ വിലക്കിയില്ല? എന്തിനിങ്ങനെ ഞങ്ങളുടെ ഇടയിൽ ഈ വൈരുദ്ധ്യം സൃഷ്ടിച്ചു? ഈ വൈരുദ്ധ്യത്തിനും ഒരു ധർമ്മമുണ്ടോ? എന്തു ധർമ്മം?

അവൾ ശാരീരിക വികാരങ്ങൾ ഉണർത്തുന്നു. അവൾ തന്നെ വിരുദ്ധ വികാരങ്ങളും എന്നിലുളവാക്കുന്നു. അതേസമയം എന്തോ ഒന്ന് തള്ളിയകററുന്നു; ഒപ്പം അടിവശത്തുകൂടി പിടിച്ചടുപ്പിക്കാനും ശ്രമിക്കുന്നു... അവളുടെ ശക്തി പ്രകൃതിയുടെ ശക്തി; അവളെ എതിർക്കുന്ന ശക്തിയോ? അതും പ്രകൃതിയുടേതാണോ? പ്രകൃതിയിൽ എന്തിനീ വൈരുദ്ധ്യം? എന്തിനീ മൽപ്പിടുത്തം? ഈ മൽപ്പിടുത്തത്തിനും ഒരുദ്ദേശ്യമുണ്ടോ? എന്തുദ്ദേശ്യം?

സോദ്ദേശ്യമല്ലാതെ, കാര്യകാരണബന്ധമില്ലാതെ, പ്രപഞ്ചത്തിൽ എന്തെങ്കിലും നടക്കുന്നുണ്ടോ? ഗോളങ്ങൾ നിമിഷാർദ്ധങ്ങൾ പോലും തെററാതെ നിശ്ചിത പഥത്തിലൂടെ സഞ്ചരിക്കുന്നു. അല്ലെങ്കിൽ ഉദയാസ്തമയങ്ങളും ഗ്രഹണങ്ങളുമെല്ലാം ഗണിച്ചറിയാനൊക്കുകില്ലല്ലോ. സകലതും നിയതം... നിശ്ചിതം... പ്രപഞ്ചം മുഴുവനും... അപ്പോൾ മനുഷ്യനോ? ഗ്രഹങ്ങളെക്കാൾ സ്വതന്ത്രതയുണ്ടോ മനുഷ്യന്? ഇല്ല. മനുഷ്യനെ മനുഷ്യനല്ല നയിക്കുന്നത്. എന്റെ അനുഭവ

ത്തിൽ നിന്നുതന്നെ ഇതു സ്പഷ്ടം. എന്തോ എന്നെ നയിക്കുന്നു. എന്തോ എന്നെ പരീക്ഷിക്കുന്നു. കാരണമില്ലാതെയാവില്ല. എന്താണ് ഈ പരീക്ഷണത്തിൻെറ ഉദ്ദേശ്യം?

ഈ വഴിയിലൂടെ മനസ്സ് കുറെയേറെ അലഞ്ഞു.

പിന്നെ ചിന്ത മററൊരു വഴിയിലേക്കായി.

ലൗകികജീവിതം മായയാണെങ്കിൽ, മായ എങ്ങനെ സ്രഷ്ടാവിന് അസ്വീകാര്യമാവും? അസ്വീകാര്യമല്ലെങ്കിൽ മായയെ അതിക്രമിക്കുന്നതാണ് ധർമ്മമെന്ന് ജ്ഞാനികൾ എങ്ങനെ പറയുന്നു? അവർ പറയുന്നത് തെററോ? ജ്ഞാനത്തിൻെറ ദർശനം ശരിയല്ലെന്നോ?

അങ്ങനെ വരുന്നത് യുക്തിക്ക് യോജിച്ചതല്ല.

പിന്നെന്തിന് മനുഷ്യബന്ധങ്ങളുടേതായ ഈ ലോകം സൃഷ്ടിക്കപ്പെട്ടു?

മനുഷ്യബന്ധങ്ങളുടേത് മാത്രമോ? മൃഗങ്ങൾ, പക്ഷികൾ, വൃക്ഷങ്ങൾ, ചെടികൾ, ശലഭങ്ങൾ, പുഴുക്കൾ, പുല്ക്കൊടികൾ.... എല്ലാം മായയിൽപ്പെട്ട് സംസാരചക്രം തിരിക്കുന്നു-ഇണചേരുന്നു, ഉല്പാദനം നടത്തുന്നു, ഉല്പന്നങ്ങളെ വളർത്തുന്നു; ജീവിതചക്രം അനന്തമായി ആവർത്തിച്ചുകൊണ്ടിരിക്കുന്നു...

ഇങ്ങനെ അർദ്ധബോധാവസ്ഥയിലിരിക്കേ, തൊട്ടടുത്തുനിന്ന് ശബ്ദംകേട്ട് ചെറിയ ഞെട്ടലോടെ കണ്ണുകൾ തുറന്നു. അത്ഭുതം-നോട്ടുപുസ്തകം എത്തിനോക്കി ഒരു പയ്യൻ തുടിക്കുന്ന സ്വരത്തിൽ വായിക്കുന്നു:-

ജനിമൃതിരോഗമറുപ്പതിന്ന് സഞ്ജീ
വനി പരമേശ്വരനാമമെത്തിയില്ല.
പുനരതുമൊക്കെ മറന്നു പൂത്തു കായ്ക്കും-
പുനകൃതികൊണ്ട് നിറഞ്ഞു ലോകമെല്ലാം.

നാണു ആശാൻ പയ്യനെ സൂക്ഷിക്കുകയായിരുന്നു. പതിഞ്ഞ ആൾ. പുഷ്ടിയുള്ള ശരീരം. വിരിഞ്ഞ നെററി. വിടർന്ന ചുണ്ടുകൾ... ആകെക്കൂടി സംസ്കൃതമായ മുഖാകൃതി.

''ആര്?... ആര്?''

ചിപ്പികൾ തുറക്കുന്നതുപോലെ കണ്ണുകൾ നിവർത്തി പയ്യൻ നാണു ആശാനെ നോക്കി വിനയത്തോടെ-

''ധ്യാനത്തിലിരിക്കുന്നതു കണ്ട് വെറുതേ വന്നുനോക്കി. അപ്പോൾ കാററത്തു തുറന്ന ബുക്ക് കണ്ടു. കടലാസ്സുകൾ മറിയുന്നു. നോക്കിയപ്പോൾ പദ്യങ്ങൾ. കണ്ണുകൊണ്ടാണ് വായിച്ചത്. അറിയാതെയാണ് ശബ്ദം വന്നത്.''

''അപ്പോൾ പദ്യം ഇഷ്ടപ്പെട്ടു?''

''ഇഷ്ടപ്പെട്ടു.''

''മനസ്സിലായോ?''

''എന്തോ തോന്നി.''

''എന്തു തോന്നി?''

പയ്യൻ പദ്യം ഒന്നുകൂടി ശ്രദ്ധിച്ചു.

''ജനന മരണം ഇല്ലാതാക്കാൻ ഈശ്വരനാമം മതി. ഇതൊന്നും അറിയാതെ പുനകൃതികൊണ്ട് വീണ്ടും വീണ്ടും ജനിച്ച് ലോകം നിറഞ്ഞുകൊണ്ടിരിക്കുന്നു... പൂത്തും കായ്ച്ചും എന്നുപറഞ്ഞത് മരങ്ങളെക്കുറിച്ച് മാത്രമല്ലല്ലോ...?''

''പേരെന്താ നിൻെറ?''

''കുമാരു.''

''കുമാരു പഠിക്കുന്നോ? എവിടെ?''

''ചാരുവിളാകം പ്രവർത്തിപ്പള്ളിക്കൂടത്തിൽ. സർക്കാർ സ്കൂളാ... ഇംഗ്ളീഷും പഠിക്കുന്നു. ഗാർത്ത്വൈററ് സായ്പിൻെറ ഇംഗ്ളീഷ് പ്രൈമർ.''

''അപ്പോൾ സംസ്കൃതമൊന്നും പഠിച്ചിട്ടില്ലേ?''

''സംസ്കൃതമാ ആദ്യം പഠിച്ചത്. ഉടയാൻകുഴി കൊച്ചുരാമൻ വൈദ്യരുടെ അടുത്ത്.''

''ഓ അവിടോ?... എന്തൊക്കെ പഠിച്ചു?''

''അമരകോശം, സിദ്ധരൂപം, ശ്രീരാമോദന്തം, കൃഷ്ണവിലാസം, മാഘം കുറച്ച്...''

''കുമാരു മിടുക്കനാണല്ലോ.''

''ക്ളാസ്സിൽ ഞാനാണ് ഒന്നാമൻ... ചട്ടമ്പി.''

''പദ്യം ചൊല്ലാനും അറിയാമല്ലോ, വായിക്കു-കേൾക്കട്ടെ.''

കുമാരു കൺകോണുകൊണ്ട് ആശാൻ ഇരിക്കുന്നത് ശ്രദ്ധിച്ച് ആ കണക്കിന് കാൽ പിണച്ചിരുന്ന് അടുത്ത ശ്ലോകം ആത്മവിശ്വാസത്തോടെ സംഗീതാത്മകമായി ചൊല്ലി:

-നരഹരിമൂർത്തി നമിച്ചിടുന്ന നെററി-
ത്തിരുമിഴിതന്നിലെരിച്ച മാരനിന്നും
വരുവതിനെന്തൊരു കാരണം പൊരിച്ചി-
ട്ടെരിമിഴിതന്നിലിതൊന്നുകൂടെയിന്നും....

''മനസ്സിലായോ കുമാരുവിന്?''

''ശിവൻെറ മൂന്നാം കണ്ണുതുറന്ന് എരിച്ച മാരൻ ഇന്നും വരുന്നു... കുമാരസംഭവത്തിൽ അങ്ങിനാണല്ലോ.''

ഓ, കുമാരസംഭവവും പഠിച്ചു?''

''അങ്ങനില്ല. കുറെ കേട്ടു പഠിച്ചു. കുറച്ച് തന്നത്താൻ നോക്കി... എല്ലാം പഠിക്കണമെന്നുണ്ട്. വേറെ ഒരാഗ്രഹവും എനിക്കില്ല സ്വാമി. പക്ഷേ-''

''എന്താ പക്ഷേ?''

''പഠിക്കാൻ പണം വേണം. ദൂരെപോയി പഠിക്കാൻ. നല്ല ആശാന്മാരുടെ അടുത്ത്-''



''കൊച്ചുരാമൻ വൈദ്യൻ കൊള്ളാമല്ലോ.''

''ഇപ്പോൾ ആരേയും പഠിപ്പിക്കുന്നില്ല. അത്രയ്ക്ക് ചികിത്സയാ.''

''വേറെ ഏതാ നല്ല ആശാൻ?''

''മണമ്പൂർ ഗോവിന്ദനാശാനുണ്ടല്ലോ. ആററിങ്ങൽ. 'വിജ്ഞാന സന്ദായിനി പാഠശാല.' അച്ഛൻ പറയുന്നു അതിന് പണമില്ലെന്ന്.''

''ആരാ അച്ഛൻ? എവിടെയാണ് കുമാരുവിൻെറ വീട്?''

''അയ്യോ ഈ കാണുന്നതുതന്നെ. ഇതിൻെറ അപ്പുറത്ത്... തൊമ്മൻ വിളാകത്ത്. എൻെറ അച്ഛൻ നാരായണൻ... നാരായണൻ പെരുങ്കുടി.''

''എന്താ തൊഴിൽ?''

''കൃഷിയും പിന്നെ കച്ചവടവും. കൊപ്രാ, കയർ, ഈറ, പുൽത്തൈലം ഒക്കെ അച്ഛൻെറ കടയിൽ കിട്ടും. ചന്തയിലാ കട... പിന്നെ മുണ്ടും നെയ്യിച്ച് വില്ക്കും.''

''അപ്പോൾ കുമാരുവിൻെറ അച്ഛൻ പ്രമാണിയാണല്ലോ.''

''പ്രമാണിയൊന്നുമല്ല... എന്നാലും... കൂടുതലും അച്ഛൻെറ ഉത്സാഹത്തിലാ ഞങ്ങളുടെ പള്ളിക്കൂടം വച്ചത്.''

''സർക്കാർ പള്ളിക്കൂടമെന്ന് പറഞ്ഞിട്ട്-''

''ആദ്യം സ്ഥലമെടുത്തു കെട്ടിടം വച്ച് കൊടുക്കണം. സർക്കാർ ഏറെറടുത്തു നടത്തുന്നു.''

''എത്ര നാളായി?''

''രണ്ടുകൊല്ലത്തിൽ കൂടുതലായി.''

''കുമാരുവിൻെറ അച്ഛന്... നാരായണൻ പെരുങ്കുടിക്ക് പണമില്ലെന്ന് പറഞ്ഞത് അത്ര ശരിയല്ല-?''

''വീട്ടുചെലവ് കൂടുതലാന്നാ അച്ഛൻ പറയുന്നത്. ഞങ്ങൾ മക്കൾ ആറേഴു പേരുണ്ട്..... എൻെറ അച്ഛൻ കള്ളം പറയൂല്ല സ്വാമീ.''

''സ്വാമിയോ! ഞാൻ സ്വാമിയൊന്നുമല്ല... കുട്ടികളെ കുറച്ചുകാലം പഠിപ്പിച്ചിട്ടുണ്ട്... ഞാൻ നാണു ആശാൻ.''

''പിന്നെ ധ്യാനിച്ചിരുന്നതോ?... എഴുതിയ ഈ സ്തോത്രം?... ആശാൻ എവിടെയാ പഠിപ്പിക്കുന്നത്? ഞാനും വരട്ടോ?''

''ഞാനിപ്പോൾ മററൊരുവഴിക്ക് പോവുകയാണല്ലോ കുമാരു.''

കുമാരുവിൻെറ മുഖം പെട്ടെന്ന് മങ്ങി.

''എനിക്കും എവിടെങ്കിലും പോയാൽ മതി... എന്നെക്കൂടി കൊണ്ടുപൊയ്ക്കൂടേ സ്വാമീ?''

''എൻെറ കൊതുമ്പുവള്ളത്തിൽ എനിക്കിരിക്കാൻപോലും ഇടമില്ല. എപ്പോൾ വേണമെങ്കിലും ഓട്ടവീണു മുങ്ങിപ്പോകാം... കുമാരു വീട്ടിൽത്തന്നെ നില്ക്കു. സുഭിക്ഷതയുള്ള വീടാണെന്ന് കണ്ടാലറിയാം. സ്നേഹിക്കുന്ന അച്ഛനമ്മമാർ... അതാണ് ഈ പ്രായത്തിൽ കൂടുതൽ വേണ്ടത്.''

''എനിക്ക് പഠിക്കണം സ്വാമീ. എനിക്ക് എല്ലാം അറിയണം. അതുകഴിഞ്ഞിട്ടേയുള്ളു മററു സകലതും.''

''അറിവ് സ്വയം ഉണ്ടാവുന്നതാണ് കുമാരു. അതാണ് എൻെറ അനുഭവം. അറിയണമെന്നുള്ളവരിൽ അറിവുണ്ടാകും. മണ്ണിൽ വീണ വിത്ത്, പാഴ്വിത്തല്ലെങ്കിൽ, തന്നത്താൻ വളരും. എന്തു ശക്തിയാണോ വിത്തിൽ അടക്കം ചെയ്തിരിക്കുന്നത്, ആ ശക്തിക്ക് അനുസരണമായി വളരും.''

''ആരടക്കം ചെയ്യുന്നു സ്വാമി, വിത്തിൽ, ശക്തി?''

''ഗ്രഹങ്ങളെ കടുകിട തെററാതെ നയിക്കുന്ന ശക്തി; സൂര്യചന്ദ്രന്മാരെ ഉദിച്ചസ്തമിപ്പിക്കുന്ന ശക്തി; പെററുവീണ കിടാവിനെ തള്ളയുടെ മുല തപ്പിപ്പിടിച്ച് കുടിക്കാൻ പഠിപ്പിക്കുന്ന ശക്തി; എന്നെ ഇങ്ങനെ സഞ്ചാരിയാക്കിയ ശക്തി; കുമാരു



വിൽ വിജ്ഞാനദാഹം അടക്കം ചെയ്ത ശക്തി.''

''അപ്പോൾ വിത്ത് വൃക്ഷമാകുന്നതു പോലെ എനിക്ക് അറിവും ഉണ്ടാകുമെന്നോ?''

''ഉണ്ടാകും. കുമാരു വളരും. എനിക്ക് സംശയമില്ല.''

''വെള്ളവും വളവും ഇല്ലാത്തിടത്താണ് വിത്ത് വീണതെങ്കിലോ?''

''അചരങ്ങളായ വൃക്ഷങ്ങൾപോലും വെള്ളമുള്ളിടത്തേക്ക് വേരോടിച്ചുചെന്ന് വെള്ളമെടുക്കുന്നു. കുമാരുന് ചരിക്കാമല്ലോ.''

''അതാണ് സ്വാമി എനിക്കും എവിടെങ്കിലും പോകണമെന്ന് പറഞ്ഞത്.''

''തക്കസമയത്ത്... ഇപ്പോഴല്ല.''

കുമാരു നാണു ആശാന്റെ മുഖം സ്വയം മറന്ന് നോക്കിയിരുന്നു. പിന്നെ ഒരു ഉൾക്കുതിയോടെ ആശാന്റെ മടക്കിയ കാലിൽ കയറിപ്പിടിച്ചു. ആശാൻ കുമാരുവിന്റെ തോളിൽ തടവി.

ഒന്നും പറയാതെ, അഥവാ, വാക്കുകൾക്ക് പകരാൻ കഴിയാത്തത് അന്യോന്യം പകർന്നുകൊണ്ട് കുറെനേരം അവർ അങ്ങനെയിരുന്നു.

നേരം ഉച്ചതിരിയുന്നു.

പെട്ടെന്ന് കുമാരു ചോദിച്ചു:

''വിശക്കുന്നില്ലേ സ്വാമിക്ക്? വയർ ഒട്ടിക്കിടക്കുന്നല്ലോ.''

''തിന്നാൻ വല്ലതും കിട്ടുമോ? വീട്ടിൽനിന്നു കൊണ്ടരാമോ?''

പിന്നെന്താ സ്വാമി, കൊണ്ടുവരാം... അല്ലെങ്കിൽ വീട്ടിലോട്ട് പോകാം. ചോറായാൽ ചോറുണ്ണാം.''

''ചോറുതന്നെ വേണമെന്നില്ല. വല്ല കുരുമ്പയോ ചീനി ചുട്ടതോ-''

ഞാൻ ഇതാ വരുന്നു; സ്വാമി പോകരുതേ- എന്ന് അപേക്ഷിച്ചുകൊണ്ട് കുമാരു വീട്ടിലേക്ക് ഓടി.

കുറെ നേരം കഴിഞ്ഞ് ഒരു സ്ത്രീയോടൊപ്പം കുമാരു വന്നു. അമ്മയാകാം. അതേ, അമ്മ തന്നെ. അഴക് ഒഴിഞ്ഞിട്ടില്ലാത്ത ശരീരം. അലിവുള്ള മുഖം.

അവർ വന്നു കൈകൂപ്പിയപ്പോൾ നാണു ആശാൻ എഴുന്നേററു.

''ഞാൻ വിചാരിച്ചു-!''—കണ്ണുകളെ വിശ്വസിക്കാൻ കഴിയാത്തപോലെ.

''എന്തു വിചാരിച്ചു?'' നാണു ആശാൻ ചോദിച്ചു.

''കുമാരു വന്നു പറഞ്ഞു, ഒരു സന്ന്യാസി വിശന്നിരിക്കുന്നെന്ന്. കള്ള സന്ന്യാസിയല്ല ദിവ്യത്വമുള്ള സ്വാമി. ഭജന എഴുതുന്ന ആൾ. ഞാൻ വിചാരിച്ചു കാവിയും നരയും താടിയുമൊക്കെ ഉണ്ടാരിക്കുമെന്ന്.''

''ഞാൻ കുമാരുവിനോടും പറഞ്ഞു, സ്വാമിയല്ല, വെറും ആശാനാണ്.

നിറംപോയ മുണ്ട്. അലങ്കോലമായ മുടി, അല്പം വളർന്ന് കറുപ്പും നീലയും കലർന്ന താടിമീശ. എന്നാലും എങ്ങനെ പ്രകാശിക്കുന്നു മുഖം എന്ന ചിന്തയായിരുന്നു അവരുടെ മനസ്സിൽ.

''അങ്ങനല്ലേ. തിരിച്ചറിയാനുള്ള കണ്ണ് കുമാരുനുണ്ട്... എന്താ സ്വാമി, മരച്ചീനി? വീട്ടിൽ വന്ന് ഞങ്ങളുടെ ചോറ് തിന്നാമല്ലോ. ഞങ്ങൾ നായന്മാരൊന്നുമല്ല, ഈഴവരാ.. തൊട്ടുതിന്നത്തില്ലെങ്കിൽ പിന്നെ.... ചീനി ചുട്ടതോ കുരുമ്പയോ-''

നാണു ആശാൻ മൃദുവായി ചിരിച്ചു.

''വിശക്കുമ്പോൾ കണ്ണിൽപ്പെടുന്നവരോട് യാചിക്കും. കിട്ടുന്നത് തിന്നും. നായരെന്നോ നമ്പൂതിരിയെന്നോ, പുലയനെന്നോ, പറയനെന്നോ നോക്കാറില്ല. ഭൂമിയാണ് എല്ലാം തരുന്നത്. പാത്രത്തിന്റെ വ്യത്യാസം ഒരു വ്യത്യാസമാണോ?''

ആ സ്ത്രീയുടെ ഹൃദയത്തിൽ എന്തോ ഒരു ചലനമുണ്ടായി. അറിയാതെ അവർ തൊഴുതുപോയി.

''എന്നാൽ വന്നാട്ടെ.''

വെട്ടുകല്ലുകൊണ്ട് കെട്ടിയ ഭേദപ്പെട്ട വീട്.

തൂത്ത് വെള്ളംതളിച്ച തിണ്ണയിൽ ഇട്ട തൂശനിലയിൽ ആവിപറക്കുന്ന ചോറിട്ടു. ഒഴിച്ചുകറി, ധൃതിയിൽ ഉണ്ടാക്കിയ മെഴുക്കുപുരട്ടി, മാങ്ങാചമ്മന്തി, തൈര്... മീൻകറിയാണ് അവർക്ക് മുഖ്യം-പക്ഷേ അതു വിളമ്പിയില്ല.

അല്പമകലെ ഓലത്തടുക്കിൽ കുമാരു നോക്കിയിരുന്നു. അമ്മ ഭിത്തിയിൽ ചാരിയും.

കുമാരുവിന്റെ ചിന്തകൾ തികട്ടിവന്നു.

''സ്വാമിക്ക് അറിയാത്തത് ഒന്നുമില്ല. മററ് ആശാന്മാരെപ്പോലെയല്ല. അവർ ഗ്രന്ഥങ്ങൾ നോക്കി പറയും. സ്വാമി അങ്ങനല്ല. എല്ലാം താനേ തോന്നും.''

''അതുകൊണ്ടാണ് ഞാൻ പറഞ്ഞത് കമാരുവും അറിവുള്ളവനാകുമെന്ന്. അറിവ് ഉള്ളിൽനിന്നാണ് വരുന്നത്. ഗ്രന്ഥങ്ങൾ ചപ്പുചവറും ചാണകവുംപോലെ വളം മാത്രം. വളം വേണമെങ്കിലും മരം വളരുന്നത് ജീവന്റെ ശക്തികൊണ്ടാണ്. കുമാരുവിന് ആ സ്വശക്തിയുണ്ട്.''

ആരുടേയും മുമ്പിൽ തലകുനിക്കാത്തവനാണ് കുമാരു. ആര് എന്തുപറഞ്ഞാലും സംശയവും തർക്കവും. 'ദുസ്തർക്കക്കാരൻ.' അങ്ങനെയുള്ള ചെറുക്കന്റെ ഈ അടക്കം... വണക്കം... വിശ്വാസം... അങ്ങനെ വിശ്വസിക്കുന്ന സ്വാമിക്ക് ഇവനിലുള്ള വിശ്വാസം.. ശിവനേ....

അവരുടെ മാതൃഹൃദയം വിതുമ്പി.

ഊണുകഴിഞ്ഞ് ഇലയും മററും നീക്കിയതിനുശേഷം കുമാരുവിന്റെ അമ്മ വീണ്ടും വന്നു.

മനസ്സിൽ നിറഞ്ഞുനിന്ന കാര്യം തുടിക്കുന്ന സ്വരത്തിൽ അവർ പറഞ്ഞു.

''ഈ ചെറുക്കൻ ഈ കാണുന്നപോലൊന്നുമല്ല സ്വാമി. ഇന്നാളിൽ ഇവൻ... പള്ളിക്കൂടം വിട്ടിട്ടും രാത്രി ആയിട്ടും കാണുന്നില്ല. ഇവിടെ 'ഏറത്തു' വീട്ടിൽ വല്ലപ്പോഴും ഇവൻ പോയിരിക്കും. ചിലപ്പോൾ താമസിക്കും. ചെറുക്കനെ കാണാഞ്ഞ് തന്ത അവിടേയും അന്വേഷിച്ചു ചെന്നു. ഇല്ല! പേടിച്ചുപോയേ. എവിടൊക്കെ നോക്കി! തൊഴിലുകാരനായതുകൊണ്ട് അമ്പലങ്ങളിലും തെരഞ്ഞു. ഒടുവിൽ എവിടുന്നാ കണ്ടുപിടിച്ചത്-കാവിലെ മാലക്ഷ്മിയമ്മൻകോവിലിന്ന്. ആരും തിരിഞ്ഞു നോക്കാത്തിടം. അവിടെ ചമ്മണം പടിഞ്ഞിരിക്കുന്നു! രാത്രി കുറുക്കന്മാരല്ലാതെ ഒരു മനുഷ്യരും അടുത്തില്ല... ചെന്ന് കുലുക്കി വിളിച്ചപ്പോഴേ ബോധം വന്നുള്ളു.''

ശരിയാണോ എന്ന മട്ടിൽ നാണു ആശാൻ കുമാരുവിനെ നോക്കി. മൗനം... അപ്പോൾ സമ്മതം.

''വിളിച്ചിട്ട് കേട്ടില്ലേ കുമാരു ആദ്യമൊന്നും?''

''അച്ഛൻ കുലുക്കിവിളിച്ചപ്പോഴാ അറിയുന്നത്.''

''അതുവരെ?''

''എനിക്കറിഞ്ഞുകൂടാ.''

''എന്തുതോന്നി അങ്ങിനെയിരിക്കാൻ...''

''പിടിച്ചുപറിക്കാരനായ വാല്മീകി ധ്യാനിച്ചിരുന്ന് അങ്ങിനെയാണല്ലോ കവിയായത്... ആദികവി...''

നാണു ആശാൻ ഉള്ള് തുരക്കുന്നതുപോലെ കുമാരുവിനെ നോക്കി. ആ നോട്ടം ഏററുകൊണ്ട് ഒട്ടും പരുങ്ങാതെ കുമാരു ഇരുന്നു.

കുമാരുവിന്റെ അമ്മ:

''കാലു മരവിച്ചുപോയില്ല്യോ സ്വാമീ... കുറേദിവസത്തേക്കുണ്ടാരുന്നു ആ മരവിപ്പ്. ഞാനാ കുഴമ്പുപുരട്ടി തടവി ചോര ഓടിച്ചത്. സ്വാമി ഇവനെ പറഞ്ഞു ഒന്നുനേരെയയാക്കണം.''

''അതിന് നേരല്ലാത്തതൊന്നും കുമാരു ചെയ്തില്ലല്ലോ.''

അവർ പിന്നെയും കുമാരുവിനെപ്പററി പല പരാതികളും പറഞ്ഞു. ചട്ടമ്പിത്തരം.. കടലിൽ പിണങ്ങി നീന്തൽ.. തൊഴിലിന് പോകാൻ മടി...

കുറെയായപ്പോൾ നാണു ആശാൻ തടഞ്ഞു:

''കുമാരു കണ്ടിടത്തോളം ഒരു സാധാരണ കുട്ടിയല്ല. സാധാരണ കുട്ടികളെപ്പോലെയെല്ലാം ചെയ്തെന്നും വരുകില്ല. അതുവച്ച് വിഷമിക്കരുത്. കുമാരുവും ഒന്നു മനസ്സിലാക്കണം. വിദ്യ, അറിവ്, ജ്ഞാനം-ഇതൊക്കെ പ്രധാനമാണ്. അതാണ് നമ്മൾക്ക് പ്രധാനം. എന്നാലും വേറെയും ചില കടമകളുണ്ട്.''

''എന്തു കടമ സ്വാമീ:''

''ശരീരത്തോടുള്ള കടമ, വീടിനോടുള്ള കടമ, ചുററുപാടുകളോടുള്ള കടമ...''

''സ്വാമി ഇതൊക്കെ ചെയ്തിരുന്നോ?''

''ചെയ്തിരുന്നു... ചെയ്തിരുന്നു... മുഴുവനുമില്ല. എന്നാലും-''

''അപ്പോൾ ഞാൻ കണക്കെഴുതാൻ പോകണമെന്നാണോ സ്വാമി പറയുന്നത്.''

കൊച്ചാര്യൻ മുതലാളിയുടെ വ്യാപാരശാലയിൽ കണക്കെഴുതാൻ പോകുന്നതിനെപ്പററിയാണ് കുമാരു സൂചിപ്പിച്ചത്... ദേശത്തേക്കും വലിയ വ്യാപാരിയാണ് കൊച്ചാര്യൻ മുതലാളി. കയർ, കൊപ്രാ മുതലായവ ശേഖരിച്ച് ബോംബെയ്ക്കും ചിലപ്പോൾ ഇംഗ്ളണ്ടിലേക്ക് നേരിട്ടും അയച്ചുകൊണ്ടിരുന്ന സമ്മതനായ വ്യാപാരിപ്രമുഖൻ. അരിയും പലചരക്കുകളും വൻതോതിൽ വരുത്തി മൊത്തമായും ചില്ലറയായും കച്ചവടവും ചെയ്തിരുന്നു. കുമാരുവിന്റെ അച്ഛൻ നാരായണൻ പെരുങ്കുടിയും മുതലാളിയുടെ ഒരു ഇടപാടുകാരനായിരുന്നു.



ദേശമംഗലം രാമകൃഷ്ണൻ



# അടയാളഗീതങ്ങൾ

### അനക്ഷരം

പഴയ സ്ളേററിൽ കല്ലു-
വരകൾ വീണു. വെള്ള-
ത്തണ്ടിനാൽ, 'ഉരമായ്ക്കാ-
നില'യാലിതു മാഞ്ഞു-
പോകില്ലിന്നവയ്ക്കുമേൽ
ആദ്യമേ തുടങ്ങണം
ആദ്യത്തെ എഴുത്തച്ഛൻ-
മാരെയോർത്തെഴുതണം.

'അ...' എന്നു തുെതെരെ
മുലപ്പാൽ കൊതിച്ചവൻ
'ആ...' എന്നു തെരുക്കനെ
മാമുണ്ണാൻ കൊതിച്ചവൻ
'ഇ...' എന്നൊരിളിയോടെ
ഇന്ത്യയിൽ നടക്കുന്നോൻ
'ഈശ്വരാ' വിളിച്ചുകൊ-
ണ്ടീർഷ്യകൾ മറയ്ക്കുന്നോൻ
ഉൺമയിലെത്താൻ ദൂരം
ചോദിച്ചു നടക്കുന്നോൻ
പെറുക്കിത്തിന്നു,നാലി-
പ്പഴങ്ങൾ. ചിരിയററു
ധന്യനാവുന്നു. കൂർത്ത
വേരുകളാഴ്ത്തിക്കൊണ്ടു
തെരുവിലുറയ്ക്കുന്നു.

ജീവരേഖയും മാഞ്ഞ
കൈ,മടിത്തട്ടിൽ ചേർത്തു
നിർദ്ദയാന്ധകാലത്തിൽ
ധ്യാനിപ്പൂ പ്രവാചകൻ.

വ്രണിതനഗരത്തിൻ
ചുണ്ടുക,ളവയ്ക്കുമേൽ
കൈകൂട്ടിത്തിരുമ്മിക്കൊ-
ണ്ടിരിപ്പായ് പൊന്നീച്ചകൾ.

ഇവിടെ വരച്ചൊരീ
ചിത്രത്തിൻ തലക്കെട്ടെ,-
ന്തതു ഞാനെഴുതുമ്പോൾ
ഇടറുന്നനക്ഷരം:
പഴസ്ളേററിൽ കല്ലു-
വരകൾ തെളിയുന്നു
പഴയ പാട്ടിൽ കള്ള-
പ്പറകൾ വഴിയുന്നു

### ഉപരോധം

പൊട്ടിത്തെറിക്കും തലകൾക്കു മീതേ
വിണ്ടുതുറന്നുള്ള വായ്കൾക്കു മീതേ
പരൽ ചത്തുവററിയ കുളങ്ങൾക്കു മീതേ
തീപ്പർവതത്തിലെ കിളികൾക്കു മീതേ
ഒരു മേഘം വന്നുനില്ക്കുന്നു
പിറകോട്ടു നോക്കുന്നു
ചിറി കാട്ടി വടികുത്തി യാത്രയാവുന്നു

ആശയാട്ടി ഉണ്ണിമിഴികൾക്കു മീതേ
മയിൽപീലിമേഘം കടന്നുപോകുന്നു
നിറമുന്തിരിക്കുല ചുണ്ടോടടുപ്പിച്ചു
പിൻവലിച്ചാരോ കൊണ്ടുപോകുന്നു

സ്മൃതിയററു വിധിവിലങ്ങഴികളിൽക്കൂടി
ഒരു നിഴൽചിത്രമാം യക്ഷന്റെ മുമ്പിൽ
തുരുതുരെ പൂങ്കുലകൾ തല്ലിക്കൊഴിച്ച്
കരിമേഘപ്പടകൾ കളിച്ചുപോകുന്നു

ഉലകത്തിൻ നാഡികൾ കൂട്ടിപ്പിടിച്ച്
വിലക്കുകൾ മുഴക്കി, അടിമകളെയാട്ടി-
ത്തെളിച്ചു ഗർജ്ജിച്ചു ഗമിക്കുന്നതാരേ

തലയും കുനിച്ചിങ്ങു പൂഴിയിൽ ചൂണ്ടാണി-
വിരലാൽ ചിലതു കുറിക്കുന്നതാരേ
അവനുടെ നിഴൽ തട്ടി ഏകാധിപതിയുടെ
ചിറി കോടിയോ... ഉയിർത്തെഴുന്നേല്ക്കുവാനിങ്ങു
ശേഷിപ്പതാരേ

ഒരിക്കൽ കുമാരുവിനേയും കൂട്ടിക്കൊണ്ടു ചെന്ന് കണക്കെഴുത്തിൽ ഏർപ്പെടുത്തുന്നതിനെപ്പററി സംസാരിച്ചിരുന്നു. വില്പനച്ചരക്കുകളുടെ മാത്രമല്ല ആളുകളുടെയും നല്പുതില്പ് തിരിച്ചറിയാൻ കഴിവുണ്ടായിരുന്ന മുതലാളി ചെറിയ പരിശോധനയ്ക്കുശേഷം സമ്മതിക്കുകയും ചെയ്തിരുന്നു. പ്രായത്തിൽ കവിഞ്ഞ ധാരണാശക്തി; വ്യക്തതയും വ്യക്തിത്വവുമുള്ള കൈയക്ഷരവും. വീട്ടിലേക്ക് വരവിന്റെ ഒരു ചാലു കീറുക, മകനെ അച്ചടക്കമുള്ള ഒരു തൊഴിലുമായി ബന്ധിപ്പിക്കുക-ഇവയായിരുന്നു അച്ഛന്റെ മനസ്സിൽ. പക്ഷേ കുമാരുവിന് വലിയ വിമ്മിട്ടം. അവന്റെ അമ്മയ്ക്കും അങ്ങനെതന്നെ- മകനെ നോവിക്കാനും വയ്യ, ഭർത്താവിന്റെ ന്യായം വിസമ്മതിക്കാനും വയ്യ.

കുമാരുവിന്റെ വിങ്ങുന്ന മുഖം നോക്കിക്കൊണ്ട് നാണു ആശാൻ പറഞ്ഞു:

''തല്ക്കാലത്തേക്ക്... തല്ക്കാലത്തേക്ക്... എല്ലാററിനും അതിന്റെ കാലമുണ്ട് കുമാരു... സാമാന്യക്കാരനല്ലെന്ന് കണ്ടറിഞ്ഞിട്ടാണ് മുതലാളി ജോലിക്ക് ക്ഷണിച്ചത്. നമ്മുടെ കഴിവ് പ്രയോജനപ്പെടുത്താൻ ഒരവസരം കൂടിയാണിത്. അവസരങ്ങൾ ഇനിയും വരും.''

കുമാരു മുഖം കുനിച്ചിരുന്നു. പിന്നെ പെട്ടെന്ന് ചോദിച്ചു:

''സ്വാമിയെ ഇനി എന്നു കാണും?''

''ഞാൻ പറഞ്ഞല്ലോ തക്കതായ സമയത്ത്. എന്റെ കാലം ഒക്കണം; നിന്റെ കാലവും ഒക്കണം-''

കുമാരു സമ്മതഭാവത്തിൽ മൂളി.

നിറഞ്ഞുവന്ന കണ്ണുകൾ കുമാരുവിന്റെ, അമ്മ മാറത്തുകിടന്ന തോർത്തുകൊണ്ട് തുടച്ചു.

കുമാരുവിനോടും അവന്റെ അമ്മയോടും തോന്നുന്ന ആർദ്രതയെക്കുറിച്ച് നാണു ആശാൻ ബോധവാനായി.

പെട്ടെന്ന് ഉള്ളിന്റെ ഉള്ളിൽ നിന്നുള്ള ആജ്ഞ: മതി... മതി... പോകൂ... പോകൂ!

ഇനി ഞാൻ പോകട്ടെ എന്നു പറഞ്ഞുകൊണ്ട് നാണു ആശാൻ എഴുന്നേററു. ഭംഗിവാക്കുകളൊന്നും വന്നില്ല.

കുമാരുവും പുറകെ തിരിച്ചു.

കടൽത്തീരത്തെത്തിയപ്പോൾ നാണു ആശാൻ കുമാരുവിനെ നിർബ്ബന്ധമായി തടഞ്ഞു.

ഭാണ്ഡവും ഇടുക്കി വെയിലത്തു കടൽത്തീരത്തുകൂടി നടന്നകലുന്ന ആ ദീപ്തരൂപത്തെ കുമാരു സ്തബ്ധമായ മനസ്സോടെ നോക്കിനിന്നു.

(തുടരും)

# വേർപാടുകളുടെ വിരൽപ്പാടുകൾ

സി.രാധാകൃഷ്ണൻ



## ഇരുപത്തി എട്ട്

കൂട്ടിനിരിക്കുന്ന സുഹൃത്തായ ഡോക്ടർ ചുമലിൽ തട്ടി: ''ഒന്നു ചിരിച്ചു കണ്ടല്ലോ, താൻ! അത്രയും നല്ലത്!''

മുഖത്ത് ചിരിയുണ്ടായി എന്ന അറിവ് ആ ചിരി നഷ്ടമാകാനിടയാക്കി.

''കിഡ്നികളും പോയിത്തുടങ്ങി,'' ഡോക്ടർ ആശ്വസിപ്പിച്ചു: ''ഏതാണ്ട്... കഴിയാറായി.''

''എന്തെങ്കിലും ചെയ്യാനുണ്ടോ?''

''ചെയ്യാനില്ല എന്നു പറഞ്ഞുകൂടാ. ഡയാലിസിസ് ഇത്യാദി വേണമെങ്കിൽ ആകാം. പക്ഷേ...''

അലച്ച് ആർത്ത് നടമാടിയ മഴ മതിവന്ന് അല്പമടങ്ങിയിരിക്കുന്നു.

സന്ധ്യയാവുന്നു, അസ്തമിക്കുംമുമ്പേ.

ചരടററ് കാററിൽ ആടിയുലഞ്ഞ് അകന്നു പോകുന്ന സ്വന്തം പട്ടം. വിഷണ്ണനായി നോക്കിനില്ക്കുന്നു; കൊമ്പിൽ കെട്ടിയ കയർ എത്ര ശക്തിയായി വലിച്ചിട്ടും ജയിക്കാൻ കഴിയാതെ പിടിവിടേണ്ടി വന്ന തോണി ഒഴുകിയകലുന്നു; കമ്പവലി മത്സരത്തിൽ എതിർസംഘം ജയിച്ചുകൊണ്ടിരിക്കുന്നു.

സ്വന്തം കൈകൊണ്ടു പണിത വീട്ടിൽ അന്യത്വം. എൻെറ വീട് എന്ന തോന്നൽ ഇല്ല. ഇനി ഉണ്ടാവുകയില്ല. സത്യത്തിൽ അല്ലാതാനും. തെക്കേ തൊടിയിൽ അച്ചരനെ കൊണ്ടുപോയി ദഹിപ്പിക്കാനുള്ള ഇത്തിരിവട്ടമാണ് സ്വന്തമായി ഇപ്പോൾ ഭൂമിയിലുള്ള സ്ഥലം. ഭാഗിച്ചപ്പോൾ 'എനിക്കായി ഒന്നും വേണ്ട' എന്നു പറയാൻ തോന്നിയതാണ്. ഇങ്ങനെയൊരാവശ്യം വരുമെന്നറിയാവുന്നതുകൊണ്ട് ആ സ്ഥലം നീക്കിവയ്ക്കാൻ അനുവദിച്ചു. ഇനിയും ആവശ്യങ്ങൾ വരുമെന്നുമറിയാം, അമ്മ, വലിയമ്മമാർ, വല്യമ്മമാർ അവർക്കു ഭാഗിച്ചുകിട്ടിയ സ്ഥലം വിററ് തങ്ങൾക്കവകാശങ്ങൾ ഇല്ലാത്ത ഒരു കുടിലിൽ താമസമാക്കിയിരിക്കയാണ്. ജീവിക്കാൻ നിവൃത്തിയില്ലാഞ്ഞു ചെയ്തതാണ്.

പുഴയിൽ ശവം ദഹിപ്പിക്കാൻ പാടില്ല എന്ന് പഞ്ചായത്തിൻെറ വിലക്കുണ്ട്. പൊതുശ്മശാനം നാട്ടിൽ ഇല്ലാതാനും. ഉണ്ടായിരുന്നത് പുഴയോരത്തെ എരിക്കിൻകാടാണ്. അവിടെയൊക്കെ അനാഥർ കൈയേറി കുടിലുകൾ കെട്ടി താമസമാക്കി.

അമ്മതന്നെയാണ് ശഠിച്ചത്, തനിക്ക് അഞ്ചു വിരലും ഒരുപോലെയാണ് ഉള്ളത്. തുല്യമായി വീതിക്കണം. അല്ല, ഏററക്കുറവുകൾ വന്നാലും കൂട്ടത്തിൽ ആർക്കും ഒന്നുമില്ലാതെ പാടില്ല.

എത്ര പെട്ടെന്നാണ് കൂടപ്പിറപ്പുകൾ അകന്നത്! വെറും ആറേഴുകൊല്ലം.

അനിയത്തി മുഖത്തു നോക്കിയാണ് പറഞ്ഞത്: ''ഒററയ്ക്കാവുന്നതുതന്നെയാണ് സുഖം! ഉണ്ടെങ്കിലുണ്ട്, ഇല്ലെങ്കിലില്ല, വേറെയാരുടെയും 'മുനാശ' വേണ്ടല്ലോ!''

കത്തിക്കാൻ വിറക് കീറുന്നതുപോലെ.

പൊളിഞ്ഞതോ പൊളിച്ചതോ?

ചീളായി എന്ന നേര് അവശേഷിക്കുന്നു.

ആരെ രക്ഷിക്കാൻ അച്ചരനെ ധിക്കരിച്ചുപോലും തയ്യാറായോ അവർ പിറേറന്നു തന്നെ പറയുന്നു: ''വീടൊഴിഞ്ഞു കിട്ടണം!''

അച്ചരൻ കേട്ടുവോ? കേട്ടിരിക്കണം. എങ്കിൽ അവസാനത്തെ ചിരി അച്ചരൻേറത്. അല്ല, ചിരിയായിരിക്കില്ല. കണ്ണീർത്തുള്ളി. നേരിയ ആശ്വാസവും തോന്നിക്കാണും: ഇത്രയേറെ താൻ പ്രയാസപ്പെട്ടിട്ടും പഠിയാത്തത് ഇനിയും വൈകുംമുമ്പ് പഠിഞ്ഞു കിട്ടിയല്ലോ, സീമന്തപുത്രന്! ഇനിയെങ്കിലും അവൻ അവൻെറ വഴിക്ക് ചിറകടിച്ചു പൊയ്ക്കോളും.

''തനിക്കെന്തുതോന്നി കണ്ടിട്ട്?''

''നല്ല തൻേറടം. അഭംഗിയൊന്നും കണ്ടില്ല.'' കത്ത് അച്ചരനല്ല. ഏട്ടന്: അവളുടെ ജോലിസ്ഥലത്തു പോയി ഒന്നു കാണണം. എന്നിട്ട് അച്ചരനോടു പറഞ്ഞ് സമ്മതിപ്പിക്കണം.

''പഠിപ്പ് അവനെക്കാൾ വളരെ കൂടുതലല്ലെ?''

''അത് നല്ലതല്ലെ?''

''പിന്നെ ട്യൂഷൻമാസ്ററർ വേണ്ടല്ലൊ, അല്ലെ!''

''ജോലി ചെയ്യാൻ യോഗ്യത രണ്ടുപേർക്കും ഉള്ളത് ഇനിയുള്ള കാലത്ത്...''

''എങ്ങനെ കിട്ടി, അവന് ഇത്?''

''അവളുടെ ചേട്ടൻ ഇവൻെറ ഒരു കൂട്ടുകാരനാണ്.''

ഉദ്യോഗം രാജിവച്ച് അരിഷ്ടിച്ചു ജീവിച്ചും കവിതയെഴുതാൻ വന്ന ആളെ തങ്ങളിൽനിന്നു അകററുകയാണ് നല്ലതെന്ന് കൂടപ്പിറപ്പുകൾക്കു തോന്നിയതിൽ അദ്ഭുതമില്ല. പഴയ ബന്ധം തുടർന്നാൽ വീട്ടിലെ സ്വത്തിൻെറ ഓഹരി ചോദിച്ചുവാങ്ങാൻ ബുദ്ധിമുട്ടാവും. വീട്ടിൽ ഉള്ളതപ്പടി സ്വന്തം കൈയിൽ ഒതുക്കുക എന്നത് ഒട്ടും നടക്കില്ല. 'എനിക്ക് ഒന്നും വേണ്ട' എന്നു മനംമടുത്തൊഴിയുമെന്നുതന്നെയായിരിക്കും അന്നത്തെ കണക്കുകൂട്ടൽ. ഗൾഫിൽ പോയവനായി, കാഴ്ചയിൽ പണത്തിൻെറ കൂടുതൽ വലിയ ഉറവിടം. അവനും ഭാഗപക്ഷം!

'നമുക്ക്' എന്നതിനു പകരം 'എനിക്ക്' എന്ന വാക്കിന് മുൻതൂക്കം. രക്തബന്ധത്തെ മറികടന്ന് അരക്ഷിതത്വബോധത്തിൻെറ വളർച്ച. പ്രായോഗികബുദ്ധി എന്നു വിശേഷിപ്പിക്കപ്പെടുന്ന ബുദ്ധിശൂന്യത.

പെയ്തതൊന്നുമായില്ല എന്ന ഹുങ്കാരത്തോടെ മഴ അലറിച്ചീറി വരുന്നുവെന്നും തീർച്ചയായി.

''അത് വേണോ?'' ഇതേ കട്ടിലിൽ ഇരുന്ന് അച്ചരൻ ഉറക്കെ ചിന്തിച്ചു: ''ചേർച്ച...''

''കാര്യം ഈ വക ആലോചനകൾക്ക് അപ്പുറത്തെത്തി. ഇനി...''

അനിയൻെറ കല്യാണം. ആളെ അവൻ തന്നെ നിശ്ചയിച്ചു. ബാക്കി കാര്യങ്ങൾ തീരുമാനിക്കണം എന്നാണ് കത്ത്: ഔപചാരികമായ അന്വേഷണത്തിനു അച്ചരൻ പോകണം.

''കൂടെ പഠിച്ചതാണോ?''

''അല്ല.''

''പിന്നെ?''

''അറിയില്ല. അച്ചരന് എന്താണ് ഒരു തൃപ്തിക്കേടുപോലെ...?''

''എല്ലാ കഥകളും അറിയാവുന്ന സ്ഥിതിക്ക്... ആട്ടെ, അവൾ ഇവിടെയും അവൻ അവിടെയും തുടരാനോ?''

''തല്ക്കാലം ജോലി കളയാനാണ് അവളുടെ തീരുമാനം.''

''അങ്ങോട്ടൊരു പാലമേ അവർക്കു വേണ്ടൂ എന്നു വന്നാൽ...''

''പച്ചയുള്ളേടത്തല്ലേ മേയാൻ പററൂ?''

ഉറക്കം വരാൻ വൈകുന്നതുകൊണ്ട് സ്റേറഷൻ ഉറങ്ങുംവരെ അച്ചരൻ റേഡിയോ ഓഫാക്കാതിരിക്കുക പതിവായിരുന്നു. നാടകവാരം. ആരോ ആരെയോ ശകാരിക്കുന്നു.

''എല്ലാ നാടകത്തിലും ഒരേ ആൾക്കാരാണ് അഭിനയം എന്നു തോന്ന്ണു!''

അമ്മ താഴെ തറയിൽ മെത്തപ്പായയിൽ കിടപ്പുണ്ട്. ഉറങ്ങിയിട്ടില്ലെന്നു തെളിയിച്ചു: ''എല്ലാ നാടകും ഒരേ ആള് ഇരുന്നു കേൾക്കും എന്നൊന്നും അവര് കരുതീട്ടുണ്ടാവ്ല്യ!''

''ഞാൻ എന്താണ്, അച്ചരാ, അവന് മറുപടി എഴുതണ്ടത്?''

''തല്ക്കാലം അവടെ നില്ക്കട്ടെ. അത്രയ്ക്കല്ലേ ആയിട്ടുള്ളു പ്രായം. ചവർക്കുന്നോ മധുരിക്കുന്നോ എന്നറിഞ്ഞിട്ട്?...''

''ഇഷ്ടപ്പെട്ട ആരെയെങ്കിലും കൊണ്ടുവന്നോളാനല്ലേ അച്ചരൻ എന്നോടു പറഞ്ഞിരുന്നത്? അവൻ ഇപ്പൊ...''





''വ്യത്യാസണ്ട്. അവനൊരു [illegible]!

''ഇനി അങ്ങനെ ഒന്നല്ലേ ഉള്ളു, അതുംകൂടി കഴിഞ്ഞോട്ടെ, വേഗം.'' അമ്മ തലയുയർത്താതെ ഇടപെട്ടു: ''മൂക്കുകയറിട്ട് പിടിക്കാൻ ആരെങ്കിലും ഉണ്ടായ്യാൽ ആശ്വാസായി!''

''കിടപ്പുശുപാർശ!'' അച്ചരൻ ചിരിച്ചു: ''കവിതക്കാരന് നോ പ്രേമം! കാശുണ്ടാക്കാൻ പോയവനാണ് മേഘസന്ദേശം!''

അമ്മ ഒരു ബാലപാഠമാല തൻെറ ചിരിക്കു കൂട്ടാക്കി: ''അണ്ണാർക്കണ്ണാ മുറിവാലാ, കാലം മാറിയതറിവീലേ! കാററു വരുന്നതു കണ്ടില്ലേ, കടലലറുന്നതു കേട്ടില്ലേ!''

''ഞാൻ അവന് എഴുതാം,'' അച്ചരൻ റേഡിയോ ഓഫാക്കി: ''അതിൻെറ മറുപടി പോലെ ചെയ്യാം.''

അവൻെറ മറുപടിക്കത്തു വന്നപ്പോൾ അച്ചരൻ, പോയി കല്യാണം നിശ്ചയിച്ച്, തിരികെയെത്തി അമ്മയോടു വിവരങ്ങൾ പറഞ്ഞ്, ചോദിച്ചു: ''ഇപ്പൊ തനിക്ക് മക്കളെത്ര?''

അഞ്ചു വിരലുകൾ നിവർത്തിയ അമ്മയ്ക്ക് അച്ചരൻ തിരികെ പത്തു വിരലുകൾ നിവർത്തിക്കാണിച്ചു കൊടുത്തു: ''ഒന്നുകിൽ ഇത്ര, അല്ലെങ്കിൽ പൂജ്യം!''

അച്ചരൻ ഈ കല്യാണത്തിന് വേണ്ടത്ര അനുകൂലമല്ലായിരുന്നു എന്നൊരു തോന്നൽ അനിയത്തിയമ്മയ്ക്കും അവളുടെ വീട്ടുകാർക്കുമുണ്ടായി. അവരത് മറച്ചുവയ്ക്കാൻ ശ്രമിച്ചുമില്ല.

അവൻ വിദേശത്തു പോയിട്ട് ഒരാണ്ടു തികയുംമുമ്പായിരുന്നു കല്യാണം. ഒരാൾ ഗൾഫിൽ പോയാൽ വീട്ടിലേക്ക് പണം പ്രവഹിച്ചു തുടങ്ങുമെന്ന നാട്ടുധാരണ അവൻ പോയതിൽപ്പിന്നെ അച്ചരനെയും അലട്ടാൻ തുടങ്ങിയത് പലരും പണം കടമായും ദാനമായും ചോദിക്കാൻ വന്നപ്പോഴാണ്. അവൻ പണമൊന്നും അയയ്ക്കാറില്ലായിരുന്നു. അവിടെ കിട്ടുന്നത് അവൻെറ ധാരാളിത്തത്തിനുതന്നെ മതിയായില്ല.

വിവാഹത്തിനായി അവൻ വന്നപ്പോൾ അച്ചരൻ അവനോടന്വേഷിച്ചു: ''ഒരു വീടു പുലർത്താൻ അവിടെ തനിക്കു വകയുണ്ടോ?''

അവൻ നന്നായി നീട്ടിമൂളി.

അച്ചരൻ എഴുന്നേററു പോയപ്പോൾ അടുത്ത ശ്വാസത്തിന് അവൻ രഹസ്യമായി ആരാഞ്ഞു: ''ഒരു പത്തു ഉറുപ്പിക തല്ക്കാലം തരാൻ ഏട്ടനു സാധിക്കില്ലെ?''

കല്യാണച്ചെലവുകൾക്ക്.

കൊടുത്തു.

''മടക്കിത്തരാം.''

പ്രയാസമാണെന്നറിയാം, കിട്ടാൻ. വിദ്വാൻ, ആർക്കായാലും, കൊടുത്താൽ വാങ്ങാറില്ല; ആരോടും വാങ്ങിയാൽ കൊടുക്കാറുമില്ല!

മണത്തറിഞ്ഞ് അച്ചരൻ പിടികൂടി: ''താൻ അവന് എത്ര പണം കൊടുത്തു?''

''പതിനായിരം.''

''തൻെറ കൈയിലുണ്ടായിരുന്നതോ അതോ...?''

നേരു പറഞ്ഞു: ''അവളുടെ മിന്നികളൊക്കെ ബാങ്കിൽ കൊടുത്തു.''

പൊടിപൊടിച്ച സംബന്ധം!

''കാര്യം നന്നായി നടന്നില്ലെങ്കിൽ...''

''അവനൊരു സുൽത്താൻ!... താനോ, എന്നേക്കാൾ കഷ്ടം!''

''തന്നാൽ തരട്ടെ.''

''ഉവ്വുവ്വ്! കിട്ടും!''

കല്യാണം കഴിഞ്ഞ് പോകുമ്പോൾ അച്ചരൻ അവനോടു പറഞ്ഞു: ''ക്ഷീരബലയുടെ യോഗം വേണ്ട!''

ചിരിച്ചുകൊണ്ടാണു പറഞ്ഞത്. അവനും ചിരിച്ചു, തിരിഞ്ഞു നിന്നു: ''അതെന്തു യോഗം?''

''പ്രേമവിവാഹം കഴിഞ്ഞാൽ പ്രേമമോചനം, പിന്നെ അടുത്ത പ്രേമവിവാഹം— അങ്ങനെയാണല്ലൊ സായ്പിൻെറ നാട്ടിൽ. അതു വേണ്ട എന്നു മാത്രം!''

''ഈ അച്ചരൻ!'' കിളുകിളുന്നനെ അവൻെറ ചിരി.

''അവളെ എപ്പഴാ കൊണ്ടുപോണത്?''

''ഞാൻ പോയിട്ട് കടലാസ്സയയ്ക്കാം. പാസ്പോർട്ടു മുതൽ എല്ലാം ഉണ്ടാക്കിയിട്ട് വേണം.''

''താൻ വന്ന് കൊണ്ടുപോവ്വോ?''

''കയററിവിടാമെന്ന് ഏട്ടൻ സമ്മതിച്ചിരിക്ക്ണു.''

''പെട്ടിയിലാക്കി മുദ്രവച്ച് കയററും?''

''എയർപോർട്ടിലെത്തിച്ചാൽ മതി.''

''തനിച്ച് വിമാനത്തിൽ...''

''അതിനെന്താണ്, കുഞ്ഞുകുട്ടികൾവരെ തനിച്ച്...''

''ഓ, വഴിലെങ്ങും നിക്ക്ല്യല്ലൊ, അല്ലെ! പുറത്തു ചാടാൻ വാതിലും തുറക്കില്ല, ഇടയിലെങ്ങും!''

കള്ളാടിത്തിരുമേനിക്ക് ചെറിയ ഒരു സംശയം: ''അതിൽ എത്രനേരം ഇരിക്കണം അവടെ എത്താൻ? രണ്ടുമൂന്നു മണിക്കൂറെങ്കിലും വേണ്ടേ? അതിനെടയിൽ 'ശങ്ക'യ്ക്കെന്താ വഴി?''

''കുളിമുറിയൊക്കെ അതിനകത്തുതന്നെ ഉണ്ട്, തിരുമേനി,'' അനിയൻെറ ചിരി.

''ശര്യാവും! കഴിഞ്ഞ മണ്ഡലക്കാലത്ത് ഒരു പുലർച്ചെ കുളിക്കാൻ പോവുമ്പൊ, എൻെറ നെറുകേല്, പുണ്യാഹും വീണു, കുന്നിക്കുരുവോളം മറേറ പ്രസാദും വീണു! കുളി കഴിഞ്ഞിട്ടാവാത്തത് ഭാഗ്യം!''

അച്ചരൻ ആശ്വസിപ്പിച്ചു: ''അത് വല്ല കടവാതിലുമാവും, തിരുമനസ്സേ! മററതൊന്നും അതിൻറുള്ള്ന്ന് പുറത്തേക്കു വീഴ്ല്യ.''

''തീർച്ച?''

''തീർച്ച.''

''ഹാവൂ, ആശ്വാസായി! സത്യം പറഞ്ഞാൽ ആ എക്കാശങ്കേടെ മനമ്പുരട്ടല് ഇപ്പഴേ മാറീള്ളു!''

വിമാനത്താവളത്തിൽവച്ച് പിരിയുമ്പോഴും അവൻ പറഞ്ഞു: ''ആ പണം ഞാൻ അയച്ചുതരാം.''

അന്നേ പറഞ്ഞു: ''വേറെ പണം വല്ലതും വീട്ടിലേക്കയയ്ക്കുന്നെങ്കിൽ എൻെറ പേരിൽ അയയ്ക്കരുത്; അച്ചരനേ അയയ്ക്കാവൂ.''

''അതെന്താണങ്ങനെ?''

"നല്ലത് അങ്ങനെയാണ്, എല്ലാംകൊണ്ടും."

വീടു നോക്കുന്നത് അച്ഛൻതന്നെയാണ്, ആ ചുമതല മഹാശല്യമാണെന്നു പറയുമെങ്കിലും അത് അച്ഛൻെറ ആരോഗ്യത്തിനു ഗുണമാണു ചെയ്യുന്നത്. അങ്ങനെ തുടരേണ്ടത് ആവശ്യമാണ്.

പെങ്ങന്മാരിൽ നാട്ടിൽ ഉള്ളവളുടെ ഭാവം അല്പം പകർന്നിട്ടുണ്ടെന്നു തീർച്ച. വീട്ടിലുള്ളതെടുത്ത് ഏട്ടൻ കഴിയുന്നു, അതുപോലും കാലംകൊണ്ട് നശിപ്പിക്കും എന്ന ആക്ഷേപം അവളുടെ മുഖത്ത്. അച്ഛൻെറ കാലശേഷം എല്ലാതും അമ്മയുടേതാകുമ്പോൾ ഏട്ടൻ എല്ലാം സ്വന്തമാക്കി വിററു നശിപ്പിച്ചാലോ എന്ന് ഭയവും. വലിയമ്മയുടെ താവഴിയിൽ അങ്ങനെ ഉണ്ടായിക്കൊണ്ടിരിക്കുന്നു. അവിടെ, പക്ഷേ, പ്രശ്നമില്ല; വലിയമ്മയ്ക്ക് വേറെ ഒരു മകനേയുള്ളു; അയാൾ ഭാര്യവീട്ടിലാണ്; പെൺകുട്ടികളില്ല, വലിയമ്മയ്ക്ക്. ഇവിടെ കാര്യം അങ്ങനെയല്ല; എനിക്കു രണ്ടു കുട്ടികളായി. അവർക്ക് എന്തെങ്കിലും വേണം. ഒരു ഏടത്തിയമ്മയുണ്ടായതിൽപ്പിന്നെ ഏട്ടന് സ്വന്തം കാര്യമേയുള്ളു; പഴയ കൂറില്ല.

അവൻ പണമയയ്ക്കുന്നത് കൈകാര്യം ചെയ്യാൻകൂടി തുടങ്ങിയാൽ ഈ നിലപാട് കൂടുതൽ വഷളാവും.

അനിയൻെറ കണ്ണിൽ തെളിഞ്ഞ പരിഭവവും സങ്കടവും ഒരു അലട്ടായി എങ്കിലും ഇത്തരം ചിന്തകളും ന്യായങ്ങളും അവനെ അറിയിച്ചില്ല.

"ഏട്ടൻ അങ്ങനെ ഒഴിയാനൊന്നും നോക്കണ്ട!"

"ഇല്ലെടാ, നീ സന്തോഷമായിട്ട് പോ!"

അവൻ തിരിഞ്ഞുനിന്നു: "ഞാൻ ഒരു പൊട്ടനാണെന്നും ഒന്നും അറിയുന്നില്ല എന്നും ഏട്ടൻ വിചാരിക്കരുത്! ഏട്ടനെപ്പോലെ വിഡ്ഢിയാവാൻ ഏതായാലും ഞാൻ നിശ്ചയിച്ചിട്ടില്ല! അച്ഛന് കുറച്ചു വല്ലതും അയച്ചുകൊടുക്കും. അതിൽ കൂടുതൽ ഒന്നും..."

ചിരിക്കാൻ നോക്കി: "അമ്മയെ മറന്നോ?"

"ഒന്ന് എന്നാൽ രണ്ട്!" അവനും ചിരിച്ചു, നിറകണ്ണോടെ: "ബാക്കിയൊക്കെ സൂത്രക്കാരാണ്! അവരുടെയെല്ലാം അടവുകൾ അവരുടെ കൈയിലിരിക്കട്ടെ!"

"അതൊക്കെ നിൻെറ ഇഷ്ടം. ആരും സൂത്രക്കാരല്ല. ഭാവിയെക്കുറിച്ച് എല്ലാർക്കും ഭയം. അത്രയേ ഉള്ളു. എൻെറ പേരിൽ, ഞാൻ ആവശ്യപ്പെടാതെ, ഒന്നും അയയ്ക്കരുത്."

അനിയത്തിയമ്മയെ പാർസലാക്കുന്നതിനോടനുബന്ധിച്ച നിർദ്ദേശങ്ങൾ ഒരിക്കൽക്കൂടി വിശദീകരിച്ചവസാനിച്ചതോടെ അവൻെറ ഫ്ളൈററ് അനൗൺസ് ചെയ്തു കേട്ടു. അവൻ ആൾക്കൂട്ടത്തിൽ മറയുമ്പോൾ ചെറിയ ഭൂമിയിലെ വലിയ ദൂരങ്ങൾ ഉള്ളിൽ അട്ടഹസിച്ചു.

(തുടരും)











എം.എ. റഹ്മാൻ







# കാവ്യനീതി

കഥ എന്നെ ഉപേക്ഷിച്ചു എന്നു തന്നെ കരുതിയതാണ്. അശരണനായി വലിഞ്ഞു നീന്തുന്ന ദീനയായൊരു ഇഴജന്തുവിനെപ്പോലെ കഥയുടെ പിന്നാലെ എനിക്ക് കാലുകളില്ലാതെ ഇഴയേണ്ടിവന്നു. അപ്പോഴെല്ലാം കഥ തെന്നിമാറി.

പകുതിവച്ച് എഴുത്ത് നിലച്ചുപോയ ഒരു കഥയാണ് ഇപ്പോൾ എന്നെ മുന്നോട്ടു നയിക്കുന്നത്. അതു പൂർത്തിയാക്കണം എന്ന നിശ്ചയത്തോടെയാണ് വീട്ടിലെത്തിയത്. വെയിലിൽ കരിഞ്ഞുപോയ പൂച്ചെടികളും മുറ്റവും വിദൂരഗോളത്തിലെ പുരാതനമായ ഉല്ക്കകളെ ഓർമ്മിപ്പിച്ചു.

അയയിൽ ഉണങ്ങാനിട്ട വസ്ത്രങ്ങൾ വലിച്ചെടുത്ത് അകത്തേക്ക് കയറിപ്പോകുന്നതിനിടയിൽ അവൾ പറഞ്ഞു: "മണ്ണും കരിയുന്നതിനുമുമ്പ് ഒരു മഴപെയ്താൽ മതിയായിരുന്നു."

അവളുടെ വാക്കുകൾ വെറുതെയാവാറില്ല. ആദ്യമഴയത്ത് ഭൂമിയുടെ സുഗന്ധവും പേറി വരുന്ന നനവുള്ള കാററിൽ ഇറവെള്ളം വീഴുന്ന ശബ്ദംകേട്ടിരുന്നാണ് ആദ്യത്തെ കഥ എഴുതിയത്. അത് പത്രാധിപർ പ്രസിദ്ധപ്പെടുത്തിയില്ല. ആ കഥ ഇപ്പോഴും ഉള്ളിലുണ്ട്. ഭൂമിക്കടിയിൽ വേരുപടർത്തിനില്ക്കുന്ന ഇലകൾ ഉണങ്ങിപ്പോയ ഒരു ചെടി ആദ്യമഴയ്ക്ക് കിളുർക്കുന്നതുപോലെ ഇന്നുരാത്രി ആ കഥയ്ക്ക് വീണ്ടും മുളപൊട്ടിയേക്കും.

പ്രതിഫലം വാഗ്ദാനം ചെയ്തിട്ടില്ലാത്ത ഏറ്റവും നല്ല ഫലിതമാണ് ജീവിതം എന്ന് കഥ എന്നോട് ചിലപ്പോഴൊക്കെ വിളിച്ചു പറയാറുണ്ട്. പക്ഷേ, ചിരിപ്പിക്കുന്ന കഥയെഴുതാൻ ഞാൻ അശക്തനാണ്. വായനക്കാരിൽ ചിലരെങ്കിലും അത് ചോദിച്ചിട്ടുണ്ട്.

ഒരു ഫലിതത്തിൻെറ അതിലളിതവും സുതാര്യവുമായ വടിവിലേക്ക് ലഘൂകരിച്ച് ജീവിതത്തിൻെറ ശക്തികെടുത്താൻ ഞാൻ ആഗ്രഹിക്കുന്നില്ല.

ജീവിക്കുക എന്നത് തികച്ചും കഠിനതരമായ ഒരു പ്രവൃത്തിയാണ്.

അതിൻെറ ഗൗരവത്തെ എല്ലാം കെടുത്തിക്കളയുന്ന ചിരിയിൽ മുക്കി ഷണ്ഡമാക്കരുത്.

എപ്പോഴും പൊഴിക്കുന്ന നറുംചിരികൾക്കകത്ത് മറഞ്ഞിരിക്കുന്ന ശോകനായകൻെറ കറുത്തുകരുവാളിച്ചമുഖം അവൻെറ കാലശേഷം ഏതെങ്കിലും ചരിത്രമ്യൂസിയത്തിൽ സൂക്ഷിച്ചുവച്ചതുകൊണ്ട് എന്തുകാര്യം? വേണ്ട അതിപ്പോൾ തന്നെ നമുക്ക് പങ്കു

വയ്ക്കാം.....

•

അകത്ത് ആകെ പുഴുങ്ങിക്കെട്ടി നിന്നിരുന്നു. ചൂടിന്റെ ഒരു വീർപ്പ് ഉണങ്ങിയ വസ്ത്രങ്ങളുടെ ഗന്ധവുമായി ചേർന്നു ശരീരത്തെ പൊള്ളിച്ചു. ഞാൻ കൈയിലുള്ള നിലക്കടലപ്പൊതി ഒളിപ്പിച്ചുവച്ചു. ലോകത്തിലെ ഏറ്റവും ചെറിയ ആവശ്യങ്ങളേ അവൾക്കുണ്ടായിരുന്നുള്ളു. അതെല്ലാം പിതാവ് കൊച്ചുകുട്ടിക്കെന്നപോലെ ഞാൻ നിറവേറ്റിക്കൊടുത്തു. "ഇതാ നമ്മുടെ ദാമ്പത്യത്തിന്റെ മധുരം" എന്നൊരുകാല്പനികമായ പ്രയോഗത്തോടെ ഞാൻ ആ കൊച്ചുപൊതി അവൾക്കുനേരെ നീട്ടി. രാത്രിയിൽ എല്ലാവരും ഉറങ്ങിക്കഴിയുമ്പോൾ അവൾ പാടാറുള്ള "തും നെ മുജ്ക്കൊ ഹസ്നാ സിഖായാ" (നീ എന്നെ ചിരിക്കാൻ പഠിപ്പിച്ചു) എന്ന പഴയ ഉറുദുഗാനം എനിക്ക് ജീവിതത്തിൽ പ്രതീക്ഷ നൽകിത്തുടങ്ങിയിരുന്നു. കടങ്ങളുടെ അനന്തമായ കടലിൽ നിലകിട്ടാതെ കൈകാലിട്ടടിക്കുമ്പോഴാണ് അവൾ ജീവിതത്തിലേക്കുവന്നത്. എല്ലാ മദ്ധ്യവർത്തിമനുഷ്യരെയും പോലെ ഞാനും ജീവിതത്തോട് നിരന്തരമായി പൊരുതിക്കൊണ്ടിരുന്നു. യാതനകളുടെ പെരുവഴിയിൽ, നിവർന്നുനില്ക്കാൻ ആവതില്ലാതെ കാലുകൾ തളർന്നുപോയ എന്നെ മെലിഞ്ഞു മൃദുലമായ കൈകൾകൊണ്ട് അവൾ പിടിച്ചെഴുന്നേല്പിച്ചു. ചിരിപ്പിക്കാനാവില്ലെങ്കിലും എനിക്കിപ്പോൾ ചിരിക്കാൻ കഴിയും.

ഞാൻ അവളുടെ മടിയിൽ തലവെച്ചു. പുറത്തെ ഉഷ്ണത്തിന്റെയും അകത്തെ ചൂടുള്ള ആവിയുടെയും കുമിറലിൽ നിന്ന് ഞാൻ അവളുടെ ഹൃദയത്തിന്റെ കുളിർമ്മയിലെത്തി.

അവൾ പറഞ്ഞു: "ഇന്ന് പത്രാധിപരുടെ കത്തുവന്നിട്ടുണ്ട്."

ഞാൻ കത്തെടുത്തുനിവർത്തി. പതിവുപോലെ കഥയെഴുതാത്തതിലുള്ള പരാതി. പുതിയ ഒരു കഥവേണമെന്ന അഭ്യർത്ഥന. കത്തിന്റെ ഒടുവിൽ പി.എസ്. എന്നെഴുതി എന്തോ എഴുതിച്ചേർത്തിരുന്നു— "താങ്കളുടെ കഥകൾ നല്ലത് തന്നെ. പക്ഷേ, അവ വായനക്കാരെ തീരെ ആകർഷിക്കുന്നില്ല. ആകർഷിക്കുന്നതരത്തിൽ എന്തെങ്കിലും എഴുതിക്കൂടെ."

എല്ലാവരെയും പോലെ ആകാൻ വയ്യാത്തതിൽ ഞാൻ എന്നും ലോകത്തോട് കലഹിച്ചിരുന്നു. ലോകം എല്ലാവർക്കുമായി തയ്പിച്ച കുപ്പായങ്ങൾ എനിക്കു പാകമാകാതെ വരുന്നത് എന്തുകൊണ്ടാണ്.

എന്തുകൊണ്ട് എന്നെ മറ്റുള്ളവരെപ്പോലെ ആക്കിയില്ല എന്നൊരു നൈതികമായ ചോദ്യം കൊണ്ട് വിശ്രമനേരങ്ങളിലും ഞാൻ പുകഞ്ഞുതീർന്നു. "ചിരം ആത്മഹത്യയാണ്" എന്ന് എഴുതിയ കഥാകൃത്ത് ഇങ്ങനെ എത്രതവണ മരിച്ചിരിക്കാം. എല്ലാം മുൻകൂട്ടി അറിഞ്ഞുകൊണ്ടാവാം അയാൾ പഞ്ചനക്ഷത്ര ഹോട്ടലിന്റെ കുശിനിക്കകത്ത് ഗ്യാസ് അടുപ്പിന്റെയും ഇലക്ട്രിക്ക് ഓവന്റെയും അടയാത്ത കണ്ണുകൾക്ക് കാവൽക്കാരനായത്.

എല്ലാവരും ആവശ്യപ്പെടുന്നരീതിയിലുള്ള കഥയെഴുതണമെന്ന് പലപ്പോഴും ആഗ്രഹിച്ചതാണ്. അങ്ങനെ ആഗ്രഹിക്കുമ്പോഴൊക്കെ ജീവിതം എന്റെ കഥകളെ മാറ്റിമറിച്ചുകളയും. എല്ലാത്തരം ഫലവൃക്ഷങ്ങളുമുണ്ടായിട്ടും ഞങ്ങളുടെ മുറ്റത്തെ മുരിക്ക് മാത്രമേ കായ്ച്ചിട്ടുള്ളു. എല്ലാവരുടെയും സൂര്യൻ വൈകുന്നേരമസ്തമിക്കുമ്പോൾ ഞങ്ങളുടെ സൂര്യൻ നേരം വെളുത്തയുടൻ അസ്തമിക്കും. സുദീർഘമായ ഒരു പകലിനായി ഞങ്ങൾകൊതിക്കും. അത സാധ്യമായിരുന്നു. അതുകൊണ്ട് എനിക്ക് എഴുതാതിരിക്കാൻ നിവൃത്തിയില്ലായിരുന്നു.

അവൾ മറ്റൊരു കാർഡുകൂടി എടുത്തുവച്ചു. ഒരു ചരമ അറിയിപ്പ്. എന്തുകൊണ്ടാവാം എനിക്ക് ഒരു ഇനനക്കുറി വരാത്തത്....

കടലമണികൾ കൊറിക്കുന്നതിനിടയിൽ ഞാൻ മറ്റു കത്തുകൾകൂടി എടുത്തുനോക്കി. രണ്ടുകൊല്ലം മുമ്പ് വാങ്ങിയ പണം പലിശയടക്കം തിരിച്ചടയ്ക്കാനുള്ള ബാങ്ക്നോട്ടീസ്; പണ്ടം പണയംവച്ചതിന്റെ അവധി സൂചിപ്പിച്ചുകൊണ്ടുള്ള നോട്ടീസ്; ജോലിയുടെ ഔദാര്യത്തിൽ ഗവൺമെന്റ് സർവ്വന്റ്സ് കോ-ഓപ്പറേറ്റീവ് സൊസൈറ്റി തന്ന കടത്തിന്റെ അവധിതെറ്റിയ നോട്ടീസ്—

അവൾ പറഞ്ഞു: "ഇനി ഒരെണ്ണം കൂടിയുണ്ട്. രാവിലെ പോയി ഒപ്പിട്ടുവാങ്ങണം."

അതു ജപ്തിനോട്ടീസുതന്നെയായിരിക്കും. പലനാളായി പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്നതാണ്.

അവളുടെ ശിരസ്സുതട്ടി കടലമണികൾ പലയിടത്തായി തെറിച്ചുവീണു. അവ കൊച്ചുകാലുകളുള്ള ചെറുജീവികളെപ്പോലെ മുറിയുടെ പല ദിശകളിലേക്ക് ഉരുണ്ടുപോയി. കട്ടിലിന് കീഴെയുള്ള പഴയൊരു തോൽപ്പെട്ടിയിൽ തട്ടി ചിലവ വിറച്ചുനിന്നു. എന്റെ ജീവിതത്തിന്റെ ലാഭനഷ്ടങ്ങൾ അടങ്ങിയതാണ് ആ തോൽപെട്ടി. എത്രയോ കാലമായി അതെന്റെ കൂടെയുണ്ട്.

കടങ്ങളുടെ പാസ് ബുക്കുകളാണതിൽ. ഞാനത് വലിച്ചുതുറന്നു. ഇത്തരം സന്ദർഭങ്ങളിൽ എത്ര തിരഞ്ഞാലും ആവശ്യമുള്ളത് കിട്ടാറില്ല. എങ്കിലും ഓരോ കൊല്ലവും ജീവിതത്തിന്റെ അവധിതെറ്റുന്ന നേരങ്ങളിൽ നടത്തിവരാറുള്ള ഏറ്റവും അനിവാര്യമായ അനുഷ്ഠാനംപോലെ ഞാൻ തിരഞ്ഞുകൊണ്ടിരുന്നു....

അവൾ പറഞ്ഞു: "നീ എന്തിനാണിങ്ങനെ വെപ്രാളപ്പെടുന്നത്. നാളെ നേരം വെളുക്കുന്നതുവരെ സമയവുമുണ്ടല്ലോ. എല്ലാം ഞാൻ എടുത്തുതരാം."

ഞാനറിയുന്നതിൽ കൂടുതൽ അവൾ എന്നെ അറിഞ്ഞിരിക്കുന്നു. നഷ്ടപ്പെട്ടുപോയ അക്കൗണ്ടുബുക്കുകൾ മാത്രമല്ല എഴുതിപൂർത്തിയാകാത്ത കഥകളും കണ്ടെടുത്ത് അവൾ ആ പെട്ടിയിൽ സൂക്ഷിച്ചുവച്ചിരുന്നു.

അകത്തെ ചൂടിൽ ഞാൻ നന്നായി വിയർത്തു. ജനലിൽ ഒരു തണുത്തകാറ്റടിച്ചു. അത് മുറിക്കകത്ത് വട്ടംചുറ്റി പഴയപോലെ ചൂടുള്ള വീർപ്പായി തിരിച്ചുപോയി. നനവുള്ള കാറ്റ് പുറത്ത് തൂങ്ങിപ്പിടിച്ച് നിന്നിരുന്ന മഴമേഘങ്ങളെയും കൊണ്ട് എങ്ങോ പറന്നുപോയി. നാലഞ്ചുകൊട്ടത്തുള്ളികൾ ജനലിന്നകത്തേക്ക് അടിച്ചുവന്ന് മേശപ്പുറത്ത് വച്ചിരുന്ന കടലാസ്സുകളിൽ വീണു. കൂടെ പൊടിമണ്ണും കരിയിലക്കഷണങ്ങളും ഭൂമിയുടെ മണവും. പൂർത്തിയാകാത്ത ആ കഥയിലെ ചില അക്ഷരങ്ങൾ മാഞ്ഞുപോയി. പിന്നീടുവന്നൊരു കാറ്റിൽ കരിയിലകൾക്കൊപ്പം ആ കടലാസ്സും, മുകളിൽ വച്ചിരുന്ന പേനയും താഴേക്ക് ഊർന്നുവീണു.

എന്റെ ജീവിതത്തിന്റെ അടയാളങ്ങൾ പറന്നുപോവുകയാണോ? ഇല്ല അവ എന്നിൽ നിന്ന് എടുത്തുകൊണ്ടുപോകുവാൻ ആരാലും സാധ്യമല്ല.

ജീവിതത്തിന്റെ വലുപ്പത്തിനുമുമ്പിൽ ഒരു കഥ ചെറുതായിരിക്കാം. എങ്കിലും അത് ജീവിതത്തിന്റെ ചോരപൊടിഞ്ഞിരിക്കുന്ന ജൈവമായ ഒരു അടയാളം തന്നെയാണ്. ഒരു നല്ല മഴവന്നാൽപ്പോലും അത് ഒലിച്ചുപോവുകയില്ല. ജീവിതത്തിന്റെ അക്ഷയനിധിയിൽ നിന്ന് കൊത്തിയെടുക്കുന്ന അനശ്വരമായ ശില്പം തന്നെയാണ് കഥ. 'കഥയാൽ തടുക്കാമോ കാലത്തെ' എന്ന് ചോദിച്ച യുവകവിയും അനശ്വരനായത് ഈ ശില്പം കൊണ്ടുതന്നെ.

അവൾ അക്കൗണ്ട് ബുക്കുകൾ എടുത്തുകഴിഞ്ഞിരുന്നു. 'വീട്ടാത്ത കടങ്ങളുടെ നിക്ഷേപം' എന്നോ മറ്റോ വിളിക്കാവുന്നവയാണ് എന്നെ സംബന്ധിച്ചിടത്തോളം അക്കൗണ്ടുബുക്കുകൾ. അവയ്ക്ക് ബാങ്കുകാർ നല്കിയിരിക്കുന്ന ഓമനപ്പേരാണ് പാസ് ബുക്ക്. അയ്യായിരം രൂപയുടെ ലോൺ എടുക്കാനും അമ്പതിനായിരം രൂപ നിക്ഷേപിക്കാനും അഞ്ചുരൂപയുടെ പാസ് ബുക്ക് എടുക്കണം. തീർച്ചയായും വീട്ടാത്ത കടങ്ങളുടെ നിക്ഷേപം എന്നതിന് ഒരു വിരുദ്ധപ്രതീതിയുണ്ട് നിരൂപകർക്ക്. 'കഥയിലെ കറുത്ത ഫലിതം' എന്ന് വിശേഷിപ്പിക്കാൻ ഇത്രയും മതി. കഥ പൂർത്തിയാക്കാൻ കാത്തിരിക്കുന്ന ഒരാളുടെ മുമ്പിലേക്ക് വന്നുവീഴുന്ന കടങ്ങളുടെ കണക്കിൽ നിന്ന് ഒരു കഥ പിറവിയെടുക്കുന്നതിനെപ്പറ്റിയാണ് ഞാൻ ഇപ്പോൾ ചിന്തിക്കുന്നത്.

ഞാൻ പേന കൈയിലെടുത്തു. കഥ പൂർത്തിയാക്കുക തന്നെ വേണം. പക്ഷേ ഉള്ളിൽ നിന്ന് വാക്കുകൾ പുറത്തുവന്നില്ല. 'അനുഭവം തീവ്രതരമാകുമ്പോൾ വാക്കുകൾ ഉള്ളിൽ നിന്ന് തുടൽപൊട്ടിച്ച് പുറത്തുചാടും' എന്നാണ് വലിയ എഴുത്തുകാർ പറയുന്നത്.

എന്റെ ജീവിതത്തിന്റെ പാസ് ബുക്ക് നിറഞ്ഞുകവിഞ്ഞിരുന്നു. ബാങ്കിലെ പാസ് ബുക്കാണ് എന്നെ പറ്റിച്ചുകളഞ്ഞത്. അവിടെ ഡെബിറ്റിലായിരുന്നു സംഖ്യമുഴുവൻ. സ്വതേ കണക്കിൽ താൽപ്പര്യമില്ലാത്ത എന്റെ ഉള്ളിൽ നിന്നും അക്കങ്ങളാണ് ഇപ്പോൾ തുടൽപൊട്ടിച്ച് പുറത്തുചാടുന്നത്.

ഞാൻ ആ കടലാസ്സുകൾ മടക്കിവച്ചു. അവധിതെറ്റിയ പാസ് ബുക്കുകൾ എടുത്ത് അവൾ മേശപ്പുറത്തുവച്ചു. മനസ്സിൽ നിന്നും പുറത്തുചാടിയ അക്കങ്ങളും പാസ് ബുക്കിലെ അക്കങ്ങളും തമ്മിൽ ഒത്തുനോക്കി. എത്ര ശരി! കടത്തിന്റെ കാര്യത്തിൽ മനസ്സ് കമ്പ്യൂട്ടറിനേക്കാൾ സത്യസന്ധൻ തന്നെ. കഥയുടെ കാര്യത്തിലാണ് മനസ്സ് തോറ്റുപോയത്. അനുഭവങ്ങൾ ഫീഡ്ചെയ്താൽ കമ്പ്യൂട്ടറിന് തന്നേക്കാൾ വേഗത്തിൽ ഒരു കഥ രചിക്കാൻ കഴിഞ്ഞേക്കും.

പൊടിമണ്ണും കരിയിലകളുമായി വന്ന ഒരു ചൂടുകാറ്റ് കണ്ണിലും ചുണ്ടിലും മണൽ കോരിയിട്ടുകൊണ്ട് മുറിക്കകത്ത് വട്ടംകറങ്ങി.

അവൾ പറഞ്ഞു: "മഴയെ കാറ്റുകൊണ്ടുപോയി. വെന്തഭൂമിയിൽ നിന്ന് ഇനി ആവിപൊന്താൻ തുടങ്ങും. ഉറങ്ങാൻ കഴിയുമെന്ന് തോന്നുന്നില്ല."

ഉറക്കമുണർന്നപ്പോൾ ആദ്യംകണ്ടത് ഒരു മൃഗത്തെപ്പോലെ ശയിക്കുന്ന ഭൂമിയെയാണ്. മഴത്തുള്ളികൾ വീണ വലിയ പാടുകൾകണ്ട് ആലിപ്പഴമായിരിക്കും എന്ന് ഊഹിച്ചു.

അന്ന് അവധിയെടുത്തു. പ്രഭാതത്തിന് പതിവിലേറെ ചൂടുണ്ടായിരുന്നു. ആദ്യം പോസ്റ്റാഫീസിൽ ചെന്ന് രജിസ്റ്റർ ഒപ്പിട്ടിരുന്നു. ഒട്ടും താമസിക്കാതെ പരിചയക്കാരനായ ബാങ്ക് മാനേജരെ കാണാൻചെന്നു.

അയാൾ പറഞ്ഞു: "ഒരപേക്ഷവേണം ഞാനത് ഡയറക്ടർ ബോർഡിൽ വയ്ക്കാം. ആറുമാസത്തേക്ക് നീട്ടിക്കിട്ടിയേക്കും. ഇതൊക്കെയൊരു അഡ്ജസ്റ്റ്മെന്റല്ലേ ചങ്ങാതീ."

ആ ഔദാര്യത്തിന്റെ ശീതളച്ഛായയിലിരിക്കാൻ സങ്കോചമുണ്ടായിരുന്നു. പക്ഷേ നിവൃത്തി വേണ്ടേ? എഴുന്നേല്ക്കാൻ ശ്രമിക്കുമ്പോൾ മാനേജർ കള്ളച്ചിരിയോടെ തടഞ്ഞു: "ഇരിക്കൂ ഒരു കാര്യം പറയട്ടെ. മകന്റെ അഡ്മിഷന്റെ കാര്യത്തിൽ ആകെ വലഞ്ഞിരിക്കുകയാണ്. അധ്യാപകർക്ക് ചില ക്വാട്ടകളൊക്കെയുണ്ടെന്നു കേട്ടു. എനിക്കുവേണ്ടി ഒന്നു ശ്രമിക്കണം. ഒരഡ്ജസ്റ്റ്മെന്റ്.

അത്രയും പറഞ്ഞ് കൈകളിൽ അമർത്തിപ്പിടിച്ചുകൊണ്ട് അയാൾ വീണ്ടും പറഞ്ഞു: "ഇത് കഥപോലെയൊന്നുമല്ല കേട്ടോ. വെരി സീരിയസ്-പിന്നെ എനിക്കു വേണമെങ്കിൽ അപേക്ഷ ബോർഡിൽ വയ്ക്കാതിരിക്കുകയും ചെയ്യാം. കേട്ടോ."

കൈ ഊരിവയ്ക്കാവുന്ന ഒരവയവമായിരുന്നെങ്കിൽ അതവിടെത്തന്നെ ഉപേക്ഷിച്ചുകളയാമായിരുന്നു. കുറെനേരം അങ്ങനെ നിന്നപ്പോൾ എന്റെ ചുണ്ടിൽനിന്നു യാതൊരു അർത്ഥവുമില്ലാത്ത ചില വാക്കുകൾ പുറത്തുവന്നു. ആ സന്ദർഭത്തിൽ അവയ്ക്കു അർത്ഥമുണ്ടാകുകയും ചെയ്തു. ധൃതിയിൽ ഞാൻ കാബിന്റെ പുറത്തു കടന്നു.

വെയിൽ കത്തിയെരിയുന്ന അങ്ങാടി, ആളുകൾ പിരിഞ്ഞുപോയ ഒരു ചന്തപോലെ വിജനം.

സുഹൃത്തായ വക്കീലിനെ കാണുകതന്നെ. മറ്റൊരു മാർഗ്ഗവും കാണുന്നില്ല. അവൻ വിചാരിച്ചാൽ പലിശയ്ക്കു കടംകൊടുക്കുന്ന കൊങ്ങിണിയോട് ചങ്ങാത്തം സ്ഥാപിക്കാൻ പററും. ശമ്പളത്തിന്റെ ഉറപ്പിന്മേൽ മാത്രം



ആരെങ്കിലും ഇക്കാലത്ത് ജപ്തിക്കടം വീടാനുള്ള വലിയൊരു സംഖ്യ കടം തരുമോ? ചെക്ക് എഴുതിക്കൊടുക്കാൻ ചെക്കുബുക്കുപോലും ഇല്ല.

നല്ല തിരക്കുണ്ടായിട്ടും വക്കീലിന്റെ തൊട്ടുമുന്നിൽത്തന്നെ സീററു കിട്ടി. കക്ഷികളുടെ മുമ്പിൽ വച്ച് ഒരു കൂററൻ ചിരിയോടെ വക്കീൽ ചോദിച്ചു: "ഇദാര്ന്നറിയോ... കേട്ടിട്ടുണ്ടാവും..." കക്ഷികളിൽ ഒരാൾ അത്ഭുതത്തോടെ തലയാട്ടി ഞാൻ ഇരുന്ന് ഞെളുത്തു.

"എന്നാലും നിന്റെ ആ കഥ വായിച്ചപ്പഴേ ഞാൻ എന്റെ വൊയ്ഫിനോട് പറഞ്ഞതാ. നീ ആളൊരു സിനിക്കാണെന്ന്. നീ എന്തിനാ ഇത്ര സീരിയസാകുന്നത്. വൊയ്ഫിന് ആ കഥ ഇഷ്ടമായില്ല കേട്ടോ. എന്തിനാണ് ചങ്ങാതീ കരയാൻ ഞങ്ങളെക്കൊണ്ട് കാശ് ചെലവാക്കിക്കുന്നത്... എന്നാലും നിന്റെ ആ ശൈലി..."

ഛർദ്ദിച്ചാൽ അത് എന്റെ വായിലേക്കുതന്നെ തിരിച്ചുവരുമെന്നറിയാവുന്നതുകൊണ്ട്, അകത്തുനിന്നും വന്ന കൂററൻ തിരമാലയെ ആമാശയത്തിലേക്കുതന്നെ ഞാൻ മടക്കിയെടുത്തു. വിയർത്തുകുളിച്ച് ഞാനവിടെ ഇരുന്നുപോയി. അമർന്നടയുന്ന കണ്ണുകളെ വലിച്ചുതുറന്ന് ഞാൻ വക്കീലിനെ നോക്കി. അയാൾ തുടരുകയാണ്: "നിനക്കിതുവരെ വരാൻ തോന്നിയതിന് നന്ദി. ഇപ്പോൾ നിന്നെപ്പററി ഓർത്തതേയുള്ളു. നീ മുടക്കം പറയരുത്. ബാർ അസോസിയേഷന്റെ കലാപ്രദർശനത്തിന്റെ ഉദ്ഘാടനം പതിനാലാം തീയതിയാണ്. നീയാണത് ചെയ്യേണ്ടത്. നോ ആർഗ്യുമെന്റ്."

"അയ്യോ അന്ന് എനിക്ക് വർക്കിംഗ് ഡേയാണ്. ലീവില്ല. ശമ്പളമില്ലാത്ത അവധി എടുക്കുക എന്നുവച്ചാൽ..."

"അത് വേണ്ടിവരും. ഒരുദിവസത്തെ ശമ്പളം കലയ്ക്കും സാഹിത്യത്തിനുംവേണ്ടി സാക്രിഫൈസ് ചെയ്യാതെ പിന്നെ എന്തോന്നു സാഹിത്യകാരൻ."

ഹൃദയം പുറത്തെടുത്തു കാണിക്കാൻ വല്ല വിദ്യയുമുണ്ടോ എന്നോർത്ത് ആവതില്ലാതെ ഞാൻ ഇരുന്നു. ഇനി നിന്നെ ഇവിടെ ആവശ്യമില്ല എന്ന മട്ടിൽ വക്കീൽ ഒരു ഒട്ടകപ്പക്ഷിയെപ്പോലെ ഫയലിനകത്തേക്ക് മുഖം പൂഴ്ത്തി. അതിൽനിന്ന് കണ്ണെടുക്കാതെ അയാൾ കൈയുയർത്തി: "ഞാൻ എഴുതാം സീയൂ..."

ചുററും ഞാൻ, മുമ്പിൽ ഞാൻ എന്ന മട്ടിൽ കിടന്നു തിളയ്ക്കുന്ന കക്ഷികളുടെ ഇടയിൽ ഞാൻ ഒരു ഇഴജന്തുവായി...

•

കാലുകളില്ലാതെ വിയർത്തുകുളിച്ച് അഴുകിയ ഒരു മാംസക്കുഴമ്പുപോലെ ഞാൻ ആ കുടുസ്സായ മുറിയിലേക്ക് ഇഴഞ്ഞുകയറി. അതൊരു കൊങ്ങിണിയുടെ ഹുണ്ടികപ്പീടികയായിരുന്നു. വെളുത്തുള്ളിയുടെ ഗന്ധം അവിടെ തങ്ങിനിന്നു. വീതികുറഞ്ഞ മരപ്പലകകൾ അടുക്കായിവച്ച് നിർമ്മിച്ച ചുമരുകളുള്ള ആ ഗുദാമിനകത്ത് ഇടപാടുകാർ തിക്കിത്തിരക്കി. ഭൂമി, സ്വർണ്ണം, വാഹനം, ഉപകരണങ്ങൾ, ശമ്പളം എന്നിങ്ങനെ പണയവസ്തുക്കളുടെ ഒരു ആഘോഷ പരമ്പരയിൽപ്പെട്ട് ഞാനങ്ങനെ അന്തിച്ചുനിന്നു. അവിടെ ഒരു വലിയ ചാർട്ട് വരച്ചുവച്ചിരുന്നു. അതിൽ നിറയെ കള്ളികൾ. ഓരോ കള്ളികളും ഓരോ പണയവസ്തുക്കൾക്കുള്ളതാണ്. എന്റെ കള്ളിയേതാണെന്ന് ഞാൻ കണ്ടുപിടിച്ചു. പൂർവ്വനിശ്ചിതമായ രേഖയിൽ സഞ്ചരിക്കുന്ന ഒരാളെപ്പോലെ, തികച്ചും യാന്ത്രികമായി ഞാനെന്റെ മണി പേഴ്സ് വലിച്ചുതുറന്നു. അതിൽനിന്ന് ഭദ്രമായി, നാലായി മടക്കിവച്ച ശമ്പള സർട്ടിഫിക്കററ് കൈയിലെടുത്തു. (കൈയിൽ ഇങ്ങനെ മൂന്നോ നാലോ എണ്ണം എപ്പോഴും കാണും). കൊങ്ങിണി അതു തിരിച്ചും മറിച്ചും നോക്കി. മൂക്കുകൊണ്ടു മണത്തും നാവുകൊണ്ടു നക്കിയും അയാളതിന്റെ വിശ്വാസ്യത തിട്ടപ്പെടുത്തി.

പിന്നീടെല്ലാം പെട്ടെന്നായിരുന്നു. പണം

കടമെടുക്കാൻ വന്ന ഒരാളുടെ മുമ്പിലേക്ക് അയാൾ എന്നെ തള്ളിവിട്ടു. പതുക്കെ കൈയടിച്ചു. കടയുടെ ഇടതുവശത്തുനിന്ന് യന്ത്രപ്പാവയെപ്പോലെ ഒരാൾ തുള്ളിത്തുള്ളി വന്ന് ആ രേഖയിൽ ഒരിടത്ത് ഒപ്പു ചാർത്തി. കൊങ്ങിണി രൂക്ഷമായി എന്നെ നോക്കിക്കൊണ്ടു പറഞ്ഞു: ''രണ്ടു സാക്ഷികൾ വേണം. രണ്ടാമൻ നീയാണ്. ശമ്പള സർട്ടിഫിക്കററ് അതിന് ധാരാളം.'' സാക്ഷി എന്ന ഭാഗത്ത് നമ്പർ രണ്ട് എന്നെഴുതിയിടത്ത്, എൻെറ പേര് എഴുതിച്ചേർത്തിട്ട് കൊങ്ങിണി പേന നീട്ടി. ''ങ്ഹും.''

●

തിരസ്കൃതനായ ഒരു രക്തസാക്ഷിയെപ്പോലെ, വെയിൽ കത്തിയമർന്ന ആ വൈകുന്നേരത്തിൻെറ ശാന്തിയിൽ ഞാൻ വീടണഞ്ഞു. എവിടെയോ ഭൂമി കരിഞ്ഞ മണം. കടമ്പ കയറുമ്പോൾ ഞാൻ കണ്ടു. അഴികളില്ലാത്ത ജനലിൽ അപ്പോൾ തളിർ ചൂടിയ ഒരു മരംപോലെ അവൾ. ആ തളിർമരത്തിൻെറ കോശങ്ങളിലും ഇലകളിലും ഇല്ലാതാവാൻ ഞാൻ വെമ്പി.

ഞാൻ ഓടിച്ചെന്ന് അവളെ വാരിയടുപ്പിച്ചു. അവൾ പറഞ്ഞു:

''എനിക്കറിയാം. ഒന്നും ശരിയായിട്ടുണ്ടാവില്ല. സാരമില്ല. എല്ലാം ശരിയാകും.''

ആ വാക്കുകളുടെ നന്മയിൽ എല്ലാം അർപ്പിച്ചു. അവൾ പറഞ്ഞു: ''ഇനിയും ആ കഥ മുഴുമിപ്പിക്കാതിരിക്കരുത്. ഇന്നും പത്രാധിപർ എഴുതിയിട്ടുണ്ട്. പക്ഷേ കഥയല്ല അവർക്കു വേണ്ടതെന്നു മാത്രം.''

അവൾ വച്ചുനീട്ടിയ കാർഡ് ഞാൻ വായിച്ചുനോക്കി.

തീരെ തെളിഞ്ഞിട്ടില്ലാത്ത ടൈപ്പു ചെയ്ത മലയാള അക്ഷരങ്ങൾ...

''കഥയിൽ എൻെറ ജീവിതം എന്നൊരു പംക്തി ഞങ്ങൾ ആരംഭിക്കുകയാണ്. ദയവായി എന്തെങ്കിലും എഴുതി അയയ്ക്കുക.''

കോമാളികളും മൃഗങ്ങളും അണിനിരക്കുന്ന ഒരു സർക്കസ് കൂടാരത്തിനകത്താണ് ഞാൻ. മൃഗമാവണോ? കോമാളിയാവണോ?

''നമുക്ക് നറുക്കിടാം.''

അവൾ ചോദിച്ചു: എന്തുപററി?

നറുക്ക് വീണത് കോമാളിക്കാണ്. ഒരു കൈയിൽ നറുക്കും മററേ കൈയിൽ പത്രാധിപരുടെ കത്തുമായി ഞാൻ ജനാലയ്ക്കൽ ചെന്നുനിന്നു.

പുറത്തു മഴമേഘങ്ങൾ ഉരുണ്ടുകൂടുന്നു. പടിഞ്ഞാറുനിന്നു കിഴക്കോട്ട് കറുത്ത പഞ്ഞിക്കെട്ടുകൾ നീന്തുന്നു. തണുത്ത കാററ് വിറപൂണ്ട് കത്തിയമരുന്ന ഭൂമിയുടെ ശിരസ്സിനെ തലോടി. അകത്തേക്ക് അപ്പോൾ അടിച്ചു കയറിയ നനവുള്ള കാററിനൊപ്പം കുറെ മഴത്തുള്ളികൾ ഓട്ടിൻപുറത്തു വീഴുന്ന ശബ്ദം കേട്ടു. ഒരു കാലാൾപ്പടയുടെ ആരവത്തോടെ അകലങ്ങളിൽനിന്ന് മഴ പെയ്തുവരികയാണ്. ഞാൻ അവളെ ചേർത്തുപിടിച്ചു. കഥ എന്നെ വന്നു തോണ്ടിവിളിച്ചു. പുറത്ത് ഭൂമിയുടെ ഹൃദയത്തിലേക്ക് ഒലിച്ചിറങ്ങിയ മഴവെള്ളത്തിൽ എൻെറ കഥ വന്നുനിറയുകയാണ്. കൈവിട്ടുപോയ ഒരമൂല്യ വസ്തു എന്നിലേക്കുതന്നെ തിരിച്ചുവന്നപോലെ ഞാൻ കഥയെ കൈകോർത്തു പിടിച്ചു.

●

കഴുകിത്തുടച്ച് വിശുദ്ധമായ ആകാശവും നനഞ്ഞുകുതിർന്ന മണ്ണും തെളിഞ്ഞുണർന്ന ചെടികളും കണ്ടുകൊണ്ടാണ് ഞാൻ ഉറക്കമുണർന്നത്. മലവെള്ളത്തിൽ വന്നടിഞ്ഞ ചുവന്ന മണ്ണും കറുത്ത മലപ്പും ചെടികളുടെ തടങ്ങളിലും, വേലിയിറമ്പുകളിലും കെട്ടിനിന്ന് മുററത്തിന് പുതിയൊരു ഭൂമിശാസ്ത്രമുണ്ടാക്കിയിരുന്നു. കുഴികളിൽ കെട്ടിനില്ക്കുന്ന ചുവന്ന മഴവെള്ളം ഉല്പത്തികഥയിലെ പ്രളയത്തിൻെറ അവശിഷ്ടത്തിൽ നിന്നെന്നപോലെ ഉള്ളിൽ പുതുനാമ്പുണർത്തി. എൻെറ കഥ പൂർത്തിയാവുകയാണ്. പേനയും കടലാസ്സുമില്ലാതെ ഞാൻ ഒരു കഥ എഴുതുകയാണ്.

പതിവുപോലെ അവൾ എന്നെ യാത്രയാക്കി. മുററം മുതൽ കടമ്പവരെയുള്ള വഴി മഴയിൽ ഇല്ലാതായിപ്പോയിരുന്നു. മുമ്പിൽ വീണുകിടക്കുന്ന മഴയിൽ പൊതിർന്ന ഏതാനും മുരിക്കിൻ കായകളെ പൊതിർന്ന ഏതാനും മുരിക്കിൻ കായകളെ ചവിട്ടാതിരിക്കാൻ ഞാൻ വളരെയേറെ ശ്രദ്ധിച്ചു. അപ്പോൾ പിറന്നതെന്ന് തോന്നിക്കുന്ന ചുവന്ന നിറത്തിലുള്ള കൊച്ചുജീവികൾ ചരിത്രാതീതകാലത്തെ ഓർമ്മിപ്പിച്ചുകൊണ്ട് കുതിർന്ന മണ്ണിലും, നനഞ്ഞുണർന്ന പുല്ലുകളിലും കൊച്ചു കാലുകൾ നീട്ടി പരന്നു നടന്നു.

ചെറുപ്പത്തിൽ ഞാനതിനെ ''ദൈവത്തിൻെറ മുറുക്കിത്തുപ്പൽ'' എന്ന് വിളിച്ചിരുന്നു. ഇപ്പോൾ ഞാൻ യാഥാർത്ഥ്യത്തിൻെറ ലോകത്തിലാണ്. ജീവികൾക്ക് ജീവനും കോശങ്ങളും പ്രത്യുല്പാദനശക്തിയുമുണ്ടെന്നും അവയ്ക്ക് ജീവിക്കാൻ ആഹാരവും വായുവും വേണമെന്നും ഞാൻ വിശ്വസിക്കുന്നു.

ഒരൊററ രാത്രികൊണ്ട് മാറിപ്പോയ അറബിക്കഥയിലെ പുരാതനമായ തെരുവീഥിപോലെ അങ്ങാടിയും വഴികളും മഴയുടെ ശക്തിയിൽ ഒലിച്ചുപോയിരുന്നു. എതിരെവന്ന പുരാതനമായ കണ്ണുകളും ചെമ്പിൻെറ നിറവുമുള്ള വൃദ്ധൻ അദ്ഭുതത്തോടെ ചോദിച്ചു: ''മോൻ പോറ്റുകയാണല്ലേ... പോകണം. പോവുകതന്നെവേണം.'' ബസ്സു കാത്തുനില്ക്കുമ്പോൾ എവിടെയോ കണ്ടുമറന്ന മുഖവും പഴങ്കഥകളിലെ രൂപവുമുള്ള മററൊരാൾ അഭിവാദനം ചെയ്തു: ''തീർച്ചയാക്കിയോ...''

ബസ്സിൽ തൊട്ടടുത്ത സീററിലിരിക്കുന്ന താടിവച്ച പ്രാകൃതനായ ചെറുപ്പക്കാരൻ പറഞ്ഞു: ''ഞാനറിഞ്ഞു. പോകുന്നതു തന്നെയാണ് നല്ലത്. പോകാതിരിക്കുന്നതിൽ ഒരർത്ഥവുമില്ല.''

ബസ്സിറങ്ങി ജോലിസ്ഥലത്തേക്ക് നടക്കുമ്പോൾ കഴുത്തിൽ രുദ്രാക്ഷം ധരിച്ച ഒരാൾ ഓടിവന്നു: ''ഇതൊക്കെ ഒരു നിയോഗമാണ് കുട്ടീ... അല്ലെങ്കിലും ആരെങ്കിലും ഈ വൈകിയ വേളയിൽ നിനക്കിങ്ങനെ...''

ഞാൻ ഓടുകയായിരുന്നു. എല്ലായിടത്തും ആളുകൾ ഒരേ കാര്യം സംസാരിക്കുന്നു.

ശമ്പളമില്ലാത്ത അവധിയെടുത്ത് ആരും കാണാതെ വീട്ടിലേക്കു മടങ്ങി. കടമ്പ കയറുമ്പോൾ അയൽപക്കത്തുനിന്നും ഓടിവന്ന ഒരു വൃദ്ധ വിറയ്ക്കുന്ന കൈകൾകൊണ്ട് എന്നെ തലോടി: ''മോൻ പോയാൽ ഞങ്ങളെയൊന്നും മറക്കല്ലേ.''

അകത്തെത്തിയപ്പോൾ അവൾ എല്ലാം ഒരുക്കിവച്ചിരിക്കുന്നു. വിലങ്ങനെ ബെൽട്ടുകളുള്ള ചിരപുരാതനമായ ആ തുകൽബാഗും അവിടവിടെ വെട്ടിയും തിരുത്തിയും മഷി ചാറിയും വൃത്തികേടായ അക്ഷരങ്ങളുള്ള പഴകി മഞ്ഞനിറം കോറിയ കടലാസ്സുകൾ അടങ്ങിയ ഫയലുകളും എൻെറ ജീവൻെറ സ്പന്ദനമുള്ള രണ്ടു ചിറകുകൾപോലെ കിടക്കയിൽ കിടന്നു.

അവൾ പറഞ്ഞു: ''പൂർത്തിയാകാത്ത കഥകൾ എല്ലാം ഈ ഫയലിൽ അടുക്കിവച്ചിട്ടുണ്ട്. അക്കൗണ്ട് ബുക്കുകളെല്ലാം ബാഗിനകത്തെ കള്ളിയിലുണ്ട്. നമുക്ക് പോകാതിരിക്കാൻ ഒരു നിർവ്വാഹവുമില്ലല്ലോ.''

അപ്പോൾ വാതിലിൽ മുട്ടുകേട്ടു. അവൾ ചെന്നു വാതിൽ തുറന്നു. നീണ്ട ടോർച്ചിൻെറ വെളിച്ചവുമായി അപരിചിതരായ മൂന്നാലാളുകൾ: ''ഇനിയും വന്നുപറയുമെന്ന് കരുതേണ്ട. പോകാതിരിക്കരുത്. പോയില്ലെങ്കിൽ...''

ഇരുട്ടിൽ ഭീഷണിയുടെ സ്വരം മാഞ്ഞുമാഞ്ഞുപോയി. അവൾ പറഞ്ഞു: ''എനിക്കു പേടിയാകുന്നു.''

●

മുളപൊട്ടി ഇലകശ വരിയാൻ കാത്തുനില്ക്കുന്ന മുരിക്കിൻ കായകൾക്കും മുററത്തെ പച്ചപ്പുൽനാമ്പുകൾക്കും മുകളിൽ ഇളംവെയിൽ പരന്നു. ഭൂമിയിലാകെ പച്ച മുളകൾ പൊന്തി.

മേല്പോട്ടു പോകുന്തോറും പുൽക്കൊടിയിൽനിന്ന് വൻമരങ്ങളുടെ അനന്തതയിലേക്കുള്ള അകലമെന്താണെന്ന് ഞങ്ങൾ അറിഞ്ഞു. പച്ചയുടെ ആ അദ്ഭുത ദൃശ്യം കണ്ണുകളെ താഴോട്ടു താഴോട്ട് വലിച്ചെടുക്കുമെന്ന് തോന്നിയപ്പോൾ കണ്ണടച്ചു.

സീററ് ബെൽട്ട് മുറുക്കാനുള്ള നിർദ്ദേശം കേട്ടപ്പോൾ അവൾ എൻേറത് മുറുക്കിത്തന്നു. ഞാൻ അവളുടേതും. അന്യഗ്രഹത്തിലേക്കു പുറപ്പെട്ട രണ്ടു ഗോളാന്തര യാത്രികരെപ്പോലെ ഞങ്ങൾ ഭയരഹിതരായി. ആകാശക്കപ്പൽ ഉയർന്നുപൊങ്ങി.





# സി അച്യുതമേനോൻെറ ഡയറിക്കുറിപ്പുകൾ

## 1977 ആഗസ്ററ്

ആഗസ്ററ് 1 തിങ്കൾ.

ഇന്നുച്ചയ്ക്കു സ്വല്പം പാൽപ്പിറേറഷൻെറ ആരംഭമുണ്ടായി. ഉടനെ campose കഴിച്ചു വിശ്രമം എടുത്തു.

കാലത്തു കെ.കെ.വാരിയരുടെ വീട്ടിൽ പോയി. മാധവിക്കുട്ടി വാരസ്യാർ മാത്രമേ ഉണ്ടായിരുന്നുള്ളു. മകളുടെ കുട്ടിയും. രമ ജോലിക്കു പോയിത്തുടങ്ങി. ജനാർദ്ദനൻ വന്നാണു കൊണ്ടുപോയത്. കുറച്ചുനേരം വിശേഷങ്ങൾ പറഞ്ഞിരുന്നു മടങ്ങിപ്പോന്നു.

വൈകിട്ടു നടക്കാൻ പോയില്ല. രാത്രി വി.വി.രാഘവൻ മടങ്ങിവന്നു.

കറുപ്പൻമാസ്ററുടെ മകൻ സുരേന്ദ്രന് കേരളവർമ്മയിൽ പ്രവേശനത്തിനു മാനേജ്മെൻറ് ക്വാട്ടയിൽ ശിപാർശ ചെയ്യാൻ ഞാൻ വിസമ്മതിച്ചു. കാരണം പത്തമ്പതോളം ശിപാർശകൾ ഇതിനകംതന്നെയുണ്ടെന്ന് ഇന്നലെ കരുണൻ പറഞ്ഞിരുന്നു. സയൻസിനല്ലെങ്കിൽ കൊടുക്കാമെന്നു സത്യഭാമ ഇടപെട്ടു സമ്മതിച്ചു. ആർക്കും ഒരുപകരാരവും ചെയ്യാത്തവനാണു ഞാനെന്ന് ആളുകൾ ധരിക്കും. എന്തു ചെയ്യാം? എങ്കിലും ഞാൻ ചെയ്തതു തെററാണെന്നു തോന്നുന്നില്ല.

ആഗസ്ററ് 2 ചൊവ്വ.

'നവയുഗം' കുറിപ്പുകൾ എഴുതി. 'വായനയുടെ കനികൾ' എന്ന പുസ്തകത്തിൻെറ മാററർ തയ്യാറാക്കി വി.പിയുടെ വശം കൊടുത്തയച്ചു; 'പ്രഭാതി'ൽ കൊടുക്കാൻ. മോസ്കോയിൽനിന്ന് ഗോപാലകൃഷ്ണനും ഓമനയും വന്നിരുന്നു. ഉച്ചനേരത്തായതുകൊണ്ട് അധികം സംസാരിക്കാൻ കഴിഞ്ഞില്ല. സത്യത്തിൻെറ വീട്ടിൽ ഊണുകഴിച്ച് അവർ ജനാർദ്ദനൻെറ വീട്ടിൽ പോയി. രാജേന്ദ്രന് ഒരു ഭാര്യയെ കണ്ടുപിടിക്കാനാണ്. ആളുടെ വിവരമൊന്നും ശരിയായി ഇല്ലാതിരുന്നതിനാൽ പററിയില്ല. ബാലരാമൻെറ മകളുടെ വിവാഹകാര്യം ആലോചിക്കാൻ മഠത്തിൽ മാരാത്തു പോയി സംസാരിച്ചു. സത്യവും രാഘവനും-അവർ വലിയ കൂട്ടക്കാരാണ്. പററുമോ എന്നു ശങ്ക. പങ്കജാക്ഷിയേയും ഗംഗാധരനേയും എല്ലാം അറിയുമത്രെ.

ആഗസ്ററ് 3 ബുധൻ.

ബജററിൻെറ തൊഴിൽ സാധ്യതകളെപ്പററി ഒരു ലേഖനമെഴുതി. നല്ലപോലെ പഠിച്ചെഴുതിയതുകൊണ്ട് വ്യക്തവും ലളിതവുമായിട്ടുണ്ടെന്ന് എനിക്കു തന്നെ തോന്നി.

വൈകുന്നേരം നടക്കാൻ പോയപ്പോൾ CITU വിൻെറ ട്രാൻ.യൂണിയൻ യോഗം കോർണ്ണറിൽ. ഇമ്പിച്ചിബാവ പ്രസംഗിക്കുന്നുണ്ടത്രെ. അതിലും പൊലീസ് മർദ്ദനങ്ങളാണു പ്രധാന വിഷയം.

രാത്രി റേഡിയോയിൽ കരുണാകരൻെറ കേസിൽ അപ്പീലിനു അനുവാദം സുപ്രീം കോടതി കൊടുത്തതായി അറിഞ്ഞു. കരുണാകരനെ ശിക്ഷയിൽനിന്നു ഒഴിവാക്കിയാൽ ആൻറണിക്കെതിരെയുള്ള സമരം ശക്തിപ്പെടും. കരുണാകരൻ ഒരു തിരിച്ചുവരവിനു തന്നെ ശ്രമിച്ചേക്കും. എന്തോ ആകട്ടെ. എങ്ങനെ വന്നാലും എനിക്കു വിരോധമില്ല.

ഞാൻ വീണ്ടും തിരുവനന്തപുരത്തു വന്നു താമസിക്കുമെന്നു ബാലരാമൻ വിചാരിക്കുന്നതായി തോന്നുന്നു. അത്ഭുതം തന്നെ.

ആഗസ്ററ് 4 വ്യാഴം.

മാണിയുടെ ക്ഷമായാചനം ഹൈക്കോർട്ടു സ്വീകരിച്ചതായി വൈകുന്നേരത്തെ റേഡിയോയിൽ കേട്ടു. അപ്പോൾ അവിടേയും പ്രതിപക്ഷത്തിനു പരാജയം പററി. പ്രസ്തുത പ്രശ്നം ചർച്ച ചെയ്യാൻ അനുവാദം കിട്ടാഞ്ഞതുകൊണ്ട് ഇന്നു നിയമസഭയിൽ അവർ ഇറങ്ങിപ്പോയതാണ്. അപ്പോൾ അതും പോയി.

വൈകുന്നേരം നടക്കാൻ പോയപ്പോൾ പൂങ്കുന്നത്തു ശിവക്ഷേത്രത്തിൻെറ പിന്നിലെ മൈതാനത്തിൽ ആർ.എസ്.എസ് സുഖമായി ഡ്രിൽ നടത്തുന്നു-ലാത്തി പരിശീലനം നടത്തുന്നു. നമ്മുടെ യുവാക്കൾക്കും ഇത്തരം പരിശീലനം കൊടുക്കേണ്ടതാണ്.

തമ്പുരാട്ടിയുടെ കൂടെ രാമകൃഷ്ണൻ വന്നു. അവനു ജോലി കൊടുക്കാൻ എം.സി. ജേക്കബ്ബിനു കത്തു കൊടുത്തു. പുരുഷനു ബ്രൂവറീസിലെ ജോലി സ്ഥിരപ്പെടുത്തിയതായി വിവരം കിട്ടി.

ആഗസ്ററ് 5 വെള്ളി.

ഇൻഡോ-സോവിയററു സൗഹാർദ്ദത്തെക്കുറിച്ചു ഒരു പേപ്പർ തയ്യാറാക്കാൻ വേണ്ടതു വായിച്ചു. തപൻദാസിൻെറ പുസ്തകവും മോഹിതിൻെറ ലഘുലേഖയും. അപ്പോഴേക്കും ശർമ്മാജിയുടെ കത്തു കിട്ടി, ഉദ്ഘാടനമാണു വേണ്ടതെന്ന്. ഏതായാലും എഴുതിത്തുടങ്ങാൻ സമയമില്ലായിരുന്നു.

കെ.ടി.ജേക്കബ്ബാശാനെപ്പററി എഴുതാൻ തോന്നി. ഭാഗ്യവശാൽ ചെറുതാണെങ്കിലും നല്ല ഒരു ലേഖനമെഴുതാൻ കഴിഞ്ഞു. പാലക്കാട്ടേക്കും ശർമ്മാജിക്കും കത്തുകൾ അയച്ചു. വി.വിയും ജനാർദ്ദനനും തിരിച്ചെത്തി. ജനാർദ്ദനൻെറ കാര്യമൊന്നും നടന്നില്ല. പങ്കജാക്ഷനാണു പിന്നേയും തടസ്ഥമുണ്ടാക്കിയതെന്നു അറിഞ്ഞപ്പോൾ അത്ഭുതപ്പെട്ടു.

രാത്രി ഡോ.വി.കെ. രാജൻ കാണാൻ വന്നു. അദ്ദേഹമിപ്പോൾ ആമ്പല്ലൂരിലെ ഒരു സ്വകാര്യ നഴ്സിംഗ് ഹോമിലാണത്രെ.

ആഗസ്ററ് 6 ശനി.

കാലത്തും ഉച്ചയ്ക്കും ഡി.സി എക്സിക്യൂട്ടീവിൽ പങ്കെടുത്തു. ടി.എൽ. പൊറിഞ്ചുവിൻെറ പേരിൽ 6 മാസത്തെ സസ്പെൻഷൻ നടപടി എടുത്തു. അതു തീരുമാനിക്കാൻ വളരെ പ്രയാസമായിരുന്നു. ഒരുഭാഗത്ത് അയാൾക്കു തൊഴിലാളികളുടെ ഇടയിലുള്ള സ്വാധീനം; മറുവശത്ത് അയാളുടെ കൊള്ളരുതായ്മകൾ-



*കരുണാകരനെ ശിക്ഷയിൽനിന്നൊഴിവാക്കിയാൽ ആൻറണിക്കെതിരെയുള്ള സമരം ശക്തിപ്പെടും. കരുണാകരൻ ഒരു തിരിച്ചുവരവിനുതന്നെ ശ്രമിച്ചേക്കും. എന്തോ ആകട്ടെ. എങ്ങനെ വന്നാലും എനിക്കു വിരോധമില്ല.*

ഒടുവിൽ നടപടി എടുക്കാൻതന്നെ തീരുമാനിച്ചു. ഇക്കാര്യത്തിൽ മാത്രമാണ് ഞാൻ അഭിപ്രായം പറഞ്ഞത്.

വൈകിട്ടു നടന്നുപോരാമെന്നു വിചാരിച്ചെങ്കിലും മഴയും തണുപ്പും നിമിത്തം വേണ്ടെന്നു വച്ചു. കലശലായ ജലദോഷം ഉണ്ടായിരുന്നു. ചാറുംകൂട്ടി ഒരുപിടി ചോറുണ്ടു കിടന്നു.

ഒരു S.B ക്കാരൻ വന്ന് ഇവിടെ ഒരു പുസ്തകം വച്ചിട്ടുണ്ടോ ഒപ്പിടാനായി എന്നു ചോദിച്ചു. ശരിക്കുള്ള ഭ്രാന്തുണ്ടോ, അതോ മററുവല്ല തിരുമാലികളുമാണോ?

ആഗസ്ററ് 7 ഞായർ.

D Council യോഗത്തിൽ പങ്കെടുത്തു. അതുകഴിഞ്ഞു ജനാർദ്ദനനോടൊപ്പം വീട്ടിലേക്കു മടങ്ങി. CITU വിൻെറ ഇലക്ട്രിസിററി വർക്കേഴ്സ് കോൺഫ്രൻസായിരുന്നു. നല്ല പ്രകടനം നടന്നുവത്രെ. BTR ആയിരുന്നു പ്രാസംഗികൻ. ജനതാ നയത്തെ ശക്തിയായി വിമർശിച്ചുവെന്നാണറിഞ്ഞത്.

ആഗസ്ററ് 8 തിങ്കൾ.

തീരെ സുഖമില്ല. ജലദോഷം. Incidal കഴിച്ചു വിശ്രമിച്ചു. ഒന്നും വായിക്കാൻ കഴിഞ്ഞില്ല. 3 മണിക്കു ജനാർദ്ദനൻ, കരുണൻ, പരമൻ, ടി.എൻ എന്നിവർ വന്നു. കെ.കെ.വാരിയർ സ്മാരകത്തെപ്പററി ആലോചിച്ചു ചില തീരുമാനങ്ങൾ എടുത്തു.

9 മണിക്കു കേശവദേവ് വന്നിരുന്നു. ലീലയുടെ കാര്യം അദ്ദേഹത്തോടു പറഞ്ഞു. വൈകിട്ട് interview എല്ലാം കഴിഞ്ഞശേഷം ശരിയായിട്ടുണ്ടെന്നു വിളിച്ചുപറഞ്ഞു. വളരെ സന്തോഷം.

ആഗസ്ററ് 9 ചൊവ്വ.

ഉച്ചയ്ക്കു കൃഷ്ണപിള്ളച്ചേട്ടൻ ഉണ്ണാൻ വന്നു. ഹോട്ടൽ ഇൻറർനാഷനലിൽ പ്രൊഡക്ററിവിററി കൗൺസിലിൻെറ ഒരു യോഗത്തിനു വന്നതാണ്. രവിയുടെ കല്യാണക്കാര്യം പറഞ്ഞു. രണ്ടുമൂന്നു പെൺകുട്ടികളെപ്പററി പറഞ്ഞതിൽ ദാമോദരൻെറ സഹോദരൻെറ മകളെയാണു പിടിച്ചതെന്നു തോന്നി. അന്വേഷിക്കാം എന്നു പറഞ്ഞു.

രാത്രി രാഗം തിയ്യറ്ററിൽ 'നിറകുടം' കാണാൻപോയി. ഒരു ഗുണവുമില്ലാത്ത പടം. അസംഭവ്യമായ സംഭവങ്ങൾ. നിറയെ മെലോഡ്രാമയും സെൻറിമെൻറും. ഇടയ്ക്കു ചിരിക്കാൻ കുറെ വകയുണ്ട്.

ലീലയ്ക്കു 'സാഹിത്യ അക്കാദമി'യിൽ ജോലി കിട്ടിയ വിവരം ആ കുട്ടി വന്നു പറഞ്ഞു.

ആഗസ്ററ് 10 ബുധൻ.

ഇസ്ക്കസ് സമ്മേളനത്തിനുള്ള പ്രസംഗത്തിൻെറ നോട്ടു കുറിച്ചു. മററു അത്യാവശ്യം വായനയും കഴിച്ചു.

ഭാരതിയുമായി അമ്മിണി പിണക്കമായ കഥ ഇന്നലെയാണറിഞ്ഞത്. അതു മോശമായിപ്പോയി. കമലത്തിൻെറ ഒരു വിവരമറിയിക്കാൻ ടെലഫോണിൽ വിവരമറിയിച്ചതു ചെന്നുപറഞ്ഞില്ലത്രെ–ഞാൻ വീട്ടിലുണ്ടായിരുന്നുവെന്നും ചെന്നു പറഞ്ഞുവെന്നും പറഞ്ഞതു ശുദ്ധ നുണ. ഞാൻ അന്നു തൃശൂരേ ഉണ്ടായിരുന്നില്ല. വേണുവാണെങ്കിൽ പനി പിടിച്ചു കിടക്കുകയായിരുന്നു. മഴയായിരുന്നതുകൊണ്ടു പോയില്ല, മഴയത്തു ഇറങ്ങിക്കൂടാ എന്നു പറയുന്നതു നല്ല ഒരു ഒഴികഴിവായി എനിക്കു തോന്നിയില്ല.

ആഗസ്ററ് 11 വ്യാഴം.

ജനതാബജററിനെപ്പററി മൂന്നാമത്തെ ലേഖനമെഴുതി 'ജനയുഗ'ത്തിന് അയച്ചു.

രാത്രി ഗോപു കള്ളുകുടിച്ചു വന്നു, അച്ഛനുമായി വഴക്കിട്ടു സംസാരിച്ചു വീട്ടിൽ കയറിവന്നു. വളരെ ഓവറായിട്ടുണ്ടായിരുന്നു പോലും. ഞാൻ വിളിച്ചപ്പോൾ (പോകുംവഴി) കേട്ടതുപോലുമില്ല. ഇതെന്തു കഷ്ടമാണ്.

ആഗസ്ററ് 12 വെള്ളി.

*ഭാരതിയുമായി അമ്മിണി പിണക്കമായ കഥ ഇന്നലെയാണ് അറിഞ്ഞത്. അതു മോശമായിപ്പോയി. കമലത്തിൻെറ ഒരു വിവരം അറിയിക്കാൻ ടെലഫോണിൽ വിവരമറിയിച്ചത് ചെന്നു പറഞ്ഞില്ലത്രെ. ഞാൻ വീട്ടിലുണ്ടായിരുന്നുവെന്നും, ചെന്നു പറഞ്ഞുവെന്നും പറഞ്ഞത് ശുദ്ധ നുണ. ഞാൻ അന്നു തൃശൂരേ ഉണ്ടായിരുന്നില്ല.*

ഉച്ചതിരിഞ്ഞു ഗ്രന്ഥശാലാസംഘം പ്രവർത്തകരുടെ യോഗത്തിൽ പങ്കെടുത്തു. കുറച്ചാളുകൾ മാത്രമേ പങ്കെടുത്തുള്ളുവെങ്കിലും യോഗം നന്നായി. ബില്ലിനെപ്പററി പഠിച്ചു അഭിപ്രായങ്ങൾ രൂപീകരിക്കാനും സെമിനാറുകൾ സംഘടിപ്പിക്കാനും തീരുമാനമെടുത്തു.

എം.എൻ.രാമചന്ദ്രൻ നായർ മരിച്ചതായി റേഡിയോ വാർത്ത കേട്ടു. വിശ്വസിക്കാൻ സാധിച്ചില്ല. ഗോവിന്ദൻ നായരുടെ അനുജനാണെന്ന വിവരം റേഡിയോ ഒട്ടു പറഞ്ഞതുമില്ല. ഹൃദയസ്തംഭനമായിരിക്കാം കാരണമെന്നു വിചാരിച്ചു.

കാലത്തു ഗോപുവിൻെറ വീട്ടിൽ പോയി സംസാരിച്ചു. കൂടുതൽ സംസാരിക്കാൻ ഇങ്ങോട്ടു വിളിച്ചെങ്കിലും ഇവിടെ വേറെ ആളുകൾ ഉണ്ടായിരുന്നതിനാൽ പററിയില്ല. പക്ഷെ സംസാരിച്ചതുകൊണ്ടൊന്നും ഒരു പ്രയോജനവുമില്ലാതായിരിക്കുന്നു.

ആഗസ്ററ് 13 വ്യാഴം.

ടി.ആർ.നായരുടെ സപ്തതി. കാലത്തു 10 മണിക്ക്.

സപ്തതിക്കു ഒന്നാന്തരം സദ്യ—പ്രസംഗങ്ങളും ശ്ലോകങ്ങളും. ടി.ആർ.നായരുടെ അച്ഛനമ്മമാരുടെ ഛായാപടം അനാച്ഛാദനം ചെയ്തു. ഉള്ളാട്ടിൽ ശങ്കരൻകുട്ടി മേനോൻ, ടി.ഗോപാലൻ, നമ്പീശൻ മുതലായവരെ കണ്ടു.

2 മണിക്കു പാലക്കാട്ടേക്കു പുറപ്പെട്ടു. വഴിക്കു ശ്രീകൃഷ്ണപുരത്ത് കൊങ്ങശ്ശേരി സ്മാരകത്തിനു തറക്കല്ലിട്ടു. കൊങ്ങശ്ശേരിയുടെ വീട്ടിലും പോയി. രണ്ടുകുട്ടികളേയും ഭാര്യയേയും അച്ഛനേയും കണ്ടു. ഭാര്യ സുഖമില്ലാതെ കിടക്കുകയായിരുന്നു.

5.30–ന് ഇസ്ക്കസ് സമ്മേളനത്തിന് എത്തി. ഉദ്ഘാടനം സി.എച്ച്.മുഹമ്മദുകോയ നടത്തി. രാത്രി ഗസ്ററ് ഹൗസിൽ.

ആഗസ്ററ് 14 ഞായർ.

ഇസ്ക്കസ് സമ്മേളനം കാലത്ത്–പാലക്കാട്ട്.

സമ്മേളനം അതിഗംഭീരമായി. കാലത്തെ സെമിനാറിൽ സാമ്പത്തിക സഹകരണത്തെക്കുറിച്ചു സംസാരിച്ചു. ഞാൻ ഉദ്ഘാടനം. അരവിന്ദാക്ഷൻേറയും ചാണ്ടിയുടേയും പ്രസംഗങ്ങളും വളരെ നന്നായിരുന്നു. മൂന്നര മണിക്ക് മലമ്പുഴ ചെന്നു കോഷിലേവിനെ കണ്ട് ഒന്നര മണിക്കൂർ വിവിധ കാര്യങ്ങളെപ്പററി സംസാരിച്ചു. പിന്നെ സമ്മേളനത്തിനു പോയി. രമേശ് ചന്ദ്ര ഉദ്ഘാടനം ചെയ്തു. ഗ്രിഗോറിയോസിൻെറയും വരദരാജൻ നായരുടെയും ശങ്കരനാരായണൻെറയും എല്ലാം പ്രസംഗങ്ങൾ നന്നായി. പിന്നെ കസാക് സംഘത്തിൻെറ ഗാന–നൃത്ത പരിപാടി ഒന്നര മണിക്കൂർ നേരത്തേക്ക്. അതും നന്നായി. 10.30 ആയി എല്ലാം കഴിഞ്ഞു കിടന്നപ്പോൾ.

ആഗസ്ററ് 15 തിങ്കൾ.

കാലത്ത് 9 മണിക്കു പാലക്കാട്ടുനിന്നു പുറപ്പെട്ടു. 10.30–നു മുമ്പായി തൃശൂർ എത്തി. ദിവസം മുഴുവൻ സുഖമായി വിശ്രമിച്ചു. ഇന്നലത്തെ ഉറക്കം മോശമായിരുന്നു. പത്രങ്ങളൊക്കെ വായിച്ചുതീർക്കുകയും ചെയ്തു.

ജയപ്രകാശ് നാരായണൻ സോഷ്യലിസ്ററ് പാർട്ടി വിടുന്ന അവസരത്തിൽ 1957–ൽ തൻെറ സഹപ്രവർത്തകർക്ക് അയച്ച കത്തു വായിച്ചുതീർത്തു. അദ്ദേഹം മാർക്സിസത്തിൽനിന്നു തുടങ്ങി ഒടുവിൽ സർവ്വോദയത്തിൽ എത്തിച്ചേർന്നതെങ്ങനെയെന്നു വിവരിക്കുന്നതാണ് കത്ത്. മാർക്സിസത്തോടും സോഷ്യലിസ്ററു സമ്പ്രദായത്തോടും വെറുപ്പു തോന്നിയതെങ്ങനെയെന്നു പറയുന്നതിൽ കുറച്ചെങ്കിലും യുക്തിയുക്തതയുണ്ട്. എന്നാൽ സർവ്വോദയത്തെ വരിച്ചതിനു പറയുന്ന ന്യായങ്ങൾ വെറും സ്വപ്നപ്രായങ്ങളാണ്.

തൂപ്പുകാരി തങ്കമ്മയുടെ മകളും (കളക്ടറേറ്റിൽ ക്ളാർക്ക്) അവരുടെ ഭർത്താവും (Vet) കൂടി കാണാൻ വന്നു. നല്ല ഒരു കുടുംബം.

ആഗസ്ററ് 16 ചൊവ്വ.

കാലത്തുകൂടി 'നവയുഗ'ത്തെപ്പററി ആലോചിച്ചു. ചില നല്ല തീരുമാനങ്ങൾ എടുത്തു. നടപ്പിൽ വരികയാണെങ്കിൽ 'നവയുഗ'ത്തിൻെറ പദവി ആകെ മാറും.

ഉച്ചതിരിഞ്ഞു കീരൻെറ സ്മാരകത്തിനു വേണ്ടിയുള്ള യോഗം കൂടി. പാർട്ടിക്കാർ എല്ലാവരും തന്നെ പങ്കെടുത്തു. പഴയ ആളുകളും. കമ്മിററി തിരഞ്ഞെടുത്തു. ഞാൻ പ്രസിഡൻറും ഗോപാലകൃഷ്ണമേനോൻ സെക്രട്ടറിയും.

മടങ്ങിവന്ന് ആഹാരം കഴിച്ചു. 7.20–ൻെറ വണ്ടിക്ക് മദ്രാസ്സിലേക്കു പുറപ്പെട്ടു.

ആഗസ്ററ് 17 ബുധൻ.



വണ്ടി നേരം വൈകിയാണ് എത്തിയത്–8 മണിക്ക്. ചേട്ടൻ സ്റേറഷനിൽ ഉണ്ടായിരുന്നു. വീട്ടിൽ വന്നു പല്ലുതേച്ച് കാപ്പി കുടിച്ച് രാമൻമേനോനെ ഫോൺ ചെയ്തപ്പോഴേക്കും ആഫീസിൽ പോയിരുന്നു.

ഉച്ചതിരിഞ്ഞ് MCR നെ കാണാൻ സമയം കിട്ടി. 4.20–ന്. ചേട്ടനേയും കൂട്ടി ടാക്സിയിൽ സെക്രട്ടേറിയററിൽ പോയി. കണ്ടു സംസാരിച്ചു. വള്ളത്തോൾ ശതാബ്ദിക്കു വരാമെന്നു പറഞ്ഞു. മടങ്ങി വീട്ടിൽ വന്നു. ഉടൻതന്നെ വിമാനത്താവളത്തിലേക്കു പോയി. കെ.ജി.മേനോൻെറ കാറിൽ അദ്ദേഹം കൊണ്ടുവിട്ടു. ടാക്സിക്കൂലി വളരെയധികമായി. തീവണ്ടിയാഫീസിൽനിന്നു 6.50–ഉം സെക്രട്ടേറിയററിൽ പോയി മടങ്ങിയതിനു 20–ഉം. അതിൽ 10 ചേട്ടൻെറ കൈയിൽനിന്നാണു കൊടുത്തത്. മരുന്നെടുക്കാൻ മറന്നതുകൊണ്ട് 10 ഡിഗോക്സിനും വാങ്ങിച്ചു.

ആഗസ്ററ് 18 വ്യാഴം.

4 മണിക്കു CWC തുടങ്ങി. തയ്യാറാക്കിയ രേഖകളൊന്നും ഉണ്ടായിരുന്നില്ല. ഓരോരുത്തരും ഓരോവട്ടം സംസാരിക്കാമെന്നു തീരുമാനിച്ചു. രാജേശ്വര റാവു സംസാരിച്ചു. പിന്നെ ഭുപേശും. അടിയന്തരാവസ്ഥയെ പിൻതാങ്ങിയതു തെററായി എന്നു രണ്ടുകൂട്ടരും പറഞ്ഞു.

ഗോപാലകൃഷ്ണൻ മോസ്കോയിലേക്കു പോകുംവഴി ഇവിടേയും വന്നു. പ്രകാശത്തിൻെറ കൂടെയാണു വന്നത്. അതുകൊണ്ട് ഒന്നും ചോദിക്കാൻ പററിയില്ല.

ആഗസ്ററ് 19 വെള്ളി.

Review–വിനെപ്പററി ചർച്ച തുടർന്നു. എൻ.കെ.കൃഷ്ണൻ, ഇന്ദ്രജിത്ത് ഗുപ്ത എന്നിവരുടെ പ്രസംഗങ്ങൾ നന്നായിരുന്നു. യോഗി മുതലായ മററുചിലരുടേയും. മോഹിത് സെന്നിൻെറ മാത്രമാണ് അടിയന്തരാവസ്ഥയെ ന്യായീകരിച്ചുകൊണ്ടുള്ള ഒരു പ്രസംഗം ഉണ്ടായത്. ആകെക്കൂടി നല്ല ചർച്ചയായിരുന്നു.

പി.കെ.വി വന്നു. Tetcos ൻെറ ഏറെറടുക്കൽ ക്യാബിനററ് തീരുമാനിച്ചു എന്നറിഞ്ഞു. വളരെ ആശ്വാസം.

8.33 ബോണസ് തീരുമാനിച്ചു. ഓർഡിനൻസു വരാൻ പോകുന്നു. രവീന്ദ്രവർമ്മ AITUC യെ കുററപ്പെടുത്തി. അതിനു മറുപടി പറയണം.

ആഗസ്ററ് 20 ശനി.

ഇന്നും റിവ്യൂ ചർച്ചകൾ തുടർന്നു. വിശ്വനാഥ് മുക്കർജിയുടേയും ഹോമിഭാജിയുടേയും പ്രസംഗങ്ങൾ വളരെ വിമർശനാത്മകങ്ങളായിരുന്നു. വിശ്വനാഥ് എഴുതിവായിക്കുകയാണുണ്ടായത്. ഹരിജനമർദ്ദനങ്ങളെയും വിലക്കയററത്തെയും പററിയുള്ള രണ്ടു ക്യാമ്പെയിനുകൾ ചർച്ച ചെയ്തു.

മാധവൻെറ കൈയിൽനിന്ന് ഇങ്ങോട്ടുവന്ന യാത്രക്കൂലി 675+111=786 ക. വാങ്ങിച്ചു. Indian Philosophy (Devi Prasad), Crisis of Capitalism Bow of Turning Gold (H.N.Mukherjee) എന്നീ പുസ്തകങ്ങൾ വാങ്ങിച്ചു.

ആഗസ്ററ് 21 ഞായർ.

ഇന്നു CWC യോഗത്തിൽ ഞാൻ സംസാരിച്ചു. വേണ്ടത്ര നന്നായില്ല. ഇതിലും നന്നായി സംസാരിക്കാമായിരുന്നു. ചർച്ച കഴിഞ്ഞു. Drafting Committee എടുത്തു. രാത്രി 7.30–നു ഞാൻ പോന്നു. യോഗം പിന്നെയും തുടർന്നു.

കേരളാഹൗസിൽ വന്നു സ്ഥലം പിടിച്ചു. വിദ്യാർത്ഥി യുവജന മുന്നണിയിൽ പ്രവർത്തിക്കുന്ന ചിതംബരവുമായി പരിചയപ്പെട്ടു.

ആഗസ്ററ് 22 തിങ്കൾ.

മൂക്കിൽനിന്നു തുടർച്ചയായി വെള്ള മൊഴുകിക്കൊണ്ടിരുന്നതിനാൽ ഒരു പണിയും, പ്രത്യേകിച്ചു വായന, ചെയ്യാൻ വയ്യ. എത്ര സമയം വെറുതേ പോകുന്നു?

ലിങ്ക് ഹൗസിൽ ചെന്ന് നാരായണനേയും അരുണാ ആസഫലിയേയും കണ്ടു. ഒരു



ഇടത്തുനിന്ന്: സി. അച്ചുതമേനോൻ, വധു, കെ. കരുണാകരൻ, ടി.കെ.ജി. നായർ, കെ.പി. പ്രഭാകരൻ (ടി.കെ.ജിയുടെ പിന്നിൽ) വള്ളത്തോൾ നാരായണൻകുട്ടിമേനോൻ (കരുണാകരനു പിന്നിൽ) നീലകണ്ഠ ശർമ്മയും തങ്കമ്മയും

മണിക്കൂറിലധികം സംസാരിച്ചു. 'പേട്രിയട്ടി'നുവൻകിട ബിസിനസ്സുകാരുടേയും ഗവൺമെൻറിൻേറയും നിസ്സഹകരണംകൊണ്ടുള്ള പ്രയാസങ്ങൾ കൊണ്ട് എത്തുന്നിടത്തോളം എത്തട്ടെ എന്നാണു നാരായണൻെറ സമീപനം. രാജേശ്വരറാവുവിൻെറ സ്ഥാനം നഷ്ടപ്പെട്ടേക്കുമോ എന്നാണു അരുണാജിയുടെ ഭയം. ഇല്ലെന്നു ഉറപ്പു പറഞ്ഞു. എത്ര സ്നേഹവും ബഹുമാനവുമാണ് അവർക്ക് സി.ആറിനോട് എന്നു മനസ്സിലായി. സന്തോഷിച്ചു.

ഉച്ചതിരിഞ്ഞു ചിതംബരവും പി.ആറിൻെറ മകനും വന്നു. കുറേനേരം സംസാരിച്ചു.

ആഗസ്ററ് 23 ചൊവ്വ.

കെ.ജി.മേനോൻെറ വീട്ടിലാണു താമസിച്ചത്. വളരെ സുഖമായിരുന്നു. അമ്പുവിനെ കണ്ടു. വളരെ വർഷങ്ങൾക്കു ശേഷമാണു കണ്ടത്. അപ്പോഴും ഫുട്ബാൾ കളിയുടെ കാര്യമാണ് പറയുന്നത്.

വൈകുന്നേരം ചേട്ടൻെറ വീട്ടിൽ പോയി. ഷീററും കുഷനും എടുത്തുകൊണ്ടുപോന്നു.

പാർട്ടിയാപ്പീസിൽ ചെന്നു . കാത്തമുത്തുവിനെ കണ്ടു. ഇപ്പോൾ എണീററു നടക്കാറായി. നമ്പ്യാർ, തങ്കപ്പൻ, ഐ.എസ് മുതലായവരെയെല്ലാം കണ്ടു. റെയിൽവേ സ്റേറഷനിൽ പരമേശ്വരനേയും കണ്ടു. രാത്രി തിരുവനന്തപുരം മെയിലിനു കയറിക്കിടന്നുപോന്നു.

ആഗസ്ററ് 24 ബുധൻ.

വണ്ടി തൃശ്ശൂരെത്തിയതു നേരം വൈകിയാണ്. നല്ല മഴയുണ്ടായിരുന്നു. വീട്ടിൽ വന്നു നിത്യകർമ്മങ്ങൾ കഴിച്ചു. പഴയ കത്തുകളൊക്കെ വായിച്ചു മറുപടികൾ എഴുതിവച്ചു.

ഡോ.പി.യു. ജോസഫ് വന്നു. മകളുടെ കല്യാണത്തിനു ക്ഷണിച്ചു. രാമൻകുട്ടിയുടെ കാര്യം അദ്ദേഹത്തോടു പറഞ്ഞു. മിഷ്യൻ ആസ്പത്രിയിൽ ഒഴിവുണ്ടെന്നും ശ്രമിക്കാമെന്നും പറഞ്ഞു. അല്ലെങ്കിൽ താനിപ്പോൾ പണിയെടുക്കുന്ന തൃശ്ശൂർ നഴ്സിംഗ് ഹോമിൽ നിർത്താമെന്നും.

ജനാർദ്ദനൻ വന്നിരുന്നു. രാമൻമേനോൻെറ മകളുടെ കല്യാണത്തിൻെറ കാര്യം പറഞ്ഞു. ജനാർദ്ദനൻ Tetcos ൻെറ കാര്യത്തിനു തിരുവനന്തപുരത്തേക്കു പോയി.

വയലാറിനെപ്പററിയുള്ള പവനൻെറ പുസ്തകം നാല് അധ്യായം വായിച്ചു.

ആഗസ്ററ് 25 വ്യാഴം.

കാലത്ത് 10 മണിക്ക് പാർട്ടി ആഫീസിൽ വച്ചു പ്രസ്സ് കോൺഫറൻസു നടത്തി. കീരൻ സ്മാരകത്തെപ്പററി പറയുവാനായിരുന്നു. എന്തൊക്കെയോ പ്രതീക്ഷിച്ചു പത്രപ്രതിനിധികൾ വന്നു. രാഷ്ട്രീയ കാര്യങ്ങളൊന്നും ചർച്ച ചെയ്യുകയില്ല എന്ന നിശ്ചയത്തിൽ ഉറച്ചുനിന്നു.

'നവയുഗം' വിശേഷാൽപ്രതി രണ്ടു കോപ്പി കിട്ടി. കീരനെപ്പററിയുള്ള സ്മരണകൾ മുഴുവൻ ഒരൊററ ഇരിപ്പിൽ ഇരുന്നു വായിച്ചു. ഏററവും നല്ലത് എൻേറതുതന്നെയാണെന്നാണെൻെറ വിശ്വാസം. അതോ ഗോപാലകൃഷ്ണമേനോൻെറയോ? കീരൻെറ ധീരത

...തിൽ തുടിച്ചുനില്ക്കുന്നു. എന്റേതിൽ അത്തരം സംഭവങ്ങളില്ല. എങ്കിലും വളരെ intimate ആയ കാര്യങ്ങളുണ്ട്. കെ.കെ.നായരുടേയും കൊള്ളാം. വി.ടിയുടേതു മോശം. വെറും വാചകം മാത്രം.

ആഗസ്ററ് 26 വെള്ളി.

അതുമിതും വായിച്ചിരുന്നു. വൈകുന്നേരം ജനാർദ്ദനൻ സന്ധ്യയേയും കൊണ്ടു മടങ്ങിവന്നു. ജനാർദ്ദനനു മിണ്ടാനും എഴുന്നേററു നില്ക്കാനും വയ്യ. എന്തു കഷ്ടം!

സുരേന്ദ്രനും രത്നമ്മയും കുട്ടികളും വന്നു. കായയും പഴവും എല്ലാം ഒരുപാടു കൊണ്ടുവന്നു പാരിതോഷികമായി തന്നു. ചിലരോടൊക്കെ വേണ്ടെന്നു പറഞ്ഞിട്ടും തിരിച്ചു കൊണ്ടുപോയില്ല. പങ്കുവച്ചുകൊടുത്തു. പ്രധാനമായി തങ്കമ്മയുടെ വീട്ടിൽ–അവിടെ ...യയുടെ കുട്ടികൾ ഉണ്ടല്ലൊ. പിന്നെ അത്യാവശ്യം ചിലതു ഗോപുവിന്റെ വീട്ടിലും. ബാക്കിയുള്ളിടത്തൊക്കെ വേണ്ടുവോളമുണ്ട്.

പ്രഭാകരന്റെ മകൻ ഇന്നത്തെ വണ്ടിക്കു ദെൽഹിക്കു പോയി. അവിടെനിന്നു മോസ്കോയിലേക്കും.

തൈക്കാട്ടുമൂസ്സു വന്നിരുന്നു. ആയുർവ്വേദ കോളേജിന്റെ പണപ്പിരിവിനായിട്ടാണ്. ഞാൻ ചിലരുടെ പേരുകൾ പറഞ്ഞുകൊടുത്തു.

ആഗസ്ററ് 27 ശനി.

പുല്ലൂററ് കലോത്സവം ഉദ്ഘാടനം.

തിരുവോണം ഭംഗിയായി കഴിച്ചുകൂട്ടി.

വൈകുന്നേരം പുല്ലൂററു പോയി. വൈലോപ്പിള്ളിയും സച്ചിദാനന്ദനും ഒന്നും ഉണ്ടായിരുന്നില്ല. എന്റെ പ്രസംഗം മാത്രമേ ഉണ്ടായിരുന്നുള്ളു. അതുകഴിഞ്ഞു വി.കെ.രാജന്റെ രാഷ്ട്രീയപ്രസംഗവും. ആളും കുറവായിരുന്നു. നാടകം തുടങ്ങുമ്പോഴേ വരുവുള്ളായിരിക്കാം.

വയലാറിനെപ്പററിയുള്ള പവനന്റെ ഗ്രന്ഥം വായിച്ചുതീർത്തു. തരക്കേടില്ല.

ഇരിങ്ങാലക്കുട ആസ്പത്രിയിൽ ചെന്നു മാരാത്തുകിട്ടയെ കണ്ടു. അയാൾ ടി.ബി പിടിച്ചു കിടപ്പിലാണ്. ഒരു 30 ക. അയാൾക്കു കൊടുത്തു.

ചേലാട്ടു ഗംഗാധരൻ വന്നു. മകളുടെ വിവാഹനിശ്ചയത്തിനു ക്ഷണിച്ചു.

ആഗസ്ററ് 28 ഞായർ.

5.30–നു പുല്ലൂഴി ഗ്രാമീണ വായനശാല.

3 മണിക്ക് ആനന്ദമാർഗ്ഗക്കാരുടെ സമ്മേളനം.

ഡോ.ജോസഫിന്റെ മകളുടെ കല്യാണ സല്ക്കാരം (3.45–നും 5.30–നും മധ്യേ).

എല്ലാ പരിപാടികളും ഭംഗിയായി നടന്നു. പ്രസംഗമൊക്കെ മോശമായി. കാലത്തു ചേലാട്ടു ഗംഗാധരന്റെ മകളുടെ വിവാഹനിശ്ചയത്തിനു പോയി.

രാത്രി കരുണാകരനും ഭാര്യയും മകളും കൂടി വീട്ടിൽ വന്നു. കുറച്ചുനേരം സംസാരിച്ചിരുന്നു മടങ്ങിപ്പോയി. ടി.കെ.ജിയുടെ മകളുടെ കല്യാണത്തിന് അവരും പോകുന്നുണ്ട്. അവർ തമ്മിൽ എന്തോ ബന്ധുത്വമുണ്ട്.

ശശിയും സതിയും വന്നു.

ആഗസ്ററ് 29 തിങ്കൾ.

ടി.കെ.ജിയുടെ മകളുടെ കല്യാണം. 10–നും 11–നും ഇടയ്ക്കു ഗുരുവായൂരിൽ.

ശിവരാമൻ കൊടുത്തയച്ച കാറിൽ ഗുരുവായൂർക്കു പോയി. കല്യാണത്തിൽ പങ്കുകൊണ്ടു സദ്യ ഊണു കഴിഞ്ഞു മടങ്ങിവന്നു. കരുണാകരനേയും എന്നേയും കൂട്ടിനിർത്തി വധുവിന്റെ ഒരു ഫോട്ടോ എടുത്തിട്ടുണ്ട്.

പിന്നെങ്ങും പോയില്ല. കുഞ്ചൻ സ്മാരകത്തിന്റെ ആളുകൾ (പ്രൊ.വിജയനടക്കം) വന്നിരുന്നു. സംസാരിച്ചു.

വൈകുന്നേരം അമലാ കാൻസർ ആസ്പത്രിയുടെ ജോണും അച്ചനും വന്നിരുന്നു. സംസാരിച്ചു. ശശിയും രാമൻകുട്ടിയും ആസ്പത്രി സന്ദർശിക്കാൻ പോയി. ഞാൻ മുററത്തെ പുല്ലു പറിച്ചു. അതുപോലും അദ്ധ്വാനമുള്ള പണിയാണ്. ദേഹത്തു വേദന വരുന്നു.

രാത്രി ഗോവിന്ദനും രാധയും കുട്ടികളും വന്നു.

ആഗസ്ററ് 30 ചൊവ്വ.

കാര്യമായ ഒരു പണിയും നടന്നില്ല. കുട്ടികളുടെ ബഹളം ഒരു വക. പിന്നെ പുലിക്കളി ബഹളവും. പുലിക്കളിക്കു 2 ക. കൊടുത്തിട്ടു പോരെന്നു പറഞ്ഞു. ഇഷ്ടമുണ്ടെങ്കിൽ എടുത്തോളു അല്ലെങ്കിൽ വച്ചിട്ടു പൊയ്ക്കോളു എന്നു പറഞ്ഞപ്പോൾ കൊണ്ടുപോയി.

വൈകിട്ടു നായ്ക്കനാൽ വരെ പോയി പുലിക്കളി കണ്ടു. വളരെ പ്രാകൃതം. പണ്ടത്തെപ്പോലെ വേഷങ്ങൾക്കു പകിട്ടു പോലുമില്ല. എന്നും ഒരുപാട്–ചാടിത്തകർക്കുകതന്നെ.

മഴ വന്നു. ആപ്പീസിൽ പോയി. മഴ കൂടിയതിനാൽ ടാക്സി പിടിച്ചുപോന്നു.

ജനാർദ്ദനന്റെ വീട്ടിൽ പോയി. താമസിക്കാൻ പററിയ ഒതുങ്ങിയ വീട്. രണ്ടു ബെഡ്റൂം മുകളിൽ. താഴത്ത് അടുക്കള. താഴത്ത് Tetcos ആപ്പീസ് വേറെ. അത് അവിടെനിന്നു മാററിയാൽ ഒരു ബെഡ്റൂമുള്ള ഒരു ചെറിയ വീടു കിട്ടും.

ആഗസ്ററ് 31 ബുധൻ.

രാധയും ഗോവിന്ദനും അതിരാവിലെ എണീററു കല്യാണത്തിനു പോയി. നല്ല മഴ പെയ്തിരുന്നു. ഉച്ചയ്ക്കു 3 മണിക്കാണു തിരിച്ചുവന്നത്. കല്യാണിയും കുട്ടികളും ചന്ദ്രനും ഗോപാലമേനോനും ലീലാമ്മയും ഉണ്ടായിരുന്നു.

'നവയുഗ'ത്തിനു കുറിപ്പുകൾ എഴുതിക്കൊടുത്തു. മറെറാരു പണിയും നടന്നില്ല. കുട്ടികളുടെ ബഹളം കാരണം. അവരുടെ കൂടെ കൂടാനും അറിഞ്ഞുകൂടാ.

സുരേന്ദ്രനും ഭാര്യയും കുട്ടികളും തിരിച്ചു പോയി. യാത്ര പറഞ്ഞിട്ടാണു പോയത്. അവരോടും ശരിക്കു ഒന്നു സംസാരിക്കാൻ കഴിഞ്ഞില്ല.

രാത്രിവണ്ടിക്കു തിരുവനന്തപുരത്തേക്കു പോന്നു. കുട്ടപ്പൻ വന്നു കയററിത്തന്നു.

(തുടരും)





കാവാലം നാരായണപ്പണിക്കർ






ഗ്രേററ് വാൾ

# പട്ടുനൂലിന്റെ വഴി

1991 നവംബർ 30–ന് ചൈനയിലേക്കു തിരിക്കണമെന്ന് ഡെൽഹിയിൽനിന്നൊരു സന്ദേശം. നവംബർ 15–നാണ് ടെലിഫോണിൽ ഐ.സി.സി.ആർ ആഫീസിൽനിന്നും വിളിച്ചുപറയുന്നത്. ചൈന സന്ദർശിക്കാൻ കിട്ടിയ അവസരം പാഴാക്കരുതെന്നു തീരുമാനിച്ചു പുറപ്പെട്ടു. പോകാനൊരുങ്ങി ഡെൽഹിയിൽ താമസിക്കുമ്പോൾ കേരളാഹൗസിൽവച്ച് മാധവൻകുട്ടി (മാതൃഭൂമി)യുടെ ആദ്യവസാനത്തിൽ ഡെൽഹി മലയാളികളുടെ ഹൃദ്യമായ ഒരു ഒത്തുചേരലുണ്ടായി. അന്ന് എന്നോടിഷ്ടമുള്ള ഒരു ചെറുപ്പക്കാരൻ ഒരു നിർദ്ദോഷമായ തമാശ പറഞ്ഞു: 'സർ, രണ്ടുമൂന്നുവട്ടം സോവിയററ് യൂണിയൻ സന്ദർശിച്ചതറിയാം. ഇപ്പോൾ സോവിയററ് യൂണിയനില്ലാതായല്ലോ.' എന്റെ ചൈനാസന്ദർശനം കഴിഞ്ഞു മടങ്ങിയശേഷവും മറെറാരു സുഹൃത്തിൽനിന്നും ഇതുപോലൊരു ഫലിതം കേട്ടു. കോട്ടയത്തുനിന്നും വേണാടുവണ്ടിയിൽ തിരുവനന്തപുരത്തേക്കു മടങ്ങുമ്പോൾ സുരേഷ് കുറുപ്പാണ് ആൾത്തിരക്കിൽ ഇരിക്കാൻ ഇടം കിട്ടാതെ നില്ക്കുമ്പോൾ ചോദിച്ചത്, ''റഷ്യയ്ക്കു പററിയ അനുഭവം ചൈനയ്ക്കു വരുമോ?'' ഞാൻ ഒരു വാലുകുലുക്കിപ്പക്ഷിയുടെ ഗമയിൽ പറഞ്ഞു: ''സുരേഷിനിങ്ങനെ തോന്നിക്കൂടാ. എങ്കിലും പേടിക്കേണ്ടാ. ചൈനയുടെ കാര്യം ഞാൻ ഏററു.'' ഈ വാലുകലുക്കി ഉദ്ദേശിച്ചത് സത്യസന്ധമായി ചൈനീസ് യാത്രയെപ്പററി എഴുതാം എന്നാണ്. യാത്രാവിവരണം എഴുതാൻ വശമില്ലാത്തവനാകയാൽ മററു പല രാജ്യങ്ങൾ സന്ദർശിച്ചിട്ടും ഒന്നുമെഴുതാൻ മിനക്കെട്ടില്ല. ആ സന്ദർശനങ്ങളെല്ലാം ഏതെങ്കിലും തരത്തിൽ അനുഭവങ്ങളെ സമ്പന്നമാക്കാൻ തീർച്ചയായും ഉപകരിച്ചു. പ്രത്യേകിച്ചും നാടകരംഗത്ത് കൊള്ളക്കൊടുക്കയ്ക്കു ധാരാളം വകയുണ്ടായിരുന്നു. പതിവിനു വിരുദ്ധമായി ചൈനാസന്ദർശനത്തെപ്പററിയുള്ള ഈ കുറിപ്പിലും ചൈനയുടെ നാടകസംസ്കാരത്തെപ്പററി അറിയാനുള്ള ശ്രമമാണുള്ളത്.

പാരമ്പര്യത്തെപ്പററി ഡിസംബർ ഒന്നു മുതൽ ബീജിങ്ങിൽ നടക്കുന്ന അന്താരാഷ്ട്ര സെമിനാറിൽ ഇന്ത്യയെ പ്രതിനിധീകരിച്ച് എന്നെക്കൂടാതെ കർണ്ണാടകത്തിലെ നാടകസംവിധായകനായ പ്രസന്നകുമാറുമുണ്ടായിരുന്നു. കഴിഞ്ഞവർഷം ചൈനയിൽനിന്നും രണ്ട് ഉന്നത പ്രതിനിധിസംഘങ്ങൾ ഇന്ത്യ സന്ദർശിച്ചപ്പോൾ അവരുമായി സമ്പർക്കത്തിനിടവന്നു. ഭാരതീയ നാടകത്തിന്റെ പ്രയോഗവശം ഇന്നും സംരക്ഷിക്കപ്പെട്ടിട്ടുള്ള ഒരേ കലാരൂപം കൂടിയാട്ടമാണെന്ന കാരണത്താൽ അന്വേഷണ കൗതുകത്തോടെ ചൈനയിൽനിന്നും വന്ന രണ്ടു ഡെലിഗേഷനുകളുടെയും യാത്രയിൽ ഇന്ത്യൻ അധികാരികൾക്കു കേരളവും പെടുത്തേണ്ടി വന്നു. ഇതു സാധാരണ സംഭവിക്കാറുള്ള കാര്യമാണ്. ഞാൻ ഓർമ്മിക്കുന്നു, അറുപതുകളിൽ ബനാറസ് സർവ്വകലാശാലയിൽ നാടകപഠനം പൂർത്തിയാക്കിയ ക്രിസ്റേറാഫർ ബിർസ്കി എന്ന പോളണ്ടുകാരൻ പണ്ഡിതൻ ഇന്ത്യൻ നാടകസിദ്ധാന്തങ്ങളുടെ പ്രയോഗങ്ങൾ എവിടെ കാണാൻ കഴിയും എന്നന്വേഷിച്ചപ്പോൾ ഔത്തരാഹപണ്ഡിതന്മാർക്കു കേരളത്തിലേക്കു കൈചൂണ്ടേണ്ടി വന്നു. ബിർസ്കി കേരളത്തിലെത്തി മാണി മാധവച്ചാക്യാർ എന്ന മഹാനടന്റെ കീഴിൽ ഏതാണ്ട് ഒരുവർഷത്തോളം നാടകാഭിനയം പഠിച്ചു. പിന്നീട് അദ്ദേഹം കൂടിയാട്ടത്തെപ്പററി രചിച്ച ഗ്രന്ഥം ആധികാരികമായ പഠനം ഉൾക്കൊള്ളുന്ന ഒന്നാണെന്നു പരക്കെ അംഗീകരിക്കപ്പെടുകയും ചെയ്തു. ബീജിങ്ങിൽനിന്നും ഇന്ത്യ സന്ദർശിച്ച സുഹൃത്തുക്കളും ഇന്ത്യയിലെ പാരമ്പര്യ സംസ്കൃത നാടകം കാണാൻ കേരളത്തിൽ വരേണ്ടി വന്നു. അവർ മാർഗ്ഗിയിൽ കൂടിയാട്ടവും സോപാനത്തിൽ എന്റെ സംസ്കൃത-മലയാള നാടകാവതരണങ്ങളും കാണാൻ ഇടയായി. ചൈനയിലെ അധികാരികൾക്ക് പാരമ്പര്യത്തോട് അതിരുകവിഞ്ഞ ആദരവുള്ളതുകൊണ്ടും ഇന്ത്യയുടെ പാരമ്പര്യവുമായി അവർക്കുള്ള ചരിത്രപരമായ ബന്ധം അവർ ആവേശപൂർവ്വം അംഗീകരിക്കുന്നതുകൊണ്ടും പാരമ്പര്യത്തിന്റെ ആനുകാലികതയെക്കുറിച്ച് ചൈനയിൽ പിന്നീടു സംഘടിപ്പിച്ച സെമിനാറിൽ എനിക്കും അവർ സ്ഥാനം തന്നു.



സിയാനിലെ പഗോഡയ്ക്കു മുമ്പിൽ

എന്റെ ചൈനായാത്രയെപ്പററി പത്രത്തിൽ വായിച്ചറിഞ്ഞ പഴയൊരു സുഹൃത്തായ അഡ്വക്കേററ് രാജാമണി യാത്ര പുറപ്പെടുന്നതിനു മൂന്നാലു നാളുകൾമുമ്പ് എന്നെ ഫോണിൽ വിളിച്ചു. അദ്ദേഹത്തിന്റെ മകൻ വേണു ചൈനയിലെ ഇന്ത്യൻ എംബസിയിൽ

ഉയർന്ന ഉദ്യോഗസ്ഥനാണ്. ഇപ്പോൾ അവധിയിൽ നാട്ടിലെത്തിയിട്ടുണ്ട്. എൻെറ യാത്രയിൽ അദ്ദേഹം ചൈനയിലുണ്ടാവില്ല. എങ്കിലും നാട്ടിലേക്കു പോരുന്നതിനു തൊട്ടുമുമ്പ് എൻെറ യാത്രയെ സംബന്ധിച്ച ഡലാസുകൾ കൈകാര്യം ചെയ്തത് വേണുവായിരുന്നു. തിരുവനന്തപുരത്തുള്ള രാജ്ഞാണിയുടെ വീട്ടിൽവച്ചു ഞാൻ വേണുവുമായി കണ്ടു. ബീജിങ്ങിലെ സിമ്പോസിയത്തിൻെറ സ്വഭാവം അദ്ദേഹത്തിൽനിന്നും അറിയാൻ കഴിഞ്ഞു. പത്തിരുപതു രാജ്യങ്ങളിൽനിന്നുമുള്ള പ്രതിനിധികൾ പങ്കെടുക്കുന്ന ഈ സെമിനാർ വളരെ പ്രതീക്ഷകളോടെ സംഘടിപ്പിച്ചിട്ടുള്ള ഒന്നാണ്. രാജ്യങ്ങൾ തമ്മിലുള്ള സാംസ്കാരിക വിനിമയം എന്ന പൊതുവായ സമീപനത്തോടൊപ്പം ഇന്ത്യയുമായുള്ള ചൈനയുടെ അററുകിടക്കുന്ന ബന്ധം എല്ലാ രംഗങ്ങളിലും പുനഃസ്ഥാപിക്കുവാനുള്ള സുചിന്തിതമായ നീക്കത്തിൻെറ ഒരു ഭാഗംകൂടിയാണ് ഈ സെമിനാർ. ഡെൽഹിയിൽ രണ്ടുദിവസത്തെ താമസത്തിനിടയിൽ ഇതിനകം മൂന്നുവട്ടം ചൈന സന്ദർശിച്ച മാധവൻകുട്ടി (മാതൃഭൂമി)യും അദ്ദേഹത്തിൻെറ ചൈനായാത്രയിലെ അനുഭവങ്ങൾ വിശദമായി സംസാരിക്കാൻ സമയം കണ്ടെത്തി. ഇന്ത്യൻ സാംസ്കാരിക കൗൺസിൽ ഞങ്ങളുടെ യാത്രയുടെ ചെലവുകൾ മാത്രം വഹിക്കുകയും ചൈനാസർക്കാർ ആതിഥേയച്ചുമതല ഏറെറടുക്കുകയും ചെയ്തു. ഡെൽഹിയിൽ നാഷനൽ സ്ക്കൂൾ ഒഫ് ഡ്രാമയിൽ ഭവഭൂതിയുടെ ഉത്തരരാമചരിതത്തിന് ആനുകാലികമായ രംഗഭാഷ്യം ചമച്ച് അതിൻെറ അവതരണം കഴിഞ്ഞുള്ള ലഹരിവിടാത്ത പ്രസന്നയോടൊത്താണു ഞാൻ യാത്ര തിരിച്ചത്. വിമാനത്താവളത്തിലെത്തിയപ്പോഴാണ് പി.ടി.ഐയിലെ ശശികുമാറും ഞങ്ങളോടൊപ്പമുണ്ടെന്നറിഞ്ഞത്. അദ്ദേഹത്തിനു മറെറാരു ദൗത്യമായിരുന്നു. സെൻ ബുദ്ധമതത്തിൻെറ ഉപജ്ഞാതാവായ ധർമ്മബുദ്ധനെപ്പററി ചൈനാക്കാർ നിർമ്മിക്കുന്ന ചലച്ചിത്രവുമായി ബന്ധപ്പെട്ടാണ് ശശിയുടെ യാത്ര. ഈ ധർമ്മബുദ്ധൻ കൊടുങ്ങല്ലൂരിൽനിന്നും എട്ടാം നൂററാണ്ടിൽ ചൈനയിലെത്തി അവിടെ വെള്ളക്കുതിരക്ഷേത്രത്തിൽ (white horse temple) എട്ടൊൻപതു വർഷം ധ്യാനത്തിൽ കഴിച്ച ഒരു സന്ന്യാസിയാണത്രെ. അദ്ദേഹം ധ്യാന (Zen) ബുദ്ധമതം ചൈനയിൽ പ്രചരിപ്പിച്ച ആളാണെന്നു വിശ്വസിക്കപ്പെടുന്നു. പാരമ്പര്യത്തെ മൂരാച്ചികളുടെ അന്ധവിശ്വാസത്തിൻെറ പ്രതീകമായി ചൈനാക്കാർ പരിഗണിക്കുന്നില്ല എന്നതുകൊണ്ട്, പറഞ്ഞുകേട്ടിടത്തോളം, ഇന്നും അവിടെ ബുദ്ധമതത്തിന് അതിൻേറതായ പ്രസക്തിയുണ്ടെന്നും അതിൻെറ ചരിത്രപരതയെ അംഗീകരിക്കുന്നതോടൊപ്പം അതിൽ അടങ്ങിയിരിക്കുന്ന ആത്മീയതയെ കലകളിലും ജീവിതത്തിലുംകൂടെ പ്രകാശിപ്പിക്കാനുള്ള ആവേശം അവരിൽ ബാക്കിനില്ക്കുന്നുണ്ടെന്നും ധർമ്മബുദ്ധനെ അനുസ്മരിക്കുന്ന ചലച്ചിത്രാവിഷ്കാരത്തെപ്പററി അറിഞ്ഞപ്പോൾ എനിക്കു തോന്നി.

ഞങ്ങൾ ഹോങ്കോങ്ങിലെത്താൻ പ്രതീക്ഷിച്ചതിലേറെ വൈകിപ്പോയതിനാൽ അവിടെനിന്നും ബീജിങ്ങിലേക്കുള്ള ആദ്യവിമാനം പൊയ്ക്കഴിഞ്ഞിരുന്നു. രണ്ടാമത്തെ വിമാനത്തിൽ ബീജിങ്ങിലെത്തുമ്പോൾ ഞങ്ങളെ കാത്തുനിന്നു മടുത്ത ചൈനീസ് തിയേറ്റർ അസോസിയേഷൻെറ ചുമതലക്കാർ അവരുടെ തിരക്കുകൊണ്ടാവാം, സ്ഥലംവിട്ടിരുന്നു. ഇന്ത്യൻ എംബസിയിലെ ഉദ്യോഗസ്ഥനായ അമർജി മാത്രമേ ഞങ്ങളെ സ്വീകരിക്കാനുണ്ടായിരുന്നുള്ളു. ശശികുമാറിനെ കൂട്ടിക്കൊണ്ടു പോകാൻ ധർമ്മബുദ്ധൻെറ സിനിമാക്കാർ കാത്തുനില്ക്കുന്നുണ്ടായിരുന്നു. അവരോടൊപ്പം അദ്ദേഹം യാത്രയായി. ഞങ്ങളുടെ കാര്യം ഏല്ക്കാൻ എംബസിയിലെ ഉദ്യോഗസ്ഥൻ മാത്രമായാൽ പോരാ. തിയേറ്റർ അസോസിയേഷനിലെ ആളുകളാരെങ്കിലും എത്തണം. അവരാകട്ടെ, അന്നു വൈകുന്നേരം നടക്കേണ്ട ഉദ്ഘാടനത്തിൻെറ തിരക്കിലാണ്. രണ്ടുമണിക്കൂർ ഞാനും പ്രസന്നയും വിമാനത്താവളത്തിൽ കാത്തുനിന്നു. എംബസി ഉദ്യോഗസ്ഥൻ അടുത്ത വിമാനത്തിൽ വരുന്ന മറെറാരു ഡെലിഗേഷനെ സ്വീകരിക്കാനുള്ള തിരക്കിലാണ്. ഒടുവിൽ അമർജിതന്നെ ഞങ്ങളെ ഒരു ടാക്സിയിൽ ഞങ്ങൾക്കു താമസിക്കേണ്ടതായ ഏഷ്യാഹോട്ടലിൽ എത്തിച്ചു. അപ്പോൾ അവിടെ സമയം വൈകുന്നേരം 6–30. ഇന്ത്യൻ സമയത്തെക്കാൾ രണ്ടരമണിക്കൂറോളം മുന്നോട്ട്. വിമാനത്താവളത്തിൽ കൊടുംതണുപ്പത്ത് (മൈനസ് 4 ഡിഗ്രി) കാത്തുനിന്ന ദേഷ്യം പ്രസന്നയെ വിട്ടൊഴിഞ്ഞിരുന്നില്ല. അദ്ദേഹത്തിന് എന്നെക്കാൾ ചെറുപ്പമാകയാൽ ദേഷ്യപ്പെടാനുള്ള അവകാശം ഞാൻ അങ്ങോട്ടു വിട്ടു. മുട്ടിയും തട്ടിയും ഇംഗ്ലീഷു സംസാരിക്കാൻ പണിപ്പെടുന്ന ചെറുപ്പക്കാരായ ദ്വിഭാഷികളോട് പ്രസന്ന കയർത്തു. ഇതാണോ ആതിഥ്യമര്യാദ എന്നു ചോദിക്കാൻ ഞാനും മടിച്ചില്ല. നിമിഷങ്ങൾക്കകം ഷാവോ ഷൂൺ വന്നു. അദ്ദേഹം ചൈനീസ് തിയേറ്റർ അസോസിയേഷൻ ഡയറക്ടറും ബീജിങ്ങ് സിമ്പോസിയം കമ്മിററിയുടെ ചെയർമാനുമാണ്. അദ്ദേഹം ഡെലിഗേററുകൾക്കുള്ള അത്താഴവിരുന്നിലായിരുന്നു. ഒരു ക്ഷമാപണത്തിൻെറ മുഖവുമായാണ് ഞങ്ങളെ സമീപിച്ചത്. കഴിഞ്ഞവർഷം തിരുവനന്തപുരത്തു വന്ന ഡെലിഗേഷനിലെ പ്രധാനിയായിരുന്നു ഷൂൺ. എന്നെ അദ്ദേഹം പഴയ സൗഹൃദം പുതുക്കിക്കൊണ്ട് ആലിംഗനം ചെയ്തു. ഞാൻ പ്രസന്നയെ പരിചയപ്പെടുത്തി. ആദ്യം കിട്ടിയ അനുഭവത്തിൻെറ ചൂടിലാണ് പ്രസന്ന. അതാണു തുടർന്നുള്ള അനുഭവമെങ്കിൽ അതിനെതിരെ ആദ്യംതന്നെ പ്രതിഷേധിക്കാതെയിരുന്നാലോ? പക്ഷേ,







ഷൂണിൻെറ ഊഷ്മളമായ സ്നേഹപ്രകടനത്തിൽ ഞങ്ങളുടെ ഉള്ളിലെ ചൂട് ചുററുമുള്ള കാലാവസ്ഥയ്ക്കൊത്ത ഡിഗ്രിയിലേക്കു താണുപോയി. ഷൂൺ പറഞ്ഞു: "ഇന്ത്യയും ചൈനയും തമ്മിൽ ഒരിക്കൽ പിണങ്ങി. ഇനി നമുക്കങ്ങനെ ഒരവസ്ഥ വരുത്തിക്കൂടാ." ഷൂണിൻെറ വാക്കിൽ നിഴലിച്ചത് ചൈനയുടെ പുതിയ രാജ്യാന്തര സമീപനമല്ലേ? മൂന്നാം ചേരിരാഷ്ട്രങ്ങളുടെ ഐകമത്യംകൊണ്ടേ ലോകത്തിനുതന്നെ രക്ഷയുള്ളൂ എന്ന ചൈനയുടെ വികാരമല്ലേ അദ്ദേഹത്തിൻെറ വാക്കുകളിൽ കേട്ടത്? ഒരുപടികൂടി കടന്നുപറഞ്ഞാൽ ഈ ഐകമത്യത്തിൽ ചൈനയ്ക്കു നായകത്വംതന്നെ വന്നെന്നുമിരിക്കാം. അവർ അങ്ങനെ ആഗ്രഹിച്ചാൽ തെററില്ല. ഇന്ത്യയിൽനിന്നും ഭൗതികരംഗത്ത് ചൈനയ്ക്ക് ഒന്നും കിട്ടാനുണ്ടെന്നു തോന്നുന്നില്ല. ആത്മീയമായി ചരിത്രാതീതകാലം മുതൽക്ക് അവർക്കു സുലഭമായി പലതും കിട്ടിക്കഴിഞ്ഞു. ആ സമ്പാദ്യം ബുദ്ധമതത്തിലൂടെയുള്ള ജീവിതവേദാന്തമല്ലാതെ മറെറാന്നല്ല. അത് പ്രായോഗികബുദ്ധിയോടെ സ്വായത്തമാക്കാൻ കഴിഞ്ഞു എന്നത് ചൈനയുടെ വിജയത്തെ കുറിക്കുന്നു. ഇന്നു രാജ്യസ്നേഹത്തിലും സ്വന്തം രാജ്യത്തിൻെറ പാരമ്പര്യത്തോടുള്ള വിട്ടുവീഴ്ചയില്ലാത്ത അഭിനിവേശത്തിലും അവർ മറേറതു രാജ്യക്കാരെക്കാളും മുന്നിലാണ്. എന്നു മാത്രമല്ല, അവരുടെ രാജ്യസ്നേഹവും പാരമ്പര്യത്തോടുള്ള കൂറും തകിടംമറിക്കാൻ രാഷ്ട്രീയമായ പ്രത്യയശാസ്ത്രത്തിനുപോലും ആവാത്തതാണ്. അഥവാ, അതിൻെറയെല്ലാം സമന്വയത്തിലാണ് ചൈനയുടെ പൗരത്വം വളർന്നു വന്നത് എന്നു പറയുന്നതാവും ശരി.

ഏഴുദിവസം നീണ്ടുനില്ക്കുന്ന നാടക സെമിനാറിൻെറ ഉദ്ഘാടനം കഴിഞ്ഞ് ഹോട്ടലിൽ മടങ്ങിയെത്തുമ്പോൾ ചൈനയിലെ പര്യടനത്തിൽ ദ്വിഭാഷിയായി ഗവൺമെൻറ് നിശ്ചയിച്ചയച്ച വാങ്ലിങ് എന്ന ചെറുപ്പക്കാരൻ ഹോട്ടലിലെ ലോബിയിൽ കാത്തിരിക്കുന്നു. പിറേറന്നു കാലത്ത് നാടകചർച്ചയ്ക്കു കൊണ്ടുപോകാൻ വാങ്ലിങ് കാലത്ത് ഒമ്പതുമണിക്ക് ഹോട്ടലിലെത്തി. വാങ്ലിങ് ദ്വിഭാഷിയാകാൻ പഠിക്കുന്നതേയുള്ളൂ. നല്ല സുമുഖനായ ചെറുപ്പക്കാരൻ. തിയേറ്റർ അസോസിയേഷനിൽ പ്രവർത്തകരായി കൂടിയ അനേകം ചെറുപ്പക്കാരിൽ ഒരുവൻ. ഇംഗ്ലീഷ് പരിജ്ഞാനം കമ്മി. എന്തു കാര്യം സംസാരിച്ചാലും തൻെറ ബാഗിൽനിന്നും ഇംഗ്ലീഷ്-ചൈനീസ് നിഘണ്ടു എടുത്ത് വാക്കുകളുടെ അർത്ഥം പരതാൻ തുടങ്ങും. വാങ്ങിൻെറ സേവനം ഞങ്ങൾക്കു വിട്ടുതന്നപ്പോൾ ഡയറക്ടർ ഷൂൺ ഒരു നിർദ്ദേശം തന്നിരുന്നു, ഇയാൾ ഇംഗ്ലീഷു പഠിച്ചുവരുന്നതേയുള്ളൂവെന്നും വേണ്ട പ്രോത്സാഹനം നല്കണമെന്നും. എന്തു കാര്യം നടത്തിക്കിട്ടാനും അല്പം ബുദ്ധിമുട്ടു സഹിക്കേണ്ടി വന്നുവെങ്കിലും ഞങ്ങൾ വാങ്ങിനോട് അങ്ങേയററം സഹകരിച്ചു. ആൾ വളരെ വിനീതനും സദാ പ്രസന്നനുമായതുകൊണ്ട് അയാളുടെ പരിചയക്കുറവൊരു ബാദ്ധ്യതയാകാതെ ശ്രദ്ധിച്ചു. രണ്ടാം തീയതി നടന്ന സെമിനാറിൽ ആദ്യം പ്രബന്ധം അവതരിപ്പിച്ച ഷാവോ ഷൂൺ ചൈനയിലെ ഓപ്പേറയെപ്പററി ദീർഘമായി പ്രതിപാദിച്ചു. പാശ്ചാത്യരുടെ ഓപ്പേറയുമായി ചൈനീസ് ഓപ്പേറയ്ക്ക് പുലബന്ധംപോലുമില്ലെങ്കിലും ഈ പാശ്ചാത്യനാമം അതിനു പണ്ടേ പതിഞ്ഞുപോയി. കാരണം കൊളോണിയൽ ഭരണത്തിൽ പററിയ പാശ്ചാത്യവല്ക്കരണമാകാം. സംഗീതത്തിലും നൃത്തത്തിലുംകൂടെ ഒരു കഥ അഭിനയിക്കുക എന്നതാണ് സിക്യൂ (Xiqu) എന്നു പേരുള്ള ഓപ്പേറയുടെ സ്വഭാവം. അഭിനയരീതിയുടെ പ്രത്യേകത ഹേതുവായി ഈ പാരമ്പര്യനാടകത്തിൻെറ കഥാഘടനയും ഇതിവൃത്തവും സ്ഥലകാലസംഭവങ്ങളുടെ ഇണക്കുകളും പാത്രസൃഷ്ടിയും എല്ലാം ഈ സങ്കേതങ്ങളോടു ചേർന്നുപോകുന്നവയായിരിക്കും. നൃത്തഗീതങ്ങളെ അതിൻെറ ആത്മാവിൽനിന്നും പറിച്ചുമാററാൻ സാദ്ധ്യമല്ല. ഏററവും ശക്തമായ നാട്യഭാഷയുടെ സൃഷ്ടി നടൻെറ വാചികപ്രയോഗത്തിലും ശാരീരികാഭ്യാസങ്ങളിലുമാണ് വേറിട്ടു നില്ക്കുന്നത്. ശാരീരികമുദ്രകളിലൂടെ സംവേദനം ചെയ്യുന്ന കവിതയെ സംഗീതോപകരണങ്ങളുടെ പ്രയോഗത്തിലൂടെ സമ്പന്നമാക്കുന്നു. നടൻെറ മനസ്സിനെ കാവ്യാത്മകമായി സംവേദിപ്പിക്കുമ്പോൾ വാചികത്തിൽ വാക്കുകളുണ്ടായാൽ മാത്രം പോരാ. പാട്ടുകളിലെ വാക്കുകൾക്കു സ്വയം ബിംബങ്ങളെ മൂർത്തമാക്കാൻ കഴിയാത്തപ്പോൾ അവയെ പാടിത്തന്നെ പൊലിപ്പിച്ചെങ്കിലേ നാട്യസംവേദനം സമ്പൂർണ്ണമാകൂ. ഇവിടെ പാടുക എന്നത് ഭാവപരിണാമത്തിൻെറ അനിവാര്യമാർഗ്ഗമാണ്. അതുപോലെ ശരീരത്തെ നാട്യഭാഷയ്ക്കുതകുന്ന സാമഗ്രിയാക്കിത്തീർക്കുന്നു. ശരീരാഭിനയം 'മുഖജം' മാത്രമല്ല; സമസ്ത ശരീരഭാഗങ്ങളെക്കൊണ്ടും സാധിക്കുന്നു. 'ദൃശ്യകാവ്യം' എന്ന ഭാരതീയ ധാരണയുമായി ഈ ആശയം എത്ര പൊരുത്തപ്പെട്ടിരിക്കുന്നു. എഴുതപ്പെട്ട കൃതിയിൽ ഈ ഭാഷയ്ക്കു വേണ്ടുന്ന ചോദനകൾ മാത്രമേ ലഭ്യമാകുന്നുള്ളൂ. അവിടെ അടങ്ങിക്കിടക്കുന്ന കഥാപാത്രങ്ങളെ പ്രേക്ഷകൻെറ കണ്ണുകളിലൂടെ ആസ്വദിക്കാൻ കഴിയുന്ന കവിതയിലെ ചൈതന്യവത്തായ ബിംബങ്ങളാക്കി മാററാൻ കഴിഞ്ഞെങ്കിലേ രചിതപാഠ്യത്തിൻെറ രംഗവ്യാഖ്യാനം സാദ്ധ്യമാകൂ. ഓപ്പേറയുടെ ആവിഷ്കാരത്തിനുള്ള ഉപകരണങ്ങൾ പാട്ടും ഭാഷണവും ആട്ടവും യുദ്ധമുറകളടങ്ങുന്ന അഭ്യാസങ്ങളും മററുമാണ്. ഇവയുടെ മേളനത്തിലൂടെ കഥാകഥനം നിർവ്വഹിക്കപ്പെടുന്നു. രംഗത്തിൽ സ്ഥലകാലങ്ങളുടെ പരിമിതികളെ ഭേദിച്ച് മനുഷ്യജീവിതത്തിൻെറ മാനങ്ങളെ വളർത്തുന്നു. ഒരു ചലനംകൊണ്ട് ഒരാശയത്തെ മൂർത്തമാക്കാൻ കഴിയുമ്പോൾ ആ ചലനം പ്രതിരൂപമായി മാറുന്നു. അതാവട്ടെ, ജീവിതത്തിൽനിന്നു നേരെ സ്വീകരിക്കുന്ന യഥാതഥ പ്രക്രിയയല്ല. നാട്യവേദിയിലെ സ്ഥലകാലങ്ങളുടെ പരിധിക്കുള്ളിൽ ഒരു കാചത്തിലൂടെ എന്നപോലെ ജീവിതത്തെ ജീവിതത്തെക്കാൾ വലിപ്പത്തിലും വ്യക്തമായും ദൃശ്യാത്മകമാക്കുന്നു. നാലു നടന്മാരുണ്ടെങ്കിൽ യുദ്ധത്തിലെ സേനാബലം ആവിഷ്കരിക്കാൻ കഴിയുന്നു. ഒരു ശരീരചലനംകൊണ്ടു കുതിരപ്പുറത്തു സഞ്ചരിക്കുന്ന പ്രതീതി ജനിപ്പിക്കുന്നു. ശരീരചലനങ്ങളോട് ഇണങ്ങിപ്പോകുന്ന ആഹാര്യനിർദ്ദേശവും 'സിക്യൂ'വിൻെറ നിഷ്കൃഷ്ടപദ്ധതിയിൽപ്പെടുന്നു. സമഗ്രമായ ഈ അഭിനയപ്രയോഗം പണ്ടേമുതൽ പ്രയോഗിച്ചു മുഷിഞ്ഞ രീതിയിൽ നിലനില്ക്കാതെ കാലാനുകൂലമായ സൗന്ദര്യചിന്തയ്ക്കൊത്ത് വികസിക്കുന്നു എന്നതും ശ്രദ്ധേയമാണ്.



കാവാലവും ഒരു പത്രപ്രവർത്തകയും



ദ്വിഭാഷി വാങ്ലിയുമായി

13–ാം പേജിൽനിന്നും തുടർച്ച

കൊലപാതകം അനായാസമായ ഒരു കേളിയായിത്തീരുന്നു''വെന്ന് അവർ ഓർമ്മിപ്പിക്കുന്നു. ('മരണമാണ് നിങ്ങളുടെ അഭിലാഷമെങ്കിൽ'.) ''ഞാൻ ഒന്നിച്ചു സംസാരിക്കുന്ന ലക്ഷം ലക്ഷം ജനങ്ങളാണ്, സ്വന്തം ശബ്ദം ഒരാരവമായി ഉയർത്തുന്നവർ. പളുങ്കുമണികൾപോലെ മററാരുടെയോ ഗാനത്തിൽ കൊരുക്കപ്പെട്ട ലക്ഷം ലക്ഷം മൗനങ്ങളാണു ഞാൻ'' എന്ന് മറെറാരു കവിതയിൽ തന്റെ സംഘസ്വത്വം പ്രഖ്യാപിക്കുന്നു. ('മററാരുടെയോ ഗാനം'.) രക്തപാനോത്സുകരായ പുത്തൻതലമുറയെ നോക്കി അവർ നെടുവീർപ്പിടുന്നു: ''നാം ദൈവങ്ങളെപ്പോലെ ഇണചേർന്നു; പക്ഷേ, നമുക്കു പിറന്നത് നമ്മുടെ കൊലയാളികൾ മാത്രം. ഓരോ അമ്മയും സ്വന്തം ശത്രുവിനെത്തന്നെ മുലയൂട്ടുന്നു. വിദ്വേഷം ആദ്യം വളരുന്നത് അവളുടെ ലോലമായ മുലകൾ കുടിച്ചാണ്. ഓരോ മനുഷ്യന്റെയും ബീജം അവന്റെ മരണത്തെ ഗർഭം ധരിക്കുന്നു.'' ('ഈ നൂററാണ്ടിന്റെ പുത്രി'.)

നിലനില്ക്കുന്ന ഭാഷയോടും സംസ്കാരത്തോടുമുള്ള ഒരു സമീപനമാണ് സ്ത്രീത്വം. അത് കേവലമൊരു ലിംഗത്തിന്റെ പേരല്ല. പുരുഷലിംഗത്തെ കേന്ദ്രമാക്കിയുള്ള യുക്തിഭദ്രമായ വ്യവഹാരത്തെ നിരാകരിക്കുന്നവരിലെല്ലാം––അവർ പുരുഷന്മാരായാലും—ഈ സ്ത്രീത്വം പ്രവർത്തിക്കുന്നുണ്ട്. ഗർഭം ധരിക്കാനുള്ള ചോദനപോലെതന്നെ അകത്തുനിന്ന് ഒരു സ്വത്വത്തെ രൂപപ്പെടുത്താനുള്ള അഭിവാഞ്ഛയും സ്ത്രീകൾക്കുണ്ടെന്ന് ല്യൂസ് ഇരിഗറേ പറയുന്നുണ്ട്. അരൂപിയും സർവ്വാംഗവ്യാപിയുമായ സ്ത്രീയുടെ ലൈംഗികതപോലെതന്നെയാണ് സ്ത്രീയുടെ ഭാഷയുമെന്നും അവർ നിരീക്ഷിക്കുന്നു. അതിർത്തിയോ മരണമോ അറിയാത്ത, ആയിരം നാവുകളുള്ള ഭാഷയാണത്. ഒന്നിനെയും ചിറകെട്ടി നിർത്തലല്ല, എല്ലാം തുറന്നുവിടലാണ് അതിന്റെ ധർമ്മം. സ്ത്രീയുടെ ആനന്ദത്തിന്റെ ഭൂമിശാസ്ത്രം സൂക്ഷ്മവും സങ്കീർണ്ണവുമാണ്. അവൾ അവളിൽത്തന്നെ അപരരുമാണ്. പുരുഷന്റെ യുക്തിക്കും ധാരണയ്ക്കും വഴങ്ങാത്തതുകൊണ്ട് പുരുഷൻ അവളിൽ വൈരുദ്ധ്യങ്ങൾ ദർശിക്കുന്നു. അവന്റെ മുഴക്കോലുകൾകൊണ്ട് അവളെ അളക്കുക വയ്യ. പുരുഷൻ തന്റെ ഉദ്ധൃതമായ അഹംബോധത്തിൽ തട്ടിത്തടഞ്ഞു വീഴുമ്പോൾ സ്ത്രീ എല്ലാററിനെയും പരന്നൊഴുകാനനുവദിക്കുന്നു. അവൾ തന്റേതുൾപ്പെടെ ആരുടെയും യജമാനനല്ല. ''ഒരു കടലിന്റെ ആലസ്യം അവളുടെ രക്തത്തെ പിടികൂടുന്നു, ജീവിതും മരണവും തമ്മിലുള്ള വേലികൾ മാഞ്ഞുപോവുന്നു, ആയിരിക്കലിന്റെ ആഹ്ളാദകാരിയായ കുരിശിൽ തറയ്ക്കപ്പെട്ട അവൾ അനന്തതയുടെ സൂചിയില്ലാത്ത ഘടികാരമുഖത്തെ കവച്ചുനില്ക്കുന്നു'' എന്ന് (ആസക്തയായ രോഗിണി) ഈ അരൂപസത്തയെ കമലാദാസ് വർണ്ണിക്കുന്നുണ്ട്. പുരുഷനിൽനിന്ന് സ്ത്രീക്കുള്ള ഈ വ്യത്യാസം—കേന്ദ്രീകൃതമായ ലൈംഗികതയും സർവ്വാംഗവ്യാപിയായ ലൈംഗികതയും തമ്മിലുള്ള അന്തരം—ഒരു വ്യത്യാസം മാത്രമാണ്, ഒരു മേന്മയല്ല. മറിച്ചു കരുതുകയാണെങ്കിൽ ആൺകോയ്മയ്ക്കു പകരം പെൺകോയ്മ സ്ഥാപിക്കുക മാത്രമാവും ഫലം. അപ്പോഴും ജയം നേടുന്നത് ആൺ–പെൺ വിഭജനത്തിലധിഷ്ഠിതമായ പുരുഷാധീശത്വത്തിന്റെ പ്രത്യയശാസ്ത്രംതന്നെയായിരിക്കും. കമലാദാസ് ഇത്തരമൊരു പെൺകോയ്മയിൽ വിശ്വസിക്കുന്നില്ല. ഫെമിനിസത്തിന്റെ തീവ്രവാദരൂപങ്ങളോട് അവർക്കു തീരെ ആഭിമുഖ്യമില്ല. ഒരു വശത്ത് ''ഞാൻ അഭിനയിക്കണം, ഞാൻ കപടനാട്യം നടത്തണം. സന്തോഷവതിയായ സ്ത്രീയുടെയും സന്തോഷവതിയായ ഭാര്യയുടെയും ഭാഗം ഞാനഭിനയിക്കണം, താണവരോട് ഞാൻ ശരിയായ അകലം പുലർത്തണം, ഉയർന്നവരോട് ഞാൻ ശരിയായ അകലം പുലർത്തണം'' എന്നിങ്ങനെ ('ആത്മഹത്യ') ലിംഗ–വർഗ്ഗ സമൂഹത്തിന്റെ നിയമങ്ങളെ പരിഹസിച്ചു നിരാകരിക്കുമ്പോൾത്തന്നെ, പുരുഷനില്ലാത്ത ലോകത്തിന്റെ വിവർണ്ണതയും അവർ തിരിച്ചറിയുന്നുണ്ട്. പുരുഷന്റെ ആലിംഗനമാണ് പെൺകുട്ടികളെ കന്യകകളാക്കുന്നതെന്നും സ്ത്രീയുടെ പ്രണയം എല്ലാമെല്ലാം പുരുഷനു നല്കി അവനിൽ അലിഞ്ഞുചേരുന്നതാണെന്നും കമലാദാസ് ''രാധ'' എന്ന കവിതയിൽ പറയുന്നുണ്ട്. ഒപ്പം, ''നിന്റെ ശരീരമാണ് എന്റെ തടവറ, അതിനപ്പുറം എനിക്കു കണ്ടുകൂടാ, നിന്റെ ശ്യാമവർണ്ണം എന്നെ അന്ധയാക്കുന്നു, നിന്റെ പ്രണയവചസ്സുകൾ പ്രബുദ്ധലോകത്തിന്റെ കോലാഹലങ്ങളെ മുറിക്കു പുറത്തു നിർത്തുന്നു'' എന്നും ('കൃഷ്ണൻ') ''നിന്നെ സ്നേഹിക്കുന്നതുകൊണ്ട് എന്റെ ജീവിതം കിഴവനായ ഒരു തെണ്ടിപ്പട്ടിയെപ്പോലെ നിന്നിൽ സംതൃപ്തയായി ചുരുണ്ടുകിടക്കുന്നു'' എന്നും ('പ്രണയം') ഈ കീഴടക്കത്തിന്റെ പാരവശ്യം ആവിഷ്കരിക്കുന്നുമുണ്ട്. പുരുഷനോടുള്ള സഹജമായ ആകർഷണം, ലൈംഗികതയ്ക്കപ്പുറം പോകുന്ന വിശുദ്ധവും സമ്പൂർണ്ണവുമായ സ്നേഹത്തിനു വേണ്ടിയുള്ള പിടച്ചിൽ, അതു ലഭിക്കാതെ വരികയും പുരുഷന്മാർ കാമിക്കുന്നത് തന്റെ ശരീരത്തെ മാത്രമാണെന്നറിയുകയും ചെയ്യുമ്പോഴുണ്ടാകുന്ന നൈരാശ്യം—കമലയുടെ കവിതകളിലെ സ്ത്രീ–പുരുഷബന്ധം ഈ ഭാവത്രികോണത്തിനകത്താണ് പ്രവർത്തനനിരതമാകുന്നത്. ''അരമണിക്കൂർ നേരത്തേക്ക് ഞാൻ ശുദ്ധസ്ത്രീയായി, ശുദ്ധദുരിതമായി, ഉശിരററുടഞ്ഞു തകരുന്ന പളുങ്കായി അവന്റെ അരികിലെത്തി... എന്തുകൊണ്ടാണ് 'ഹേ, പൊട്ടിയ പളുങ്കേ, സൂക്ഷിക്കൂ' എന്ന് ഞാനപ്പോൾ നിലവിളിക്കാതിരുന്നത്? സ്നേഹംകൊണ്ട്. പലപ്പോഴും സ്നേഹരാഹിത്യം കൊണ്ട്, ആരെയാണു വേദനിപ്പിക്കുന്നതെന്ന് ഞാനിപ്പോൾ ശ്രദ്ധിക്കാറില്ലെന്ന് അവനോടു പറയാതിരുന്നത് എന്തുകൊണ്ടാണ്?'' ഇങ്ങനെ ('പളുങ്ക്') വാസനാപരമായ ആകർഷണവും ധൈഷണികമായ നിസ്സംഗതയും തമ്മിലുള്ള സംഘർഷം കമലയുടെ കവിതയിൽ കടന്നുവരുന്നത് ഈ പശ്ചാത്തലത്തിലാണ്.

തുടരും)





# ശുചീന്ദ്രം രേഖകൾ

**ടി.എൻ. ഗോപകുമാർ**



ബ്രാഹ്മണ്യത്തിന് ശുചീന്ദ്രത്തിലുണ്ടായിരുന്ന പഴയ അർത്ഥങ്ങൾ അറിവിന്റേയും പരിശുദ്ധിയുടേയും ശാന്തിയുടേയും സഹിഷ്ണുതയുടേതും മററുമായിരുന്നു. ഉപനയനച്ചരട് ഒരു ജീവിതകാല നിർബ്ബന്ധങ്ങളുടെ കുരിശു ചുമക്കലായി മാനവികതയുടെ പേരിൽ സന്തോഷത്തോടെ സ്വീകരിക്കുവാൻ കഴിഞ്ഞിരുന്ന തമിഴ് ബ്രാഹ്മണരുടെ ഒരു കേന്ദ്രം കൂടിയായിരുന്നു ശുചീന്ദ്രം. മലയാററൂർ രാമകൃഷ്ണന്റെ 'ഗായത്രി' ശുചീന്ദ്രം പശ്ചാത്തലത്തിൽ ചിത്രീകരിച്ചശേഷം, 'കഥ'യറിയാത്തവർ പിന്നീട് കഥയറിഞ്ഞപ്പോൾ സെല്ലുലോയ്ഡിന്റെ പരിമിതികളെയോ സംവിധായകനെയോ കുററപ്പെടുത്താതെ അതും സഹിച്ചു. ''മറക്കുടയ്ക്കുള്ളിലെ മഹാനരക''മെന്ന ചെറിയ പുസ്തകത്തിനുണ്ടായിരുന്ന ക്രിയാത്മകമായ സത്യസന്ധതപോലും കന്യാകുമാരി കടൽത്തീരത്തിന്റെ പശ്ചാത്തലത്തിലൊരുക്കിയ ചിത്രീകരണശൈലിക്കുണ്ടായില്ലയെന്ന് ചില മലയാളികൾ പരാതിപ്പെട്ടു സങ്കടം തീർത്തു.

യേശുദാസിന്റെ ഗായത്രി മന്ത്രോച്ചാരണത്തിന്റെ ശരിതെററുകൾ തർക്കിച്ച് ശുചീന്ദ്രത്തെ ബ്രാഹ്മണസമൂഹം രണ്ടാഴ്ചകൾ ചിലവഴിച്ചു. ഇത്തരം തർക്കങ്ങളുടെ അർത്ഥമില്ലായ്മയും അതേ വേളയിൽ ഇത്തരം സിനിമാനിർമ്മാണങ്ങളുടെ അർത്ഥശൂന്യതയും മനസ്സിലാക്കിയിരുന്ന ശുചീന്ദ്രത്തെ വലിയൊരു മനുഷ്യനായിരുന്നു വെങ്കിടി സാർ–ശുചീന്ദ്രം സ്കൂൾ അദ്ധ്യാപകനായിരുന്ന വെങ്കിട സുബ്ബയ്യർ.

GIRL എന്ന ഇംഗ്ളീഷ് വാക്കിന് 'ഗേൾ' എന്ന ഉച്ചാരണശാസ്ത്രം മലയാളവും തമിഴുമെന്ന ഭാഷകൾ മാത്രമറിയാവുന്ന ശുചീന്ദ്രം പിള്ളേരിൽ കടത്തിവിടുകയായിരുന്നു വെങ്കിടിസാറിന്റെ തൊഴിൽ ബാധ്യതയെങ്കിൽ ഡിഗ്രികൾ നേടിയ ശേഷവും ഒരു സായാഹ്ന സമ്മേളനത്തിനായി നാഗർകോവിലിലെ ലയൺസിന്റെയും റോട്ടറിയുടെയും ഭാരവാഹികളായവരുടെ പ്രസംഗങ്ങൾ തിരുത്തിക്കൊടുക്കുകകൂടി ചെയ്തിരുന്നു വെങ്കിടി സാർ. സ്കൂളിലെ കുട്ടികളോട് ദേഷ്യപ്പെടാത്ത വെങ്കിടി സാറിന് മുതിർന്ന കള്ളന്മാരുടെ ഇംഗ്ളീഷ് കേൾക്കുമ്പോൾ കലി വരും. ''റെൻ ആൻഡ് മാർട്ടിൻ ചെയ്തതെല്ലാം വേസ്ററ്.

'കാസാബിയാൻക' കവിത പഠിപ്പിക്കുമ്പോൾ, അച്ഛന്റെ ഉത്തരവനുസരിച്ച് കപ്പൽ വിടാതെ തീയ്ക്കുള്ളിൽ ശഠിച്ചു നില്ക്കുന്ന പയ്യന്റെ കഥ വിവരിക്കുമ്പോൾ വെങ്കിടി സാർ കരയും–ഇംഗ്ളീഷും മലയാളവും തമിഴും പറഞ്ഞു കരയും. വെങ്കിടിസാർ വീട്ടിലെത്തുമ്പോൾ, ആ മുഖം കാണുമ്പോൾ പിച്ചുമാമിക്ക് മനസ്സിലാകും. ഇന്ന് 'കാസാബിയാൻക' പഠിപ്പിച്ച ദിവസമാണ്, അല്ലെങ്കിൽ അത്തരത്തിൽ സാറിനെ വിഷമിപ്പിക്കുന്ന മറെറാരു കവിതയോ ചെറുകഥയോ.

വെങ്കിടിസാർ അച്ഛന്റെ അടുത്ത സുഹൃത്തായിരുന്നുവെങ്കിൽ പിച്ചുമാമി ഞങ്ങൾക്ക് മറെറാരമ്മയായിരുന്നു. വീട്ടിൽ നിന്നൊരു മിനിട്ടോടിയാൽ വെങ്കിടിസാറിന്റെ വീട്ടിലെത്തും. രണ്ടു മിടുക്കന്മാരായ ആൺകുട്ടികളുണ്ടായിട്ടും പെൺകുട്ടിയില്ലാത്തതിന്റെ ദുഃഖമായിരുന്നു സാറിനും മാമിക്കും. അതിന്റെ ലാളന അനുഭവിച്ച എന്റെ ചേച്ചിയുടെ കൂട്ടത്തിൽ ഞങ്ങൾ അനിയന്മാരും കൂടി. ''തങ്കത്തോടെ മകൾ'' എന്നതു ''തങ്കത്തോടെ പിള്ളയ്കൾ'' എന്നായി.

''ഏഴുമണിനിയമ''ത്തിൽ വെള്ളിയാഴ്ചകളിൽ മാത്രമായിരുന്നു ഇളവ് എന്ന സന്തോഷവും. സാറിന്റേയും മാമിയുടേയും ആൺമക്കൾ വലുതായി. ഇരുവരും ജോലികാരണം ശുചീന്ദ്രം വിട്ടു. ഭജന തുടർന്നു. ''തങ്കത്തോടെ പിള്ളയ്കൾ'' മക്കളായിത്തുടർന്നു. ചേച്ചിയും വിവാഹിതയായി ശുചീന്ദ്രം വിട്ടതിനുപിറകെ ചേട്ടനും ഞാനും സ്ഥലം വിട്ടു. ഒരു വെള്ളിയാഴ്ച പൂജയ്ക്ക് 180 സെൻറിമീററർ വളർന്നുകഴിഞ്ഞ ഞാനും മാമിയും സാറും മാത്രം. ആർക്കും പാടാനായില്ല. മാമിക്കും സാറിനും ഓർമ്മകൾ കാരണം കരച്ചിൽ മാത്രം. പാട്ടില്ലാത്ത പൂജ നടന്നു.

ഇംഗ്ളീഷ് ശിഷ്യത്വം തേടിവരുന്ന കോളേജ് വിദ്യാർത്ഥികളോടും വെങ്കിടി സാറിന് നിരാശയായി. കാശിന്റെ ആവശ്യം കുറവായിരുന്നതുകൊണ്ട്, (കാശു ചിലവാക്കാൻ ഞാൻ അർഹനല്ല എന്നതുകൊണ്ടല്ലേ ദൈവം എനിക്ക് പെൺകുട്ടികളെ തരാത്തത്? ഇതായിരുന്നു സാറിന്റെ ഒരു തിയറി. അതു,



നീലകണ്ഠശർമ്മയും തങ്കമ്മയും

വെള്ളിയാഴ്ച ഭജനകളിൽ സാറിന്റേയും മാമിയുടേയും മക്കളോടൊപ്പമിരുന്ന് ''ദേവമാത്രയെ'', പാടണം. അർത്ഥങ്ങളുടെയും അന്ധവിശ്വാസങ്ങളുടെയും തർക്കങ്ങൾക്ക് പിന്നീട് വെങ്കിടിസാർ തയ്യാറായിരുന്നു. പക്ഷേ പാടുമ്പോൾ തെററ് പററില്ല. തെററുണ്ടാകുമ്പോൾ ദൃഷ്ടി മാററി വെങ്കിടി സാർ തുറിച്ചുനോക്കും. പാടിക്കൊണ്ടുതന്നെ പിച്ചുമാമി ''തെററില്ലായിരുന്നു''വെന്ന മട്ടിൽ കണ്ണുകാണിക്കും. കുറേയധികനേരം നിലത്തു കാലുമടക്കിയിരിക്കുമ്പോഴുള്ള വിഷമമൊഴികെ ആ സായാഹ്നങ്ങൾ ധന്യമായ ഓർമ്മകളാണ്. പൂജ കഴിഞ്ഞാൽ എണ്ണത്തിരി കത്തിച്ചുട്ട നാളികേര കഷണങ്ങളും മധുര കൊഴുക്കട്ടകളും കഴിച്ച് വീട്ടിലേക്കോടുകയാണ് പതിവ്. ഭജനയുടെ വിഷമത്തോടൊപ്പം അമ്മയുടെ

പറഞ്ഞിട്ടും സാറു കരയും) അതും വേണ്ടെന്നു വച്ചു.

മക്കൾ വിവാഹിതരായപ്പോൾ മരുമക്കളായി വന്ന ആ പെൺകുട്ടികളിൽ സാറും മാമിയും സ്നേഹം കോരിച്ചൊരിഞ്ഞു. പക്ഷേ അവരോടെല്ലാം വ്യക്തമാക്കിയിരുന്നു ഞങ്ങളെന്ന വളർത്തുമക്കളുടെ കാര്യം.

അച്ഛനും വെങ്കിടിസാറും നടത്തിയിരുന്ന ചർച്ചകളാണ് യഥാർത്ഥത്തിൽ ഞങ്ങളുടെ വിദ്യാഭ്യാസത്തിന്റെ ഒരു അടിസ്ഥാന ഭാഗം. ഇംഗ്ളീഷും തമിഴും സംസ്കൃതവും മലയാളവും ഉപയോഗിച്ചുകൊണ്ടുള്ള ചർച്ചകൾ.

''ഇന്നക്ക് എന്ന അദ്ധ്യായം പടിച്ചീർ?''

''കൈകേയി വരം വാങ്കിനതൈ പററി നടത്തിന justification. If you read it you will take the side of Kaikeyi.'' അച്ഛൻ

ശ്ളോകം പറയും. വെങ്കിടിസാർ അത്തരം ന്യായീകരണങ്ങൾക്ക് തത്തുല്യമായ ഷേക്സ്പിയർ ഓർക്കും. ഇടയ്ക്കിടെ Male Chauvanism അടങ്ങുന്ന ചില തമാശകളും.

രാവിലെ വൈദ്യശാലയിൽ കാത്തുനില്ക്കുന്ന രോഗികളെയോർത്ത് അച്ഛൻ എഴുന്നേല്ക്കുമ്പോൾ വെങ്കിടിസാർ പിടിച്ചു നിർത്തും. ചിലപ്പോൾ അച്ഛനെ സഹായിക്കാൻ അമ്മ ഇടപെടും. തമാശയ്ക്ക് വെങ്കിടിസാർ പറയും, ''തങ്കം കമ്മ്യൂണിസ്ററുകാരി. I should better obey.'' എല്ലാവരും ചിരിച്ച് സഭ പിരിയും. ഇറങ്ങുമ്പോൾ വെങ്കിടിസാർ പറയും ''ശരണമയ്യപ്പ.''—സാർ കൃത്യമായി ശബരിമലയ്ക്ക് പോയിരുന്നു. മാലയും സഞ്ചിയുമില്ലാതെ. ഈ കള്ളത്തരത്തിനെതിരെ ശബരി-മലയിലേക്ക് പുറപ്പെടാൻ തുടങ്ങിയ എന്നോടു സാറൊരിക്കൽ പറഞ്ഞു—''വിശ്വാസമില്ലെങ്കിൽ പോകണ്ട. You have nothing to prove to anybody except to yourself.''

അമ്മയുടെയും വെങ്കിടിസാറിൻെറയും ഒരു തരം പ്രത്യേകതരം Love-Hate ബന്ധമായിരുന്നു. ''എന്തു പാവം മനുഷ്യൻ'' എന്നും ''ഇങ്ങേരുടെ ഭ്രാന്ത്'' എന്നും അമ്മ മാറി മാറിപ്പറയുമായിരുന്നെങ്കിൽ ''ഉങ്കമ്മ പെരിയ കോപക്കാരി'' എന്നും ''പാവം തങ്കം'' എന്നും വെങ്കിടിസാർ അമ്മയേയും വിശേഷിപ്പിച്ചിരുന്നു.

കൊച്ചുകുട്ടിയായിരുന്നപ്പോൾ എനിക്കൊരു പല്ലുവേദന കാരണം നിർത്താതെ കരയുമ്പോഴാണ് അച്ഛൻെറ നിർവ്വികാരതയുടെ മൂടുപടം മാറിക്കാണുന്നത്. അച്ഛൻ കൂട്ടത്തിൽ കരയുന്നതു കണ്ടുറങ്ങിയെഴുന്നേററപ്പോഴും കണ്ടത് അച്ഛനെത്തന്നെയായിരുന്നു. ഇടയ്ക്ക് കടന്നുപോയ രാത്രിയിൽ അച്ഛൻ സംസ്കൃതത്തിലും മലയാളത്തിലുമായി ഒരു കവിതയെഴുതി. എൻെറ വേദനയെക്കുറിച്ചുള്ള ആ കവിത വെങ്കിടിസാർ ഇംഗ്ളീഷിൽ തർജ്ജമ ചെയ്തു സ്കൂൾ മാഗസിനിൽ പ്രസിദ്ധീകരിച്ചു. പല്ലുവേദന ശമിപ്പിക്കാൻ ഗണപതിക്ക് തേങ്ങാ നേർന്ന ഭാഗം ''offering nuts to displeased gods'' എന്നാക്കിയതിൽ പിന്നീട് ചർച്ചകളും.

വെങ്കിടി സാറിൻേറയും അച്ഛൻേറയും അടുത്ത സുഹൃത്തായിരുന്നു അയ്യമഠം രാമുഡു അയ്യർ. എല്ലാ വിദ്യകളും ഒന്നിച്ചഭ്യസിക്കുകയും ഒരു മേഖലയിലും പൂർണ്ണത തേടാൻ ശ്രമിക്കാതിരിക്കുകയുമായിരുന്നുവെന്നതായിരുന്നു രാമുഡു അയ്യരെക്കുറിച്ചുള്ള പരാതി. അച്ഛനും വെങ്കിടി സാറിനും വലിയ താല്പര്യമില്ലാതിരുന്ന സംഗീതം, പക്ഷിശാസ്ത്രം, ഛായാഗ്രഹണം എന്നീ വിഷയങ്ങളിൽ രാമുഡു അയ്യർ വിദഗ്ദ്ധനായിരുന്നു.

മൂവരും ഒന്നിച്ചു കൂടുന്ന ചർച്ചകൾ കേൾക്കാൻ ഏവരും കൂടും. ശുചീന്ദ്രം തെക്കേത്തെരുവിൽ ആ ചർച്ചയവസാനിക്കുന്നതുവരെ എല്ലാ വീടുകളിലും വെളിച്ചം കാണും. ചർച്ച കേൾക്കാൻ വയ്യാത്ത ദൂരത്തിലുള്ള വീടുകളിലും ആദരവു കാരണം ലൈററണയ്ക്കാറില്ലായിരുന്നു. ഇടയ്ക്ക് രാമുഡു അയ്യർ ഒരു രാഗം പാടുമ്പോൾ ഒരു നല്ല രാത്രിയിലേക്ക് ശുചീന്ദ്രത്തെ ആ ഭാഗത്തെ നിവാസികൾ കണ്ണുകളടച്ചുറങ്ങും.

തിരുവനന്തപുരം വിദ്യാഭ്യാസത്തിനിടയിൽ ഒരു വൈകുന്നേരം ശുചീന്ദ്രത്ത് ബസ്സിറങ്ങിയപ്പോൾ സ്ററാൻഡിലെ പത്ര ഏജൻറ് മുന്നപ്പൻ ചോദിച്ചു. ''നീ വിവരം തെരിഞ്ചുതാൻ വറയാ:''

''എന്ന വിവരം?''

മുന്നപ്പൻ നിലത്തോട്ട് നോക്കിപ്പറഞ്ഞു. ''സാർ പോയിട്ടാർ.''

വീട്ടിലെത്തി ബാഗുവച്ച് ഞാൻ വലത്തോട്ട് നടന്നു. സാറിൻെറ വീടെത്തിയപ്പോൾ എല്ലാം കഴിഞ്ഞിരിക്കുന്നു. ക്യാനഡയിലായിരുന്ന മൂത്തമകൻ എത്തിയിട്ടില്ല. പിച്ചുമാമി കരഞ്ഞുകൊണ്ട് പഴയൊരു സന്ദർഭം ഓർമ്മിപ്പിച്ചു.

''ഇവൾ പോനപ്പിറകുതാൻ നാൻ പോവേൻ?'' പിച്ചുമാമിയെ ചൂണ്ടിക്കൊണ്ട് ഒരിക്കൽ വെങ്കിടിസാർ പറഞ്ഞ കാര്യം.

''എന്താ സാർ?''

''അവൾ പോനപ്പിറകുള്ള കഷ്ടമനുഭവിക്കാമെ എന്നെ കടവുൾ വിടുവാരാ?'' വെങ്കിടിസാർ വിതുമ്പിക്കൊണ്ടു പറഞ്ഞ ആ സന്ദർഭം ''ഇപ്പോ പാരുടാ, കഷ്ടമനുഭവിക്കറത് ഉൻ സാറാ നാനാ?''

നിറഞ്ഞ ഒരു ദാമ്പത്യബന്ധത്തിൻെറ ആർക്കും തടയാനാവാത്ത അവസാനം. വേർപാടിൻെറ ദുഃഖം മാമിയുടേതായി.

''തിരുവനന്തപുരത്തിലെ വിവരം കിടച്ചുതാ?'' മാമി ചോദിച്ചു.

''ഇല്ലയ്, ബസ്സിറങ്കുമ്പോത് മുന്നപ്പൻ ചൊന്നാൻ.''

''നേരെ ഇങ്കെ വന്തുട്ടായ്, ഇല്ലയാ'' മാമി വീണ്ടും കരഞ്ഞു.

തൊണ്ടയിലെ വേദനയുടെ കട്ടിയൊതുക്കണമെങ്കിൽ കരയാതെ വയ്യാതായി.

''എന്നടാ, അഴപ്പോറയാ?''—മാമിക്കു മനസ്സിലായി. ഞാനിറങ്ങി പുറന്തിണ്ണയിൽ നിന്നു. കുറെക്കഴിഞ്ഞ് മാമി ശാന്തയായി.

''മണി (മൂത്ത മകൻ) വരവറൈ നീയിങ്ക ഇരുപ്പായാ?''

''ഇരുപ്പേൻ.''

മണിയെ കാണുന്നതിനു മുമ്പ് സ്ഥലം വിടേണ്ടിവന്ന കുററബോധത്തോടെ ഒരു കത്തെഴുതി മുന്നപ്പനെ തന്നെ ഏല്പിച്ചിട്ട് ഞാൻ വീണ്ടും തിരുവനന്തപുരത്തേക്ക് തിരിച്ചു.

സാറിൻെറ മരണവും, പിറകെ മാമിയുടേയും, തളർത്തിയത് ഒരർത്ഥത്തിൽ അമ്മയെയായിരുന്നു. അമ്മയുടെ അസുഖങ്ങൾ കലശലാകുന്ന ആ രാത്രികളിൽ അമ്മയും ഞാനും അച്ഛനും മാത്രമായി. സാറും മാമിയും മക്കളുമില്ലാത്ത ശുചീന്ദ്രത്തിൽ ജീവിതത്തിൻെറ സാങ്കേതിക പ്രശ്നങ്ങൾ അഞ്ചാറുവാക്കുകൾ സംസാരിച്ചവസാനിപ്പിക്കുന്ന സാധാരണ രാത്രികൾ. പരീക്ഷകളുടേയും ജോലിസാധ്യതകളുടേയും ചിന്തകളിൽനിന്നു രക്ഷപ്പെടാൻ വെങ്കിടി സാറിൻെറ ചില പഴയ പുസ്തകങ്ങൾ വായിച്ചു ഞാൻ കിടന്നുറങ്ങിയ വരണ്ട രാത്രികൾ.

(തുടരും)



എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

റോമൻ തത്ത്വചിന്തകൻ ബോയീതീയസ് (Boethius 475-525) മഹനീയമായ 'The Consolation of Philosophy' എന്ന ഗ്രന്ഥത്തിൻെറ കർത്താവാണ്. അദ്ദേഹം ചക്രവർത്തിയുടെ കൊട്ടാരത്തിലെ പ്രധാനപ്പെട്ട ഉദ്യോഗസ്ഥനായി. പക്ഷേ ചക്രവർത്തിയുടെ സ്നേഹം വളരെക്കാലം നിലനിന്നില്ല. രാജ്യദ്രോഹം എന്ന കുററമാരോപിച്ച് ബോയീതീയസിനെ അറസ്ററ് ചെയ്തു കാരാഗൃഹത്തിലാക്കി. അദ്ദേഹത്തെ കൊന്നുകളയാൻ കല്പനയുണ്ടായി. താൻ വധിക്കപ്പെടുമെന്നറിഞ്ഞുകൊണ്ടുതന്നെ അദ്ദേഹം 'The Consolation of Philosophy' എന്ന ഗ്രന്ഥമെഴുതി. അദ്ദേഹത്തെ തടിക്കഷണംകൊണ്ട് അടിച്ചടിച്ചാണു കൊന്നത്. തടവറയെക്കുറിച്ച് എപ്പോഴും ഓർമ്മിക്കുന്നയാൾ ഒരക്ഷരംപോലും എഴുതുകയില്ല. എന്നിട്ടും ബോയീതീയസ് ഈ ഗ്രന്ഥമെഴുതി എന്നത് അദ്ദേഹം യഥാർത്ഥത്തിൽ തത്ത്വചിന്തകനായിരുന്നുവെന്നു തെളിയിക്കുന്നു. കാരാഗൃഹത്തിലിരുന്നു പുസ്തകമെഴുതിയ ആ മഹാനെ അന്തർനേത്രംകൊണ്ടു കണ്ട് നമ്മൾ അതു വായിച്ച് ഉദാത്തമണ്ഡലത്തിലേക്കു പോകുന്നു.

അടിയന്തിരാവസ്ഥയുള്ള കാലങ്ങളിലെ വധപരിപാടികളെക്കുറിച്ചു ഞാനൊന്നും എഴുതുന്നില്ല. സാക്ഷാൽ പ്രജാധിപത്യം നിലവിലിരിക്കുമ്പോൾ മനുഷ്യരെ മർദ്ദിച്ചു കൊല്ലാറില്ല എന്നു വേണം കരുതാൻ. പക്ഷേ റോമാച്ചക്രവർത്തിയെക്കാൾ ക്രൂരന്മാരായി കേരളത്തിലെ ചില സാഹിത്യകാരന്മാർ മററു സാഹിത്യകാരന്മാരോടു പെരുമാറുന്നു. അവരുടെ കൈയിൽ കുറുന്തടി മാത്രമല്ല മററു മാരകങ്ങളായ ആയുധങ്ങളുമുണ്ട്.

## അവർ പറഞ്ഞു

1) പ്രവാചകനെക്കുറിച്ച് അദ്ദേഹത്തിൻെറ ജാമാതാവും നാലാമത്തെ കാലീഫുമായിരുന്ന ആലി (600–661) പറഞ്ഞു:- ''അദ്ദേഹത്തിൻെറ പൊക്കം ശരാശരി. ഉയരക്കൂടുതലില്ല; ഉയരക്കുറവുമില്ല. റോസ്നിറമാർന്ന വെൺമയാണ് ശരീരവർണ്ണം. കണ്ണുകൾക്കു കറുപ്പുനിറം. കനംകൂടിയ, ഉജ്ജ്വലമായ, സുന്ദരമായ തലമുടി തോളുകളിലേക്കു വീണുകിടന്നു. സമൃദ്ധമായ താടിരോമങ്ങൾ നെഞ്ചിലും. മുഖലാവണ്യം ഏറിയിരുന്നതിനാൽ അദ്ദേഹത്തിൻെറ സാന്നിദ്ധ്യത്തിലായ ആർക്കും അവിടെനിന്നു പോകാൻ കഴിയുമായിരുന്നില്ല. എനിക്കു വിശന്നാൽ പ്രവാചകൻെറ മുഖത്ത് ഒന്നുനോക്കിയാൽ മതി, ആ വിശപ്പ് ഇല്ലാതെയാകും. അദ്ദേഹത്തിൻെറ മുൻപിൽ എല്ലാവരും ദുഃഖവും വേദനയും മറന്നു.'' [Chronique (Abu Jafar Mohammed at Taban) Pt.III Ch. 46]

2) സ്പാനിഷ് ഗ്രന്ഥകാരൻ സാൽവാദോർ ഡി മാതാറ്യാഗാ (Salvador de Madariaga) ഹിററ്ലർ, മുസോളിനി ഇവരെക്കുറിച്ച്:- ''രാഷ്ട്രവ്യവഹാരത്തിൽ വ്യാകരണത്തിലെന്നപോലെ നാമവും വിശേഷണവും വേർതിരിച്ചറിയാൻ നമുക്കു കഴിയണം. ഹിററ്ലർ നാമമായിരുന്നു. മുസോളിനി വിശേഷണം മാത്രം. ശല്യമായിരുന്നു ഹിററ്ലർ. മുസോളിനി ശൂന്യംപിടിച്ചവനും. രണ്ടുപേരും ചേർന്നു ശൂന്യംപിടിച്ച ശല്യം'' (bloody nuisance) [bloody എന്ന ശകാരപദത്തിനു ശരിയായ തർജ്ജമ നല്കാൻ പ്രയാസം.]

3) കവി ഹൊറാസ്:-'' നിങ്ങൾ എന്നെ ഭാവാത്മക കവികളുടെ കൂട്ടത്തിൽ ആക്കുമെങ്കിൽ നക്ഷത്രങ്ങളിൽ ചെന്നു തട്ടത്തക്കവിധത്തിൽ ഞാൻ തല ഉയർത്തിപ്പിടിക്കും.''

4) അമേരിക്കൻ നോവലിസ്ററ് ഗോർ വിഡൽ:- ''നോവൽ മരിച്ചതുകൊണ്ടു കൃത്രിമകഥകൾ എഴുതുന്നതിൽ ഒരർത്ഥവുമില്ല. നോവലുകൾ എഴുതാത്ത ഫ്രഞ്ചുകാരെ നോക്കൂ. അവ എഴുതാൻ കഴിയാത്ത അമേരിക്കാക്കാരെ നോക്കൂ.''

5) ഫ്രഞ്ച് തത്ത്വചിന്തകൻ പസ്കൽ:- ''ക്ളീയപട്രയുടെ മൂക്കിനു നീളം കുറഞ്ഞിരുന്നെങ്കിൽ ലോകത്തിൻെറ മുഖമാകെ മാറിപ്പോകുമായിരുന്നു.''

6) എവറസ്ററിൽ കയറുന്നത് എന്തിനെന്ന് ജോർജ്ജ് മാലറിയോടു ചോദിച്ചപ്പോൾ:- ''അത് അവിടെ നില്ക്കുന്നു എന്നതുതന്നെ.''

7) ഫ്രഞ്ച് രാജ്യതന്ത്രജ്ഞൻ ഷൊർഷ് ക്ളേമാങ്സോക്ക് (Georges Clemenceau) എൺപത് വയസ്സു തികഞ്ഞ ദിവസം അദ്ദേഹം ഒരു സുന്ദരിയെ റോഡിൽ കണ്ടു. അപ്പോൾ താനറിയാതെ:-

**സാക്ഷാൽ പ്രജാധിപത്യം നിലവിലിരിക്കുമ്പോൾ മനുഷ്യരെ മർദ്ദിച്ചുകൊല്ലാറില്ല എന്നു വേണം കരുതാൻ. പക്ഷേ റോമാച്ചക്രവർത്തിയെക്കാൾ ക്രൂരന്മാരായി കേരളത്തിലെ ചില സാഹിത്യകാരന്മാർ മററു സാഹിത്യകാരന്മാരോടു പെരുമാറുന്നു. അവരുടെ കൈയിൽ കുറുന്തടി മാത്രമല്ല മററു മാരകങ്ങളായ ആയുധങ്ങളുമുണ്ട്.**



നാബോക്കോഫ്

"ഹോ, വീണ്ടും എനിക്ക് എഴുപതു വയസ്സായെങ്കിൽ!"

(എല്ലാം Who Said What When എന്ന ഗ്രന്ഥത്തിൽനിന്ന്. Bloomsbury പ്രസാധനം. രൂപ 85.)

## അവാസ്തവികം

ഇററലിയിലെ നോവലിസ്ററ് ഈററാലോ സ്വീവൊ (Italo Svevo 1861-1928) എഴുതിയ 'Confessions of Zeno' എന്ന നോവൽ മാസ്ററർപീസായി പരിഗണിക്കപ്പെടുന്നു. ഫ്രോയിറ്റിൻെറ മാനസികാപഗ്രഥനത്തെയും അതിനെ അവലംബിച്ചുള്ള ചികിത്സയെയും പരിഹസിക്കുന്ന നോവലാണിത്. മനസ്സിനെസ്സംബന്ധിച്ച രോഗത്തിനു സീനോ ഒരു മനോരോഗചികിത്സകൻെറ അടുത്തെത്തുന്നു. ചികിത്സകൊണ്ടു ഫലമില്ല. അപ്പോൾ വേറൊരു ഡോക്ടർ പറയുന്നു അയാളുടെ യഥാർത്ഥമായ രോഗം പ്രമേഹമാണെന്ന്. "When one starts such analvsis, it is like entering a wood, not knowing whether one is going to meet a brigand or a friend... I meanwhile went off triumphant, sure that I had got diabetes" എന്നു സീനോ. ഇതുപോലെ മനഃശാസ്ത്രത്തെയും ഫ്രോയിറ്റിൻെറ മാനസികാപഗ്രഥനത്തെയും പരിഹസിക്കുന്ന പല നോവലുകളും എനിക്കു ചൂണ്ടിക്കാണിക്കാൻ കഴിയും. മനഃശാസ്ത്ര സിദ്ധാന്തങ്ങൾക്കു സാധുത്വമില്ലെന്നും അവയെ അവലംബിച്ച് നോവലുകളും മററും രചിക്കുന്നതു ശരിയല്ലെന്നുമാണ് ഈ ധിഷണാശാലികൾ നമ്മളോടു പറയുന്നത്. മനഃശാസ്ത്രത്തിന് ഇന്നുവരെ മനുഷ്യൻെറ മനസ്സിനെ അപഗ്രഥിക്കാൻ കഴിഞ്ഞില്ല എന്നതിനു തെളിവ് ആവിർഭാവകാലത്ത് കൊണ്ടാടപ്പെട്ട സിദ്ധാന്തങ്ങൾ പില്ക്കാലത്ത് പരമപുച്ഛത്തോടെ അവഗണിക്കപ്പെട്ടു എന്നതുതന്നെ. ഫ്രോയിറ്റിനെ ഷാലട്ടൻ—Charlatan—പൊട്ടവൈദ്യൻ എന്നു നോവലിസ്ററ് നാബോക്കോഫ് വിളിച്ചിട്ടുണ്ടെന്നാണ് എൻെറ ഓർമ്മ.

ഒരു വിലയുമില്ലാത്ത, സാധുത്വവുമില്ലാത്ത മനഃശാസ്ത്ര തത്ത്വങ്ങൾക്കു നിവേശനം നല്കി ഉണ്ണിക്കൃഷ്ണൻ തിരുവാഴിയോടു എഴുതിയ "സൗമിനി" എന്ന ചെറുകഥ (മാതൃഭൂമി ആഴ്ചപ്പതിപ്പ്) ശാസ്ത്രത്തിൻെറ സത്യമോ കലയുടെ സത്യമോ പ്രദർശിപ്പിക്കുന്നില്ല. ദുർഗ്രഹതയാർന്ന ഈ രചനയുടെ ആശയം എനിക്കു തോന്നിയ മട്ടിൽ ഇവിടെ എഴുതുകയാണ്. അതു ശരിയല്ലെന്നു കഥാകാരൻ അഭിപ്രായപ്പെട്ടാലും ഏതെങ്കിലും വായനക്കാരൻ ഉദ്ഘോഷിച്ചാലും അതു പരിഗണനാർഹമായിബ്ഭവിക്കുന്നില്ല. അറുപതുകൊല്ലത്തെ വായനയുടെ സംസ്കാരമാണ് എൻെറ തോന്നലിനു ആസ്പദം. സൗമിനിയെ മനഃശാസ്ത്രം പഠിപ്പിച്ചത് ഉള്ളംകൈയിലും തലയിലുമൊഴികെ ശരീരം മുഴുവൻ രോമമുള്ള ഒരു സുന്ദരേശ്വരമേനോനാണ്. (ബ്ളാഡ് റെറയ്സ്റ്റ്. ഇങ്ങനെയൊരു പ്രഫെസറെ ഇതേ പേരിൽ എനിക്കു നേരിട്ടറിയാം) ശിഷ്യക്ക് ആവർത്തിച്ചുണ്ടാകുന്ന സ്വപ്നത്തെ അവൾക്ക് മൂക്കുത്തിയിട്ടുകൊടുത്തു ഗുരുനാഥൻ ഇല്ലാതാക്കുന്നു. ശിഷ്യ—സൗമിനി—പിന്നീടു വിവാഹിതയായപ്പോൾ കൂടക്കൂടെ തുമ്മുന്നു. ഭർത്താവു ചുംബിക്കാൻ തുടങ്ങുമ്പോഴും തുമ്മൽ. മൂക്ക്, പഴുപ്പിച്ച ഇരുമ്പുകമ്പികൊണ്ടു തുളച്ച് കല്ലുവച്ച മൂക്കുത്തി പ്രഫെസർ ഇട്ടുകൊടുത്ത കാര്യം അവൾ ഭർത്താവിനോടു പറഞ്ഞുകഴിഞ്ഞപ്പോൾ തുമ്മൽ മാറി. അബോധമനസ്സിലെ അടക്കിവച്ച വികാരങ്ങളും ചിന്തകളും ബോധമനസ്സിലേക്കു കൊണ്ടുവരുമ്പോൾ ന്യൂറോട്ടിക് ലക്ഷണങ്ങൾ മാറുമെന്നാണല്ലോ ഫ്രോയിറ്റ് നമ്മെ പഠിപ്പിച്ചത്. കലയുടെ ഏകീകരണശക്തി ഇക്കഥയ്ക്ക് ഇല്ലാത്തതുകൊണ്ടും ഇതിലെ മനഃശാസ്ത്ര സിദ്ധാന്തങ്ങൾക്കു മൂല്യമില്ലാത്തതുകൊണ്ടും ഉണ്ണിക്കൃഷ്ണൻെറ രചന പ്രയോജനശൂന്യമായിത്തീരുന്നു: കലയുടെ ഉന്നമനശക്തിയോ സൗന്ദര്യമോ, ചലനാത്മകശക്തിയോ ഇതിനില്ല.

## ചോദ്യം, ഉത്തരം

"പരമവിരൂപനായ ഭർത്താവ് അതിസുന്ദരിയായ ഭാര്യയുമായി പോകുന്നതു കാണുമ്പോൾ നിങ്ങൾക്ക് എന്തു തോന്നും?"

"കാക്ക പൂവമ്പഴം കൊത്തിക്കൊണ്ടു പോകുന്നതുപോലെ തോന്നും. അതു പ്രതിഭയില്ലാത്ത എൻെറ ഉത്തരം. ബൽസാക്ക് പറഞ്ഞതും എഴുതാം. ഓറാങ്—ഊട്ടാൻ (ആൾക്കുരങ്ങ്) വയലിൻ വായിക്കുന്നതുപോലെ തോന്നും."

"കല കലയ്ക്കുവേണ്ടി എന്നു പറഞ്ഞത് ആരാണ്?"

"ഫ്രഞ്ച് തത്ത്വചിന്തകൻ വിക്തോർ കുസാങ് (Victor Cousin)"

"ഇവിടെ [സാംബിയയിൽ]വരുന്നോ? കലാകൗമുദിയിലെ സാഹിത്യവാരഫലം ഇവിടത്തെ മലയാളികളുടെ ഇടയിൽ ചർച്ചാവിഷയമാണ്. നമ്മൾ ബന്ധുക്കളാണെന്ന് അറിയിക്കാതെ ഞാൻ എല്ലാം കേട്ടിരിക്കും. വരുന്നെങ്കിൽ യാത്രയ്ക്കുള്ള ഏർപ്പാടുകൾ ചെയ്യാം." (ഒരു ബന്ധുവിൻെറ സൗജന്യം.)

"വരുന്നില്ല. പ്രായംകൂടിയ കാലത്ത് അന്യദേശത്തെ താമസം ആപത്തുണ്ടാക്കും. മാത്രമല്ല സാഹിത്യവാരഫലം മുടങ്ങുകയും ചെയ്യും. പിന്നെ ആഫ്രിക്കൻ പിഗ്മികളെ കണ്ടാൽ കൊള്ളാമെന്നുണ്ട്. അല്ലെങ്കിൽ അതിനുവേണ്ടി അങ്ങോട്ടു വരേണ്ടതില്ലല്ലോ. ഞാൻ എന്നും മലയാളസാഹിത്യകാരന്മാരെ നേരിട്ട് ഇവിടെ കാണുന്നുണ്ട്. പത്രങ്ങളിലൂടെ അവർ പ്രത്യക്ഷരാകുന്നുമുണ്ട്."

"അന്യരുടെ വീട്ടിൽ പോകുന്നതിനെക്കുറിച്ച് എന്തു പറയുന്നു?"

"പോയേ തീരൂ എന്നുണ്ടെങ്കിൽ പോകാം. പക്ഷേ പതിനഞ്ചു മിനിറ്റിൽ കൂടുതൽ അവിടെ ഇരിക്കരുത്. അന്യൻെറ വീട്ടിന് പ്രൈവസിയുണ്ട്. കൂടുതലിരുന്നാൽ അതു ലംഘിക്കപ്പെടും. അതു മര്യാദയല്ലതാനും. ഞാൻ ഒരു വീട്ടിലും പോകില്ല. മക്കൾ താമസിക്കുന്നിടത്തും പോകാറില്ല. മീനും അതിഥിയും അരമണിക്കൂർ കഴിഞ്ഞാൽ നാറും എന്നാണ് പഴഞ്ചൊല്ല്."

"എനിക്കു സാഹിത്യകാരനാകണമെന്നുണ്ട്. എന്തു ചെയ്യണം?"

"സാഹിത്യകാരനാകേണ്ടതില്ല. സ്വഭാവമേന്മ വല്ലതുമുണ്ടെങ്കിൽ പൊയ്പോകും. സൗകര്യമുണ്ടെങ്കിൽ രാഷ്ട്രീയക്കാരനാവൂ. ഇന്നത്തെ ഏതു രാഷ്ട്രീയക്കാരനും സാഹിത്യകാരനെക്കാൾ നല്ലവനാണ്."

"നിങ്ങൾ പഞ്ചാബിൽ പോകുകയും ഭീകരൻെറ വെടിയേറ്റു മരിക്കുകയും ചെയ്താൽ ഞാനേറെ സന്തോഷിക്കും. പക്ഷേ നിങ്ങളെ ഭീകരന്മാർ ഒളിവിൽ പാർപ്പിക്കുകയും കാലം കഴിഞ്ഞു നിങ്ങളെ മോചിപ്പിക്കുകയും ചെയ്താൽ ഞാൻ ദുഃഖിക്കും. എന്തുകൊണ്ടാണത്?"

"മോചനം നേടിയാൽ സാഹിത്യവാരഫലം ഞാൻ വീണ്ടും എഴുതിത്തുടങ്ങുമെന്നതുകൊണ്ടാവാം. ഈ കോളം കണ്ണാടിയാണ്. അതിൽ നിങ്ങളുടെ വിരൂപമായ മുഖം പ്രതിഫലിക്കുന്നതുകൊണ്ടാണ് നിങ്ങൾക്ക് ഈ വെറുപ്പ്."

"ചങ്ങമ്പുഴയും നവീനകവികളും തമ്മിൽ എന്തേ വ്യത്യാസം?"

"ജീവിതപുഷ്പത്തിലെ തേൻ നുകർന്ന ചിത്രശലഭം ചങ്ങമ്പുഴ. നവീനകവികൾ മനുഷ്യരെ കുത്തി മുറിവേല്പിക്കുന്ന. കടന്നലുകൾ."

## നിരീക്ഷണങ്ങൾ

ഗായകൻ യേശുദാസും സുന്ദരിയായ ചലച്ചിത്രതാരവും പ്രസംഗിക്കുന്ന ഒരു സമ്മേളനത്തിൽ ഞാനും പ്രഭാഷകനായിരുന്നു. യേശുദാസിനോടു ഒരുപാട്ടെങ്കിലും പാടണമെന്നു ചിലർ ആവശ്യപ്പെട്ടെങ്കിലും അദ്ദേഹം പാടിയില്ല. ചില കാര്യങ്ങൾ ഭംഗിയായി പറഞ്ഞിട്ട് ഇരുന്നതേയുള്ളു. എങ്കിലും അദ്ദേഹത്തിൻെറ സാന്നിദ്ധ്യം അതിൻെറ എല്ലാ ഉജ്ജ്വലതകളോടും എനിക്ക് അനുഭവപ്പെട്ടു. എന്തുകൊണ്ട് അതു സംഭവിച്ചു? ഈ ശതാബ്ദത്തിൻെറ മധുരവും ഉദാത്തവുമായ ശബ്ദമാണ് യേശുദാസിൻേറത്. അത് ശ്രോതാക്കളെ കേൾപ്പിച്ച് അവരെ ആഹ്ളാദിപ്പിക്കുമ്പോൾ അദ്ദേഹം ശക്തനായിബ്ഭവിക്കുന്നു. മഹത്ത്വമുള്ളവർ അങ്ങനെ സ്വന്തം സാന്നിദ്ധ്യംകൊണ്ട് മുൻപിലിരിക്കുന്നവരെ വിസ്മയിപ്പിക്കും. തിരുവനന്തപുരത്തു യുങ് വന്നപ്പോൾ കുട്ടിയായിരുന്ന ഞാൻ ഇമ്മട്ടിൽ വിസ്മയിച്ചു. ഹരീന്ദ്രനാഥ് ചട്ടോപാദ്ധ്യായ 1934-ൽ ആലപ്പുഴെ വന്നപ്പോൾ ഇതേ വികാരമെനിക്കുണ്ടായി. എന്നാൽ സ്ററീവൻ സ്പെൻഡറെ കണ്ടപ്പോൾ, കൊയ്റ്റ്സ്ളറെ കണ്ടപ്പോൾ ഞാൻ അദ്ഭുതാധീനനായില്ല. 1934-ൽ ആലപ്പുഴെ കിടങ്ങാംപറമ്പുമൈതാനത്ത് പ്രസംഗിക്കാൻ വന്ന മഹാത്മാഗാന്ധിയുടെ കാലുകൾ തൊട്ടു കണ്ണിൽ വച്ചിട്ട് ഞാൻ അദ്ദേഹത്തിൻെറ തൊട്ടടുത്തു നിന്നപ്പോൾ ആ മഹനീയസാന്നിദ്ധ്യത്തിൽ ഞാൻ എല്ലാം വിസ്മരിച്ചു. ഈ രീതിയിൽ വായനക്കാരെ അദ്ഭുതപ്പെടുത്തുന്നതാണ് ഉത്കൃഷ്ടസാഹിത്യം. Magic Mountain, War and Peace ഇവ വായിക്കൂ. ഈ അനുഭവം നിങ്ങൾക്കുണ്ടാകും. മലയാളസാഹിത്യത്തിലെ ഏതു നോവൽ വായിച്ചാലും ഈ അനുഭവം ഉത്പാദിക്കപ്പെടുകില്ല.

2. കേരളത്തിലെ നോവൽ, ചെറുകഥ, മഹാകവിത്രയത്തിനുശേഷമുള്ള കവിത ഇവയെല്ലാം പാശ്ചാത്യസാഹിത്യത്തിൻെറ ഉപോൽപന്നങ്ങളായതുകൊണ്ട് നമ്മുടെ ആ സാഹിത്യകൃതികളെ വിലയിരുത്തണമെങ്കിൽ പടിഞ്ഞാറൻ സാഹിത്യത്തിൽ അവഗാഹം ഉണ്ടായിരിക്കണം. ഇല്ലെങ്കിൽ "കുണ്ടുകുളത്തിലെ തവള"യെപ്പോലെ തങ്ങളുടെ ചുററും കാണുന്നതാണ് മഹാസമുദ്രം എന്ന വിചാരം നിരൂപണത്തിൽ പ്രവർത്തിക്കുന്നവർക്ക് ഉണ്ടാകും. അവരുടെ മൂല്യനിർണ്ണയം ശരിയായിരിക്കുകില്ല. പടിഞ്ഞാറൻ സാഹിത്യത്തിൽ അവഗാഹം വന്നാൽ മാത്രം പോരാ. സഹൃദയത്വവും ഉണ്ടായിരിക്കണം. അങ്ങനെയുള്ളവർക്കു മാത്രമേ നവീനസാഹിത്യത്തിൻെറ മൂല്യം നിർണ്ണയിക്കാനാവൂ. ഭാരതീയ സാഹിത്യത്തിനും സംസ്കാരത്തിനും സാർവജനീനസ്വഭാവം വരുത്താനുള്ള യത്നമാണ് ഇപ്പോൾ. ഭാരതത്തിൻെറ ഭാഗമായ കേരളത്തിലുമതുണ്ട്. സംസ്കാരങ്ങളുടെ അന്യോന്യപ്രവർത്തനംകൊണ്ട് സാഹിത്യസംസ്കാരത്തിൽ പുതിയ മാനങ്ങളുണ്ടാവും. അതു കാണാൻ പടിഞ്ഞാറൻ സാഹിത്യത്തിൽ അറിവുണ്ടായേ പററൂ. ഞാൻ ആരെയും ആക്ഷേപിക്കുകയല്ല. പരിതഃസ്ഥിതികളുടെ സവിശേഷതയാൽ പഴയ മലയാളം ഏഴാം ക്ളാസ്സോ, മലയാളം ഒൻപതാം ക്ളാസ്സോ എസ്.എസ്.എൽ.സി. പരീക്ഷയോ ജയിച്ചു സ്ക്കൂളിലെ അധ്യാപകനാവുന്ന ആൾ മാന്യനായിരിക്കും, ശുദ്ധാത്മാവായിരിക്കും. പക്ഷേ ഉത്കൃഷ്ടസാഹിത്യത്തിൻെറ മൂല്യം നിർണ്ണയിക്കാൻ അവിദഗ്ദ്ധനായിരിക്കും. ആ മനുഷ്യൻ ഒരു പററക്കഥയോ പന്നക്കവിതയോ കണ്ടാൽ 'ഹാ ഹാ മനോഹരം, മദ്ദളം' എന്ന് അദ്ഭുതം കൂറും. ഇങ്ങനെയുള്ളവർ പലരെയും വഴിതെററിച്ചുകൊണ്ടിരിക്കുന്ന കാലയളവിലാണ് നമ്മൾ കഴിഞ്ഞുകൂടുന്നത്. അത് അവരുടെ കുററമല്ലെന്നും അജ്ഞതയാണ് അതിനു ഹേതുവെന്നും ആവർത്തിച്ചു പറയട്ടെ.

## ഭേദപ്പെട്ട കഥ

ഒരു കഥാപാത്രത്തിൽ എല്ലാ സംഘട്ടനങ്ങളും പിരിമുറുക്കങ്ങളും കൊണ്ടുവന്ന് ആ കഥാപാത്രത്തെ പ്രകാശത്തിൽ നിറുത്തുകയും അങ്ങനെ ജീവിതത്തെക്കുറിച്ച് ഒരവബോധം വായനക്കാർക്ക് ഉളവാക്കുകയും ചെയ്യുന്ന കഥകളുണ്ട്. അവയിൽ ഭേദപ്പെട്ട ഒരു കഥയാണ് ബാലകൃഷ്ണൻ അഞ്ചത്തിൻെറ "പരീക്ഷകൾ" എന്നത് (ദേശാഭിമാനി വാരിക). പരീക്ഷയെഴുതാനിരിക്കുന്ന ഒരു പെൺകുട്ടിയിൽ ജീവിതസംഘട്ടനമാകെ പ്രദർശിപ്പിക്കുന്നു കഥാകാരൻ. അച്ഛൻെറ കുടി, ദാരിദ്ര്യം, മകൾക്കു അച്ഛനോടും അച്ഛനു മകളോടുമുള്ള സ്നേഹം. അധ്യാപകൻെറ വാത്സല്യം ഇവയെല്ലാം കേന്ദ്രീഭവിക്കുന്നത് ആ പെൺകുട്ടിയിലാണ്. അപ്പോൾ അവൾ കേരളത്തിൽ ഇമ്മട്ടിൽ ദുഃഖമനുഭവിക്കുന്ന എല്ലാപ്പെൺകുട്ടികളുടെയും പ്രതിനിധിയായിബ്ഭവിക്കുന്നു. അവളോടു നമുക്കു സഹതാപമുണ്ടാകുന്നു. ഇതുളവാക്കുന്നതിലാണ് ഇക്കഥയുടെ സവിശേഷതയിരിക്കുന്നത്.

## പുതിയ പുസ്തകങ്ങൾ

ആംഗ്ലോ-ഇൻഡ്യൻ [illegible]ങ്ങളുടെയും ശൈലികളുടെയും വ്യുൽപത്തി, ചരിത്രപരമായ പ്രാധാന്യം, ഭൂമിശാസ്ത്രപരമായ ബന്ധം ഇവയെല്ലാം വിശദീകരിക്കുന്ന Hobson-Jobson എന്ന നിഘണ്ടുവിനു തുല്യമായി അതു മാത്രമേയുള്ളു. അതിനെ വാഴ്ത്താത്തവരില്ല. ഒന്നോ രണ്ടോ വർഷം മുൻപ് ഡൊം മൊറൈസ് അതിനെക്കുറിച്ച് 'Independent' പത്രത്തിൽ എഴുതിയിരുന്നു. 'Every column of this book contains revelations



സ്റ്റീവൻ സ്പെൻഡർ

"സാഹിത്യകാരനാകേണ്ടതില്ല. സ്വഭാവമേന്മ വല്ലതുമുണ്ടെങ്കിൽ പൊയ്പോകും. സൗകര്യമുണ്ടെങ്കിൽ രാഷ്ട്രീയക്കാരനാവും. ഇന്നത്തെ ഏതു രാഷ്ട്രീയക്കാരനും സാഹിത്യകാരനെക്കാൾ നല്ലവനാണ്.

ജീവിതപുഷ്പത്തിലെ തേൻ നുകർന്ന ചിത്രശലഭം ചങ്ങമ്പുഴ. നവീനകവികൾ മനുഷ്യരെ കുത്തിമുറിവേല്പിക്കുന്ന കടന്നലുകൾ.



അർനൾഡ് റ്റോയിൻബി

like these..." എന്നു സൽമാൻ റുഷ്ദി ഈ നിഘണ്ടുവിനെക്കുറിച്ച് അഭിപ്രായപ്പെട്ടു. (1985-ലെ ലേഖനം. റുഷ്ദിയുടെ Imaginary Homelands എന്ന പുസ്തകത്തിലുണ്ട് ഈ ലേഖനം.) പല വാക്കുകളുടെയും വിശദീകരണങ്ങളും അർത്ഥപ്രദർശനങ്ങളും രണ്ടോ മൂന്നോ കോളത്തിലധികമായതുകൊണ്ടു ഒന്നും ഇവിടെ പകർത്തിക്കാണിക്കാൻ വയ്യ. Rupa & Co പ്രസാധനം ചെയ്ത ഈ നിഘണ്ടുവിന് ഞാൻ വാങ്ങിയ കാലത്ത് (1986-ൽ) 75 രൂപയായിരുന്നു.

ഇതുപോലെതന്നെ, മറെറാരുവിധത്തിൽ പ്രയോജനമുള്ള ഗ്രന്ഥമാണ് Dictionary of Word Origins എന്നത്. (86. UB Jawahar Nagar, Delhi-7. വില 100 രൂപ.) ഇംഗ്ളീഷ് പദങ്ങളുടെ പ്രഭവകേന്ദ്രങ്ങളാണ് John Ayto കാണിച്ചുതരുന്നത്. ഉദാഹരണം:-

Banyan:- Banyan originally meant Hindu trader. It is an oralization of Gujarati Vaniyan 'traders', which comes ultimately from Sanskrit Vanija 'merchant' (the Portuguese version, banian, produced an alternative English spelling. When European travellers first visited Bandar Abbas, a port on the Persian Club, they found there a pagoda which the baniyans had built in the shade of a large Indian fig tree. They immediately applied the name banyan to this particular tree, and the term later widened to include all such trees.

Dictionary of Word Origins പ്രസാധനം ചെയ്തവരുടെ വേറൊരു പ്രസാധനമാണ് Dictionary of New Words. ഇംഗ്ളീഷിലെ പുതിയ വാക്കുകളുടെ അർത്ഥപ്രദർശനമാണിതിലുള്ളത്. (വില 75 രൂപ) ഉദാഹരണം:-

Counter-culture: also known as the alternative society (to its devotees) or the underground (to the media), the counter-culture was a coverall brand name for the world the 1960s hippies aimed to create. In many ways similar to 'straight' society, with newspapers, shops, restaurants and small businesses of many types, its enterprises were infused with a set of cultural values that ran contrary to the mainstream.

## പ്രതിബദ്ധത

സാഹിത്യത്തിലെ പ്രതിബദ്ധതയെക്കുറിച്ച് അർനൾഡ് റ്റോയിൻബി പറഞ്ഞ വാക്കുകളെ വിജ്ഞാനത്തിൻെറ വാക്കുകളായി ഞാൻ വിശേഷിപ്പിച്ചുകൊള്ളട്ടെ. അദ്ദേഹത്തിൻെറ അഭിപ്രായങ്ങൾ ചുരുക്കിയെഴുതാം.

"മാനസാന്തരം വരുന്നതിനുമുൻപ് ടോൾസ്റ്റോയി നൈസർഗ്ഗികമായി എഴുതി. സർഗ്ഗാത്മകസാഹിത്യം നല്കാനുള്ള പ്രേരണയെ തൃപ്തിപ്പെടുത്താനായിരുന്നു ആ രചനകൾ. മാനസാന്തരം വന്നതിനുശേഷം അദ്ദേഹം മനുഷ്യസമുദായത്തിൻെറ നന്മയ്ക്കുവേണ്ടിയാണ് പ്രതിഭയെ പ്രയോജനപ്പെടുത്തിയത്. പ്രയോജനപരങ്ങളായ ലക്ഷ്യങ്ങളാണ് മാനസാന്തരം വന്നതിനുശേഷം ഉണ്ടായിരുന്നത്. സാഹിത്യമേന്മയെ അവലംബിച്ചുനോക്കിയാൽ മാനസാന്തരം വരുന്നതിനുമുൻപുള്ള രചനകൾ ഉത്കൃഷ്ടങ്ങളായിരുന്നു. മാത്രമല്ല, മനസ്സിനു മാററം വന്നതിനുമുൻപ് ആവിർഭവിച്ച കൃതികൾ പിന്നീടുണ്ടായ കൃതികളെക്കാൾ സമൂഹത്തിൽ സ്വാധീനശക്തി ചെലുത്തുകയും ചെയ്തു. മാനസാന്തരം വരുന്നതിനു മുൻപുള്ള രചനകൾ അവയുടെ സാഹിത്യമേന്മ കൊണ്ടു വായനക്കാരെ ചലനംകൊള്ളിക്കുകയും സമുദായത്തെ പരിഷ്കരിക്കാൻ അവരെ പ്രേരിപ്പിക്കുകയും ചെയ്തു. അത് ടോൾസ്റ്റോയി മനസ്സിൽ കരുതിയതേ അല്ല..."

ഈ വിഷയത്തെക്കുറിച്ച് (പ്രത്യയശാസ്ത്രപ്രതിസന്ധിയും മലയാളസാഹിത്യവും എന്നതിനെക്കുറിച്ച്) ഭാഷാപോഷിണിയുടെ ജന്മശതാബ്ദിവേളയിൽ തൃശൂർവച്ചു കൂടിയ സമ്മേളനത്തിൽ ടി.കെ.ജി. നായർ, കെ.എം. മാത്യു, ഇ.എം.എസ്. നമ്പൂതിരിപ്പാട്, ഡോക്ടർ സുകുമാർ അഴീക്കോട്, ഡോക്ടർ കെ.എം. ജോർജ്ജ്, ടി. പദ്മനാഭൻ, പ്രൊഫസർ എസ്. ഗുപ്തൻനായർ, സി.പി. ശ്രീധരൻ, പി. ഗോവിന്ദപ്പിള്ള, മാമ്മൻ മാത്യു, ഡോക്ടർ ഭീഷ്മസാഹ്നി, ഡോക്ടർ കെ.എം. തരകൻ ഇവർ പണ്ഡിതോചിതങ്ങളായ മതങ്ങൾ ആവിഷ്കരിച്ചു. സംവാദത്തിൽ പ്രൊഫെർ എം.കെ. സാനു, പി. ഭാസ്കരൻ, ഒളപ്പമണ്ണ, പവനൻ, വി.ടി. ഇന്ദുചൂഡൻ, സി. ഉണ്ണിരാജ, ഡോക്ടർ പുതുശ്ശേരി രാമചന്ദ്രൻ, പ്രൊഫെസർ എം.ആർ. ചന്ദ്രശേഖരൻ, സി. രാധാകൃഷ്ണൻ, പ്രൊഫെസർ തിരുനല്ലൂർ കരുണാകരൻ, ഡോക്ടർ വി. രാജകൃഷ്ണൻ, റവറൻറ് ഫാദർ അടപ്പൂർ, ഇ. വാസു, ഡോക്ടർ ജോർജ്ജ് ഓണക്കൂർ, അക്ബർ കക്കട്ടിൽ, ഡോക്ടർ ജോർജ്ജ് ഇരുമ്പയം, കാട്ടുമാടം നാരായണൻ ഇവർ വിദ്വജ്ജനോചിതമായി സംസാരിച്ചു. ചിത്രങ്ങളിൽനിന്ന് ചീഫ് ന്യൂസ് എഡിററർ തോമസ് ജേക്കബ്ബും റസിഡൻറ് എഡിററർ കെ.ആർ. ചുമ്മാറും അതിഥികളെ പൂച്ചെണ്ടുകൾ നല്കി ആദരിച്ചതായും ഭാഷാപോഷിണി എഡിററർ-ഇൻചാർജ്ജ് കൃതജ്ഞത പ്രകാശിപ്പിച്ചതായും അറിയാം.

സമകാലികപ്രസക്തിയുള്ള ഒരു വിഷയത്തെ അവലംബിച്ചു കേരളത്തിലെ ധിഷണാശാലികൾ എന്തെല്ലാം മതങ്ങൾ ആവിഷ്കരിച്ചുവെന്ന് അറിയാൻ തൽപരത്വമുള്ളവർക്കു 15-ാം ലക്കം ഭാഷാപോഷിണി നോക്കാം. സമ്പൂർണ്ണമായ റിപോർട്ട് ഇതിലുണ്ട്. ജപ്പാനിലെ ചിന്തകനായ ദൈസാക്കു ഐകേഡ ഈ വിഷയത്തെക്കുറിച്ചു പറഞ്ഞത് എടുത്തെഴുതിക്കൊണ്ട് ഞാൻ ഈ കുറിപ്പ് അവസാനിപ്പിക്കട്ടെ:- "മാർക്സിസ്ററ് സാഹിത്യമെന്നത് സാദ്ധ്യമാണോ? ക്രിസ്തുമതത്തിൻെറ ആധ്യാത്മികരാഷ്ട്രം എന്നു വിളിക്കപ്പെടുന്ന മണ്ഡലത്തിൽ സാഹിത്യത്തിനു വളരാൻ കഴിയുമോ? പ്രത്യയശാസ്ത്രങ്ങളാൽ ബന്ധിക്കപ്പെട്ട സാഹിത്യങ്ങൾക്കു സാർവലൗകിക പ്രതികരണം ഉളവാക്കാൻ കഴിയുകയില്ലെന്നു ചരിത്രത്തിലെ ഉദാഹരണങ്ങൾ വ്യക്തമാക്കിത്തരും. ഒരു ഉദാഹരണം. റഷ്യൻ വിപ്ളവത്തിനുശേഷം അമ്പതു വർഷം കഴിഞ്ഞിട്ടും ദസ്തെയെവ്സ്കിയുടെ കൃതികളെക്കാൾ ഉത്കൃഷ്ടങ്ങളായ സാഹിത്യകൃതികൾ റഷ്യാക്കാർ ഉൽപാദിപ്പിച്ചിട്ടില്ല." (1976-ലാണ് ഐക്കേഡ ഇതു പറഞ്ഞത്.)

**മീററിങ്ങിനു പോകാമെന്ന് ഏററുകഴിഞ്ഞാൽ ആ സമയം തൊട്ടു നമ്മളെ സംഘാടകർ അപമാനിച്ചു തുടങ്ങും. ആദ്യമായി പേരു ചോദിക്കും കത്തച്ചടിക്കാനായി. പിന്നീട് മിണ്ടാട്ടമില്ല. സമ്മേളനദിവസം മൂന്നു മണിക്കു കാറുമായി വരുമെന്നു പറഞ്ഞിട്ടുപോയാൽ ആറുമണിക്കുവരും. കയററിക്കൊണ്ടു പൂക്കടയുടെ മുൻപിൽ നിറുത്തി പ്രസംഗിക്കാൻ പോകുന്നവരുടെ ഷേർട് ചീത്തയാക്കുന്ന അരളിപ്പൂമാല വാങ്ങും. ഇങ്ങനെ പലതും...**



## സംഭവങ്ങൾ

1) മഹാകവി ഉള്ളൂർ സുഖമില്ലാതെ ആശുപത്രിയിൽ കിടക്കുകയായിരുന്നു. രോഗി ബ്രാഹ്മണനാണെന്നു കണ്ട് ബ്രാഹ്മണവർഗ്ഗത്തിൽപ്പെട്ട നേഴ്സ് അദ്ദേഹത്തോടു തമിഴിൽത്തന്നെ സംസാരിച്ചിരുന്നു. രോഗം ഭേദമായി മഹാകവി വീട്ടിൽ പോകാറായപ്പോൾ നേഴ്സ് 'മലയാളം തെരിയുമാ' എന്നു അദ്ദേഹത്തോടു ചോദിച്ചു. മഹാകവി മറുപടി പറഞ്ഞു: 'കൊഞ്ചം കൊഞ്ചം തെരിയും.' (ഉള്ളൂരിൻെറ മകൻെറ മകൻ എം. ഹരികുമാർ എന്നോടു പറഞ്ഞതാണിത്.)

2) മീററിങ്ങിനു പോകാമെന്ന് ഏററുകഴിഞ്ഞാൽ ആ സമയംതൊട്ടു നമ്മളെ സംഘാടകർ അപമാനിച്ചുതുടങ്ങും. ആദ്യമായി പേരു ചോദിക്കും കത്തച്ചടിക്കാനായി. പിന്നീട് മിണ്ടാട്ടമില്ല. സമ്മേളനദിവസം മൂന്നുമണിക്കു കാറുമായി വരുമെന്നു പറഞ്ഞിട്ടു പോയാൽ ആറുമണിക്കു വരും. കയററിക്കൊണ്ടുപോയി പൂക്കടയുടെ മുൻപിൽ നിറുത്തി പ്രസംഗിക്കാൻ പോകുന്നവരുടെ ഷേർട് ചീത്തയാക്കുന്ന അരളിപ്പൂമാല വാങ്ങും. ഇങ്ങനെ പലതും. ഇതിനെക്കാളൊക്കെ വലിയ ഒരു അപമാനിക്കലിനെക്കുറിച്ചാണ് ഞാനിപ്പോൾ എഴുതുന്നത്. കെ. ബാലകൃഷ്ണനും ഞാനുംകൂടി കരുനാഗപ്പള്ളിയിലൊരിടത്തു മീററിങ്ങിനു പോയി. സമ്മേളനം കഴിഞ്ഞ് എല്ലാവരും കാറിൽ കയറിയപ്പോൾ പ്രവർത്തകർ ഡ്രൈവറെ വിളിച്ചു പണം കൊടുക്കുന്ന കാര്യത്തിൽ തർക്കം തുടങ്ങി. അരമണിക്കൂർ നേരം ഞങ്ങൾ കാറിലിരുന്നു. പ്രവർത്തകർ കണക്കു പറയുന്നതേയുള്ളു. അപ്പോൾ ബാലകൃഷ്ണൻ അട്ടഹസിച്ചു:- "എടാ സത്യാ [സത്യൻ കാർ ഡ്രൈവർ. പേട്ടയിലുള്ള ആൾ] കാറ് വിട്. പണം ഞാൻ തരാം." ഡ്രൈവർ കാറിൽ കയറി, സ്ററാർട് ചെയ്തു.

ഗുണപാഠം. ഒരിക്കലും മീററിങ്ങിനു പോകരുത്. പോയാൽ നിന്ദിക്കും. അപമാനിക്കും.

3) ഇൻഡ്യൻ പ്രസിഡൻറായിരുന്ന ഡോക്ടർ എസ്. രാധാകൃഷ്ണൻ തിരുവനന്തപുരത്ത് വന്ന കാലം. അദ്ദേഹത്തെ കാണാൻ പലരും എത്തി. അവരുടെ കൂട്ടത്തിൽ സംസ്കൃതകോളേജ് പ്രിൻസിപ്പലായിരുന്ന എൻ. ഗോപാലപിള്ളയും. എല്ലാവരുടെയും വിസിററിങ് കാർഡുകൾ നോക്കിയിട്ട് രാധാകൃഷ്ണൻ പറഞ്ഞു:- "ഗോപാലപിള്ളയെ പ്രത്യേകം കാണണം. പത്തുമിനിററ് ഇരിക്കാൻ പറയൂ." മററുള്ളവരെ പത്തുമിനിററ്കൊണ്ടു പറഞ്ഞയച്ചിട്ട് ഗോപാലപിള്ളസ്സാറിനെ അദ്ദേഹം വിളിച്ചു. അഞ്ചുമിനിററായിരുന്നു അദ്ദേഹത്തിന് അനുവദിച്ച സമയം. പക്ഷേ ഒരുമണിക്കൂർ നേരം രണ്ടുപേരും സംസാരിച്ചു. വിദ്വാൻ വിദ്വാനെ അറിയുന്നു എന്നല്ലാതെ എന്തു പറയാൻ!

**ഈ ശതാബ്ദത്തിൻെറ മധുരവും ഉദാത്തവുമായ ശബ്ദമാണ് യേശുദാസിൻേറത്. അത് ശ്രോതാക്കളെ കേൾപ്പിച്ച് അവരെ ആഹ്ളാദിപ്പിക്കുമ്പോൾ അദ്ദേഹം ശക്തനായി ബ്ഭവിക്കുന്നു.**

6-ാം പേജിൽനിന്നും തുടർച്ച

ഉദ്യാനസൽക്കാരങ്ങളിൽ പങ്കുകൊള്ളുന്നതു പോലെയോ ഉള്ള ഉല്ലാസകരമായ ഏർപ്പാടൊന്നുമല്ല. ഭാരിച്ച ചുമതലയാണത്. നമ്മുടെ മുഖ്യമന്ത്രി ഇതെല്ലാം ഇതുവരെയും അനായാസമായാണ് ചെയ്തുകൊണ്ടിരുന്നത്. അതിനുള്ള ആരോഗ്യം അദ്ദേഹത്തിനുണ്ടായിരുന്നു. എന്നാൽ ഇപ്പോൾ സ്ഥിതി അതല്ല. സ്വന്തംകാര്യങ്ങൾക്കുപോലും അദ്ദേഹം വളരെ ആയാസപ്പെടേണ്ടിവന്നിരിക്കുന്നുവെന്നാണ് ശ്രീചിത്രാമെഡിക്കൽ സെൻററിൽ നിന്നുള്ള റിപ്പോർട്ട്. ആശുപത്രി വിട്ടാലും കുറേനാൾ കൂടി അദ്ദേഹത്തിന് പൂർണ്ണ വിശ്രമം ആവശ്യമായിരിക്കുമെന്നാണ് ഡോ. വല്യത്താനെപ്പോലുള്ള അതിവിദഗ്ദ്ധരായ ഭിഷഗ്വരൻമാർ കരുതുന്നത്. അതുകൊണ്ട് ഭരണച്ചുമതലകളുമായി മുഖ്യമന്ത്രിയെ ഉടനെ വീണ്ടും അലട്ടാൻ ചെല്ലുന്നത് അദ്ദേഹത്തോടു കാണിക്കുന്ന ദ്രോഹമായിരിക്കും. അതുകൊണ്ട് തൽക്കാലം ഇപ്പോഴത്തെ 'സർക്കുലേഷൻ ഭരണം' തുടരുന്നതാണ് സൗകര്യം എന്നു വല്ലവരും കരുതിവച്ചിട്ടുണ്ടെങ്കിൽ അതാവട്ടെ ജനദ്രോഹമായിരിക്കും. ഭരണഘടനയെ വഞ്ചിക്കലും.

ഒരു സംസ്ഥാനത്തിൻെറ ഭരണകർത്താക്കൾ മന്ത്രിസഭയിലെ അംഗങ്ങളാണെങ്കിലും ഭരണഘടന പറയുന്നത് ഭരണത്തലവൻ ഗവർണർ ആണെന്നാണ്. ഭരണം നിർവഹിക്കുന്നതിന് ഭരണത്തലവനായ ഗവർണറെ സഹായിക്കുകയും ഉപദേശിക്കുകയും ചെയ്യുക എന്ന ചുമതലയാണ് ഭരണഘടനയുടെ 163-ാം വകുപ്പ് സംസ്ഥാന മന്ത്രിസഭയ്ക്ക് നൽകിയിട്ടുള്ളത്. ഭരണത്തലവനായ ഗവർണറെ "സഹായിക്കുകയും ഉപദേശിക്കുകയും" ചെയ്യണമെങ്കിൽ മന്ത്രിമാർ കൂട്ടായിരുന്ന് ചർച്ചചെയ്ത് തീരുമാനങ്ങളെടുക്കണം. ആ അർത്ഥത്തിൽ ഇവിടെ ഉണ്ടായിരിക്കുന്നത് ഭരണഘടനാസ്തംഭനമാണെന്നു പറഞ്ഞാൽ നമ്മുടെ മുഖ്യമന്ത്രിയെങ്കിലും അതിനോട് വിയോജിക്കുകയില്ല, കാരണം അദ്ദേഹത്തിന് നല്ല വിവരമുണ്ട്.

പക്ഷേ, എന്തുചെയ്യാം! ഭരണത്തലവനായ ഗവർണർ തന്നെയും നിസ്സഹായനായി അങ്ങോട്ടുമിങ്ങോട്ടും നടക്കേണ്ടിവന്നിരിക്കുന്നു.

# പുതിയപുസ്തകങ്ങൾ

## അനുഭവങ്ങൾ പഠനങ്ങൾ

കഴിഞ്ഞ തലമുറയിലെ പ്രശസ്ത കമ്മ്യൂണിസ്റ്റു പത്രപ്രവർത്തകനും സാഹിത്യപ്രവർ



ത്തകനും എഴുത്തുകാരനുമായ പവനൻെറ ഓർമ്മക്കുറിപ്പുകൾ. താൻ ഉൾപ്പെട്ട ഇടതുപക്ഷ സാംസ്കാരിക പ്രസ്ഥാനത്തിൻെറ ചരിത്രം ഒരു നല്ല വായനക്കാരന് ഇതിൽനിന്നു ചികഞ്ഞെടുക്കാം. ഈ ഓർമ്മക്കുറിപ്പിൻെറ ഒരു പ്രത്യേകത തന്നിലെ, അതിരിനകത്തെ രാഷ്ട്രീയ, മനുഷ്യനപ്പുറത്തേക്കു പോകാൻ കഴിഞ്ഞു എന്നതാണ്. കമ്മ്യൂണിസത്തിനപ്പുറം പവനൻെറ സ്വതന്ത്രമനസ്സ് പലേടത്തും ആവിഷ്കരിക്കപ്പെടുന്നു.

അനുഭവങ്ങളുടെ സംഗീതം
ഗ്രന്ഥ: പവനൻ
പ്രസാ: സാഹിത്യപ്രവർത്തക സഹകരണസംഘം
വില: 48 രൂപ.



## ടി. പത്മനാഭൻ: കലയും ജീവിതവും

മലയാള ചെറുകഥയിൽ അനശ്വര രാജശില്പിയായിത്തീർന്ന ടി. പത്മനാഭൻെറ ജീവിതത്തെയും കഥകളെയും കുറിച്ചുള്ള ഒരു പഠനഗ്രന്ഥമാണിത്. പ്രകാശം പരത്തുന്ന പെൺകുട്ടി, കടയനെല്ലൂരിലെ ഒരു സ്ത്രീ, മഖൻസിങ്ങിൻെറ മരണം, ഗൗരി എന്നീ നാലു ചെറുകഥകളും ചേർത്തിട്ടുണ്ട്. എം.കെ. സാനു, എം.വി. ദേവൻ, നരേന്ദ്രപ്രസാദ്, കെ.പി. ശങ്ക





രൻ, എം. തോമസ്മാത്യു, എം.എം. ബഷീർ, എൻ.ഇ. ബാലറാം എന്നിവരൊക്കെയാണ് എഴുതിയവരിൽ പ്രമുഖർ. യുവപത്രപ്രവർത്തകനായ ഇ.എം. അഷ്റഫാണ് എഡിറ്റ് ചെയ്തത്.

ടി. പത്മനാഭൻ: കലയും ജീവിതവും
എഡി: ഇ.എം. അഷ്റഫ്
പ്രസാ: പി.കെ.ബ്രദേഴ്സ്
വില: 31 രൂപ.

## സത്യഭാമ

ഭാരതീയ സാഹിത്യത്തിൻെറ മഹനീയത ലോകത്ത് സർഗ്ഗാത്മക കൃതികളിലൂടെയും താത്വികരചനകളിലൂടെയും പ്രചരിപ്പിച്ച മഹാനായ ഒരെഴുത്തുകാരനായിരുന്നു കുലപതി കെ.എം. മുൻഷി. രാമായണ-മഹാഭാരതാദി ഇതിഹാസങ്ങ





ളിൽ മുൻഷിക്കുണ്ടായിരുന്ന അവഗാഹം അപാരമായിരുന്നു. ആ മണ്ഡലത്തിൽ അദ്ദേഹം ഒരു കുലപതി തന്നെയായിരുന്നു. സത്യഭാമ എന്ന നോവൽ മുൻഷിയുടെ ഏറ്റവും പ്രധാനപ്പെട്ട സർഗ്ഗാത്മകകൃതികളിലൊന്നാണ്. സത്യഭാമയുടെ കൃഷ്ണഭക്തിക്ക് മുൻഷി നൽകിയ ഭാരതീയമാനം ഈ ആഖ്യായികയെ ഉൽകൃഷ്ടമായ ഒരു തലത്തിലേക്ക് ഉയർത്തിയിരിക്കുന്നു. ഇന്ത്യയിലും ലോകത്താകെയും പ്രചരിച്ച ഒരു ഇന്ത്യൻ നോവലാണ് സത്യഭാമ. ഇതിഹാസ സംഭവങ്ങളിൽ ആധുനിക സർഗ്ഗഭാവന ധാർമ്മികതയുടെ ശക്തിയാർജ്ജിച്ചു പ്രവർത്തിച്ചുണ്ടായ ഉൽകൃഷ്ടകൃതി. പ്രശസ്ത കഥാകൃത്തായ ശത്രുഘ്നനാണ് ഈ നോവൽ പരിഭാഷപ്പെടുത്തിയത്. പരിഭാഷ മൂലകൃതിയോട് തികച്ചും നീതി പുലർത്തിക്കൊണ്ടുള്ളതാണ്.

സത്യഭാമ
ഗ്രന്ഥ: കെ.എം. മുൻഷി
പരിഭാഷ: ശത്രുഘ്നൻ
പ്രസാ: സാഹിത്യപ്രവർത്തക സഹകരണസംഘം
വില: 40 രൂപ

## സോഷ്യലിസത്തെക്കുറിച്ചുള്ള പഠനങ്ങൾ

മാർക്സിസ്റ്റാചാര്യനായിരുന്ന പരേതനായ കെ. ദാമോദരൻെറ പതിനൊന്നു ലേഖനങ്ങളുടെ സമാഹാരം. ഒറിജിനൽ എന്നു വിശേഷിപ്പിക്കാൻ കഴിയുന്ന ഇന്ത്യയിലെ ഒരു മാർക്സിസ്റ്റ് ചിന്തകനായിരുന്നു കെ. ദാമോദരൻ. മാർക്സിസത്തിൻെറ അടിസ്ഥാനപ്രശ്നങ്ങളെ തുറന്ന മനസ്സോടെ, ശാസ്ത്രീയമായി വിശകലനം ചെയ്ത ഈ പഠനപ്രബന്ധങ്ങൾ ദാമോദരൻെറ മനസ്സും അറിവും വെളിവാക്കിത്തരുന്നു.

സോഷ്യലിസത്തെക്കുറിച്ചുള്ള പഠനങ്ങൾ
ഗ്രന്ഥ: കെ. ദാമോദരൻ
പ്രസാ: വിത: പ്രഭാത് ബുക്സ്
വില: 35 രൂപ.



## ഇടയനെവിടെ?

ചവറ കെ.എസ്.പിള്ളയുടെ മുപ്പത്തിമൂന്നു കവിതകളുടെ സമാഹാരം. മലയാള കവിതയുടെ പഴയ വഴിയും സാധാരണത്വമാണ് ഈ കവിതകൾക്കുള്ളത്. മലയാളത്തിൽനിന്നു മറഞ്ഞുകൊണ്ടിരിക്കുന്ന ഒരു കവിതാരീതി. ശൈലിയിൽ പുറകോട്ടാണെങ്കിലും കാവ്യശക്തിയില്ലാത്ത ഒരു കവിയാണ് ഈ കവി എന്നുപറഞ്ഞുകൂടാ. ഡോ. എം. ലീലാവതിയുടേതാണ് അവതാരിക. ഏതു കവിക്കും പറ്റുന്ന രീതിയിലാണ് അവതാരിക.

ഇടയനെവിടെ
ഗ്രന്ഥ: ചവറ കെ.എസ്.പിള്ള
വിത: നാഷനൽ ബുക് സ്റ്റാൾ
വില: 17 രൂപ.

Printed, Published and Edited by S. Jayachandran Nair on behalf of Kala Kaumudi Publications [Pvt] Ltd., at the Kala Kaumudi Press, Thiruvananthapuram.